# കലാകൗമുദി

# 311

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ആഗസ്റ്റ് 9, 1981

വില: 1 രൂപ 30 പൈസ

എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു




## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ട്


**കേരളത്തെ തമിഴ്നാടാക്കൽ?** 5

'തമിഴ്നാട്ടിൽ ചെയ്തതുപോലെ അഴിമതി അന്വേഷണക്കമ്മിഷനുകളെ നിയമിക്കാൻ കേരളത്തിലെ പ്രതിപക്ഷം കേന്ദ്രഗവണ്മെൻറിനെ സ്വാധീനിക്കുമോ? രാഷ്ട്രീയസ്ഥിതിഗതികളെക്കുറിച്ചുള്ള ശ്രീ. ഫസിലുദീൻെറ കുറിപ്പ്.

**വസന്തത്തിലെ ആകാശപ്പിശാച്** 6

ഏപ്രിൽ-മേയ് മാസങ്ങളിൽ ഉണ്ടാകാറുള്ള ഒരു പ്രതിഭാസമാണ് മുറുക്കളിപ്പിശാച് എന്ന കൊടുങ്കാററ്.

**ഒരു ചൊൽക്കാഴ്ച** 8

അബുദാബിയിൽ അരങ്ങേറിയ മുശായിരയെക്കുറിച്ച് ശ്രീ. എസ്. എ. നജീബ്.


## സ്പെഷ്യൽ ഫീച്ചർ


**ബാംഗ്ളൂരിലെ സുൽത്താനും വില്ലന്മാരും** 12

ഇന്ത്യയ്ക്കാകെ അപമാനകരമായിത്തീന്നിരിക്കയാണ് കർണാടകമന്ത്രി ഇബ്രാഹിം. ആ രാഷ്ട്രീയ ഭാഗ്യാന്വേഷിയുടെ വേട്ടകളെപ്പററി കൗമുദി ന്യൂസ് സർവീസ് ലേഖകൻ തയ്യാറാക്കിയതാണ് ഈ ഫീച്ചർ.


## കവിത


ഞാഞ്ഞൂറാംപാട്ട്
ശ്രീ. ദേശമംഗലം രാമകൃഷ്ണൻ 35


## നോവലെററ്


പാപ്പി ശ്രീമതി ചെല്ലമ്മ ജോസഫ് 39


## ലേഖനം


ഇന്ത്യ-അമേരിക്ക ബന്ധം: പുതിയ കാഴ്ചപ്പാടിൽ
പ്രൊഫ: കെ. പി. കരുണാകരൻ 10
നാക്കില്ലാത്തവള
ശ്രീ. കെ. രാജേന്ദ്രബാബു 30
പലപ്പോഴം ശിഥിലസമാധിയിൽ
ശ്രീ. കെ. പി. അപ്പൻ 46


## കഥ


ദ സെക്ഷ്വൽ ഹാബിററ്സ് ഓഫ് ഉണ്ണുനീലി ശ്രീ. കാട്ടാക്കട ദിവാകരൻ 26
പൊണ്ണൻെറ പരാജയം
ശ്രീ. കാവുമ്പായി ജനാർദ്ദനൻ 32


## നോവൽ


അമ്മ ശ്രീമതി മഹാശ്വേതാദേവി
പരിഭാഷ: ശ്രീമതി ലീലാ സർക്കാർ 36
ദൈവമക്കാം ശ്രീമതി സാറാ തോമസ് 44


## യാത്രാവിവരണം


ഒരു മുത്തശ്ശി അമേരിക്കയിൽ
മിസസ് എം. പി. പോാം 24


## പലവക


കത്തുകൾ 4
ഡയറിക്കുറിപ്പുകൾ ശ്രീ. പോാം കല്ലാനോട്ട് 9
പുതിയ പുസ്തകങ്ങൾ കെ. എൻ. എസ്. 34
നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ
ഡോ: ജി. വേലായുധൻ എം. ഡി. 50


## മുഖചിത്രം

ഇബ്രാഹിം എന്ന സുൽത്താനും മററു കർണാടക വില്ലന്മാരും (പേജ് 12)

ഫോട്ടോ: കെ. എൻ. എസ്. പിക്ചർ ഗ്യാലറി

## തത്വചിന്തയുടെ ദാരിദ്ര്യം

കലാകൗമുദി 309–ാം ലക്കത്തിലെ ശ്രീ. ബാലൻ കണ്ണൂരിൻെറ കത്തു് അതിൻെറ ഭാഷപോലെതന്നെ ജീർണ്ണമായ ചിന്താപ്രവണതയുള്ള ഒരു വലിയ വിഭാഗം 'മാർക്സിസ്റ്റ്–ലെനിനിസ്ററ്''കളെ പ്രതിനിധാനം ചെയ്യുന്നു. വിപ്ലവത്തിൻെറ സാംസ്കാരികവും ധാർമ്മികവുമായ വശങ്ങളിൽ അവർ തത്പരരല്ല; പ്രാഥമികാവശ്യങ്ങളുടെ പേരിൽ ഈ താത്പര്യരാഹിത്യത്തെ അവർ ന്യായീകരിക്കുകയും ചെയ്യുന്നു. ഇതു് സാമ്പത്തികമാത്രവാദത്തിൻെറ ഒരു പ്രച്ഛന്നരൂപമാണു്. ഇന്നത്തെ ആസൂരവ്യവസ്ഥിതിയുടെ വൈരുദ്ധ്യങ്ങൾ തീർത്തും പരിഹരിക്കാതെ തന്നെ, വിഭവങ്ങളുടെ പുനഃസമാഹരണവും വിതരണത്തിലെ പുനരാസൂത്രണവും വഴി ജനങ്ങളുടെ പ്രാഥമികാവശ്യങ്ങൾ നിർവ്വഹിച്ചുകൊടുക്കാൻ കഴിയില്ലെന്നു് ഇനിയും തെളിയിക്കപ്പെട്ടിട്ടില്ല. നിയമനിർമ്മാണത്തിലൂടെ സാമൂഹ്യപരിഷ്കരണത്തിനു ശ്രമിക്കുന്ന വിവിധ രാഷ്ട്രീയ കക്ഷികൾ ഈ വഴിയിൽ തീരെ മുന്നേറിയിട്ടില്ലെന്നും പറയാനാവില്ല. ഭക്ഷണ–വിസർജ്ജനാദികളുടെ പ്രശ്നം പരിഹരിക്കാൻ നായനാരുടെ 'കമ്മ്യൂണിസം' പോലും അല്പം ആത്മാർത്ഥതയോടെ നടപ്പാക്കിയാൽ കഴിഞ്ഞെന്നുവരാം. വിപ്ലവം അനിവാര്യമാകുന്നതു് ഉദരപൂരണം വിഷമകരമായതുകൊണ്ടല്ല; ഒന്നുകിൽ അപ്പം മാത്രമോ അല്ലെങ്കിൽ സ്വാതന്ത്ര്യം മാത്രമോ തിരഞ്ഞെടുക്കാനാവശ്യപ്പെടുന്ന എല്ലാ ക്രൂരവ്യവസ്ഥകളിൽനിന്നുമുള്ള മുക്തിയാണു് അതിൻെറ ലക്ഷ്യം. പ്രാഥമികാവശ്യങ്ങളുടെ നിർവ്വഹണം, ഹിംസാരഹിതവും നിസ്സ്വാർത്ഥവും ലോഭമുക്തവുമായ ഒരവിച്ഛിന്ന മനുഷ്യവ്യവസ്ഥയുടെ സൃഷ്ടിക്കുള്ള തീർത്തും പ്രാഥമികമായ മുൻവ്യവസ്ഥ മാത്രമാണു്. വിപ്ലവത്തിൻെറ ലക്ഷ്യത്തെ അതിൻെറ മാർഗ്ഗത്തിലേക്കു വെട്ടിച്ചുരുക്കുന്നവർ പരിഷ്കരണവാദത്തെ പരോക്ഷമായി പിന്തുണയ്ക്കുന്നു. ജനങ്ങളെ പഴയതരം മുതലാളിമാർക്കുവേണ്ടി അദ്ധ്വാനിക്കുന്നതിനു പകരം ചെങ്കുപ്പായക്കാരായ പുത്തൻ മുതലാളിമാർക്കുവേണ്ടി അദ്ധ്വാനിക്കാൻ നിർബ്ബന്ധിക്കുന്ന സോവിയററ് മാതൃകയിലുള്ള അസംബന്ധസമൂഹങ്ങളുടെ സൃഷ്ടിയിൽ കലാശിക്കുന്നതു് ഈ സാമ്പത്തികമാത്രവാദമാണു്. എല്ലാത്തരം ഫാസിസ്ററുകളും ജനങ്ങളെ സാംസ്കാരികമായി അടിച്ചമർത്തിയിട്ടുള്ളതും നിലനില്പിൻെറ പ്രാഥമികാവശ്യങ്ങളുടെ പേരിലാണു്.

കമ്മ്യൂണിസത്തിൽ, ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നുവെന്നു് അതിൻെറ വിമർശകർ പറയാറുണ്ടു്. എന്നാൽ മാർഗ്ഗവും അതിപ്രധാനമാണെന്നു് ഈ നൂററാണ്ടിലെ സോഷ്യലിസ്റ്റ് പരീക്ഷണങ്ങളുടെ ലക്ഷ്യഭ്രംശങ്ങൾ തെളിയിക്കുന്നു. ഹിംസ, അഹിംസ എന്നീ ലളിതമായ സന്മാർഗ്ഗശാസ്ത്ര വിഭാഗങ്ങളുടെ പ്രശ്നമല്ല ഇതു്. ഹിംസ, വ്യവസ്ഥയും പ്രതിഹിംസ അവ്യവസ്ഥയുമായി തലതിരിയുന്ന വർഗ്ഗസമൂഹത്തിൽ അത്തരം പരിഗണനകൾക്കു് ഏറെ പ്രസക്തിയില്ല. എന്നാൽ പ്രതിഹിംസയെ ധാർമ്മികമോ അധാർമ്മികമോ ആക്കുന്ന ഘടകങ്ങൾ പരിഗണനയർഹിക്കുന്നു. ജനങ്ങൾക്കു 'വേണ്ടി' ഏതാനുംപേർ നീതി നിർവ്വഹിക്കുന്നതും ജനങ്ങൾ നീതി നിർവ്വഹിക്കുന്നതും രണ്ടു കാര്യങ്ങളാണു്. കൃത്യത്തിൻെറ വീര്യമഹിമ തങ്ങൾക്കും, തന്മൂലമുള്ള സഹനം ജനഭൂരിപക്ഷത്തിനും എന്നിടത്തെത്തുമ്പോഴാകട്ടെ അതു് ബീഭത്സമാകുന്നു. കോലം കത്തിക്കുന്നതിനുപകരം ആളെക്കത്തിച്ചാലും കർമ്മം പ്രതീകാത്മകം തന്നെ. രാജാവിനെ വധിച്ച് രാജകുമാരനെ പ്രതിഷ്ഠിച്ചാൽ രാജഭരണം അവസാനിക്കില്ലല്ലോ. 'ചുകപ്പു ഭീകരത' സൃഷ്ടിച്ച് 'വെള്ള ഭീകരത'യെ താണ്ഡവത്തിനു ക്ഷണിച്ചു, സൈന്യം പണിയുന്ന രീതി കേരളത്തിലിന്നോളം നടന്നു കണ്ടിട്ടുമില്ല. വയനാട്ടിൽ നടന്ന താണ്ഡവം സ്ത്രീകളെയും കുട്ടികളെയുംപോലും വെറുതെ വിട്ടില്ലെന്നറിഞ്ഞു: രാമകൃഷ്ണൻെറ ഈ 'രണ്ടാംകക്ഷ'യെ 'വിമോചനസേന'യുടെ അരക്കില്ലമോ ഈററില്ലമോ എന്നു് കാലം നിശ്ചയിക്കട്ടെ.

ബോൾഷെവിക് വിപ്ലവത്തിൻെറ മുഖ്യപരിമിതി, അതു് പാർട്ടിയെ ജനങ്ങളുടെ രാഷ്ട്രീയേച്ഛയുടെ ബാഹ്യമൂർത്തിയായിക്കണ്ടു്, ആ ഇച്ഛയെ സൈനികമായ ഒരട്ടിമറിയുടെ ശൈലിയിൽ പ്രതീകാത്മകം മാത്രമായി ആവിഷ്കരിച്ചതായിരുന്നു. സോവിയററ് ഫാസിസത്തിൻെറ വേരുകൾ തേടി മാവോ, സ്റ്റാലിനോളം ചെന്നു. അതിനു പിറകിലേക്കു പോകാൻ സ്പഷ്ടമായ കാരണങ്ങളാൽ, അദ്ദേഹം അറച്ചുനിന്നു. ലെനിൻെറ മഹത്തായതാത്വികസംഭാവനകളെപരിഗണിച്ചുകൊണ്ടുതന്നെ, നമുക്കു് ബോൾഷെവിക് പാർട്ടിയുടെയും വിപ്ലവത്തിൻെറയും രൂപ–ഘടനകൾവരെ പോകേണ്ടതായിവരാം. ഈ പരിമിതികളെ അതിജീവിക്കാനുള്ള ഗംഭീരവും ജനകീയവുമായ സമരമായിരുന്നു മാവോയുടെ സിദ്ധാന്തങ്ങളെയും പ്രയോഗങ്ങളെയും ലെനിനിസത്തിൽ നിന്നും മുന്നോട്ടു കൊണ്ടുപോയതു്. നിർഭാഗ്യവശാൽ, ആ സമരത്തെ സൈദ്ധാന്തികമായി അംഗീകരിക്കുന്ന നമ്മുടെ മാവോയിസ്ററുകളധികവും അതിൻെറ ചട്ടക്കൂടുമാത്രം സ്വീകരിച്ച് അതിൽ സ്റ്റാലിൻെറയും എൻവർ ഓജായുടെയും പ്രായോഗികസത്ത നിറച്ചിരിക്കുന്നു. സ്ററാലിനിസത്തിൻെറ കടുത്ത സ്വാധീനത്തിൽ വികസിച്ചുവന്ന ഇന്ത്യൻ കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിൻെറ യാന്ത്രികപാരമ്പര്യം മാവോയിസത്തെക്കൂടി ഉൾക്കൊണ്ടു വികസിക്കുന്നതു് ചാരുമജുംദാരിൽ കാണാം. മാർക്സിസ്റ്റ്–ലെനിനിസ്റ്റ് പ്രസ്ഥാനത്തിലെ സുപ്രസിദ്ധമായ 'രണ്ടു ലൈൻസമരം'അതിസാഹസികതയും അതിസഹിഷ്ണതാവാദവും തമ്മിലുള്ള സമരമായിത്തുടരുന്നതും, പാർട്ടി പിളരുന്ന ഘട്ടങ്ങളിലൊന്നും ശരി ഉരുത്തിരിയാതെ ഈ രണ്ടു തെററായ ചിന്താധാരകളെയും പ്രതിനിധാനം ചെയ്യുന്ന ഗ്രൂപ്പുകൾ മാത്രം ഉടലെടുക്കുന്നതും ഇതുകൊണ്ടാണു്. അന്തർദ്ദേശീയ പ്രശ്നങ്ങളിൽ ശരിയായ താത്വികനിലപാടുകളെടുക്കുന്ന കെ. വേണുവിനെപ്പോലുള്ള ചിന്തകർപോലും ദേശീയ പ്രശ്നങ്ങളുടെ നേരെ യാന്ത്രിക നിലപാടുകൾ സ്വീകരിച്ചും ജനകീയ രാഷ്ട്രീയാധികാരത്തെക്കുറിച്ച് ശിഥിലദർശനം പുലർത്തിയും ഒരുതരം നവീനയുക്തിവാദത്തിൽ വീണുപോകുന്നതിനും ഈ സൈദ്ധാന്തികമായ പാരതന്ത്ര്യം കാരണമായിട്ടുണ്ടാകാം. കെട്ടുകളെല്ലാം പൊട്ടിച്ച് കൈകാലുകൾ കെട്ടിയിരിക്കുന്നതു് ചാടാനുള്ളസൗകര്യത്തിനു മാത്രമാണു്. ഇതാണു് പ്രസ്ഥാനത്തിൻെറ ഇന്നത്തെ നില. മൂർഖതനിറഞ്ഞ ഞഞ്ഞമ്മിഞ്ഞകളല്ല, ഉള്ളുതുറന്ന സൈദ്ധാന്തികാന്വേഷണവുംസംവാദവുമാണു് സത്യം കണ്ടെത്താനാവശ്യം. സ്വന്തം താരുണ്യത്തെ ഗ്രസിച്ചിരുന്ന ഭീകരമായ ആത്മീയശൂന്യതയും അന്യവത്കൃതാവസ്ഥയും പരിഹാരം തേടി ആത്മീയമായൊരന്വേഷണത്തിൻെറ ഭാഗമായി അടിസ്ഥാന കമ്മ്യൂണിസത്തിലെത്തിച്ചേർന്ന എൻെറ തലമുറയിലെ എഴുത്തുകാർ ഫാസിസത്തിൻെറ ഏതെങ്കിലും രൂപവുമായി സന്ധിചെയ്യുമെന്നു് ആരും വ്യാമോഹിക്കേണ്ടതില്ല. കമ്മ്യൂണിസ്ററ്പ്രയോഗത്തിൻെറ ദുരന്തവൈകല്യങ്ങൾ കണ്ടറിഞ്ഞ കണ്ണുകളെ ചരിത്രത്തിൻെറ പ്രേതങ്ങൾക്കു് ഭയപ്പെടുത്താനാവില്ല.

സച്ചിദാനന്ദൻ,

## നാടകക്യാമ്പും നാടകമത്സരവും

മാവേലിക്കരയുവവേദിയുടെ ആഭിമുഖ്യത്തിൽ സെപ്ററംബർ 20, 21 തീയതികളിൽ അഖിലകേരള നാടകമത്സരവും, നാടകക്യാമ്പും നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. ഏററവും നല്ല നാടകത്തിനു് 301 രൂപയും റോളിംഗ്ഷീൽഡും, രണ്ടാമത്തെ നല്ല നാടകത്തിനു് 101 രൂപയും റോളിംഗ് ഷീൽഡും, ഏററവും നല്ല നടൻ, നടി, സംവിധായകൻ എന്നിവർക്കു് പ്രത്യേക സമ്മാനങ്ങളും നൽകുന്നതാണു്. കൂടാതെ നാടകാവതരണത്തിനു് തിരഞ്ഞെടുക്കപ്പെടുന്ന സമിതികൾക്കു് 50 രൂപ യാത്രപ്പടിയും ലഭിക്കും. മത്സരത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നേ സമിതികളും ക്യാമ്പിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നേ വ്യക്തികളും ആഗസ്റ്റ് 10–നു മുമ്പായി 60 സ. സ്റ്റാമ്പൊട്ടിച്ച കവർ സഹിതം അപേക്ഷിക്കേണ്ടതാണു്. നാടക ക്യാമ്പിൽ മലയാള നാടകവേദിയിലെ പ്രമുഖർ ക്ലാസ്സെടുക്കും. അപേക്ഷ അയയ്ക്കേണ്ട വിലാസം: പ്രസിഡൻറ്, യുവവേദി. C/o മെക്സ് പാരലൽ കോളേജ്, മാവേലിക്കര 690 101.

സെക്രട്ടറി.

# കേരളമോ തമിഴ്നാടോ?

**അഴിമതി ആരോപണങ്ങളുടെ പുകമറ സൃഷ്ടിച്ച്സംസ്ഥാന ഗവൺമെൻറിനെ പ്രതിക്കൂട്ടിൽ നിറുത്തുന്നതിൽ മാത്രം ഒതുങ്ങിനിൽക്കുമോ പ്രതിപക്ഷം? അതോ, തമിഴ്നാട്ടിൽ ചെയ്തതുപോലെ കേരളത്തിലും അന്വേഷണക്കമ്മിഷനുകളെ നിയമിക്കാൻ കേന്ദ്രത്തെ സ്വാധീനിക്കുമോ?**


പി. ഫസിലുദീൻ
കൗമുദി ന്യൂസ് സർവീസ്


ഇടതുപക്ഷ ജനാധിപത്യമുന്നണിയും പ്രതിപക്ഷമുന്നണിയും തമ്മിൽ നടന്നുവരുന്ന രാഷ്ട്രീയ ബലപരീക്ഷണ നാടകത്തിലെ രണ്ടാംരംഗത്തിലെ കഥാഗതിയിലേക്കു വെളിച്ചം വീശിക്കൊണ്ടാണു് സംസ്ഥാനനിയമസഭയുടെ ആറാം സമ്മേളനം കഴിഞ്ഞ 23–ാംതീയതി തല്ക്കാലികമായി അവസാനിച്ചതു്. ആഗസ്റ്റ് പത്താം തീയതി നിയമസഭാസമ്മേളനം പുനരാരംഭിക്കുമ്പോൾ ഇനി അരങ്ങേറാൻ പോകുന്ന രണ്ടാംരംഗകഥയുടെ ഗതിവിഗതികൾ കൂടുതൽ സ്പഷ്ടമാകുമെന്നാണു് ഇപ്പോഴത്തെ സംഭവഗതികൾ സൂചിപ്പിക്കുന്നതു്. ഈ രാഷ്ട്രീയനാടകത്തിലെ ഒന്നാം രംഗത്തിലെ കഥാതന്തുവായി ക്രമസമാധാനത്തകർച്ചയാണു് പ്രതിപക്ഷം ഉപയോഗിച്ചതെങ്കിൽ, രണ്ടാംരംഗത്തിൽ അഴിമതിയുടെ പേരിലാണു് അവർ അവരുടെ സമരതന്ത്രം ആവിഷ്കരിക്കുന്നതെന്നു് കഴിഞ്ഞ പതിന്നാലു ദിവസത്തെ നിയമസഭാ നടപടികൾ സൂചിപ്പിക്കുന്നു. ഒന്നാം രംഗത്തിൽ പ്രതിപക്ഷം നെയ്തെടുത്തു് അവതരിപ്പിച്ച ക്രമസമാധാനത്തകർച്ച ഒരു കെട്ടുകഥയായിത്തീർന്നതു പോലെ അവർ ഇപ്പോൾ അവതരിപ്പിച്ചുതുടങ്ങിയ അഴിമതിയുടെ കഥയും ഒരു കെട്ടുകഥയായിത്തീരുമോ?

പൊതുമരാമത്തു വകുപ്പുമന്ത്രി പി. എം. അബൂബക്കറിനെതിരെ അഴിമതി ആരോപണങ്ങൾ ഉന്നയിച്ചുകൊണ്ടാണു് പ്രതിപക്ഷം ഈ ബലപരീക്ഷണനാടകത്തിലെ രണ്ടാം രംഗത്തിൻെറ തിരശ്ശീല ഉയർത്തിയതു്. നിയമസഭാതലത്തിൽ ആരോപണങ്ങൾ ഉന്നയിച്ചതു് ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗ് അംഗമായ പി. വി. മുഹമ്മദ് ആയിരുന്നു. സ്പീക്കർക്കു് എഴുതിക്കൊടുത്തു് അനുവാദംവാങ്ങി ആരോപണങ്ങൾ ഉന്നയിച്ചശേഷം അദ്ദേഹം സുപ്രധാനമായൊരുപ്രഖ്യാപനം നടത്തി: "മുഖ്യമന്ത്രി ഈ ആരോപണങ്ങളെപ്പററി അന്വേഷണം നടത്താൻ തയ്യാറാവുമോ? തയ്യാറാകില്ലെന്നു് ഞങ്ങൾക്കറിയാം. നിങ്ങൾ അന്വേഷിച്ചില്ലെങ്കിൽ അന്വേഷിക്കാൻ വേറെ ആളുകളുണ്ടാകും." "വേറെ ആളുകൾ" എന്ന പദപ്രയോഗത്തിൽ ഒളിഞ്ഞിരിക്കുന്നതു് രഹസ്യമായി ആസൂത്രണം ചെയ്ത ഒരു രാഷ്ട്രീയ ഗൂഢാലോചനയാണെന്നു് ഉറപ്പിക്കുന്നതായിരുന്നു പിന്നീടു് ധനവിനിയോഗബില്ലിനെക്കുറിച്ചുള്ള ചർച്ചയിൽ പങ്കെടുത്തുകൊണ്ടു് പ്രതിപക്ഷനേതാവു് കെ. കരുണാകരൻ ചെയ്ത പ്രസംഗം. അദ്ദേഹം പറഞ്ഞു: "ഈ മന്ത്രിസഭയിലെ രണ്ടുമൂന്നു് അംഗങ്ങൾക്കെതിരെപ്രതിപക്ഷം വളരെ ഉത്തരവാദിത്വത്തോടുകൂടി അഴിമതി ആരോപണങ്ങൾ ഉന്നയിക്കും. അവയെക്കുറിച്ച് ഈ ഗവൺമെൻറ് അന്വേഷിച്ചില്ലെങ്കിൽ, അന്വേഷിക്കാൻ ബാദ്ധ്യതയുള്ളവർ വേറെ ഉണ്ടു്. ആ അന്വേഷണത്തിനു് ജനങ്ങളുടെ പിന്തുണയുണ്ടാകുമെന്നതിനു് സംശയമില്ല. അതിൽ ഈ ഗവൺമെൻറ് മുങ്ങിത്തകരുകയും ചെയ്യും." ഈ പ്രസ്താവനകളുടെ ആന്തരികാർത്ഥം പൂർണ്ണമായി ഉൾക്കൊണ്ടുകൊണ്ടു്, പത്രപ്രതിനിധികൾ ഈയിടെ പ്രതിപക്ഷനേതാവു് നടത്തിയ ഒരു പത്രസമ്മേളനത്തിൽ വച്ച് അദ്ദേഹത്തോടു ചോദിച്ചു: സംസ്ഥാന മന്ത്രിമാരുടെ അഴിമതിയെപ്പററി അന്വേഷിക്കാൻ കേന്ദ്രത്തോടു് ആവശ്യപ്പെടുമോ? ആ ചോദ്യത്തിനു് അദ്ദേഹം നൽകിയ മറുപടി ശ്രദ്ധേയമായിരുന്നു: "അഴിമതി ആരോപണങ്ങൾഇനിയും വരാനുണ്ടല്ലോ. അതുകൂടി കഴിഞ്ഞിട്ടു പോരേ?"

അതായതു്, മുന്നണി മന്ത്രിസഭയിലെ മന്ത്രിമാർക്കെതിരെ ഇനിയും അഴിമതി ആരോപണങ്ങൾ പ്രതിപക്ഷം കൊണ്ടുവരും എന്നർത്ഥം. അതു് ഏതെല്ലാം മന്ത്രിമാർക്കെതിരായിട്ടായിരിക്കും? അതിലും പ്രതിപക്ഷംസമർത്ഥമായൊരു തന്ത്രം പ്രയോഗിക്കുന്നതായിക്കാണാം. പൊതുമരാമത്തു് മന്ത്രിക്കെതിരെ അഴിമതി ഉന്നയിച്ച ശേഷം, പിറേറദിവസം തൊഴിൽ–വനം വകുപ്പുമന്ത്രി ആര്യാടൻ മുഹമ്മദിനെതിരെ ആരോപണം ഉന്നയിക്കാൻ സ്പീക്കറുടെ അനുവാദം രേഖാമൂലം അവർ വാങ്ങിയിരുന്നു. പക്ഷേ, പിറേറദിവസം ആ ആരോപണങ്ങൾ ഉന്നയിക്കപ്പെട്ടില്ല. എഴുതിക്കൊടുത്തു് അനുവാദം വാങ്ങിയ ശേഷം അവ ഉന്നയിക്കാൻ അവർ മറന്നുപോയെന്നു് കരുതുവാൻ ആർക്കാണു് കഴിയുക? അങ്ങനെ നമ്മുടെ നിയമസഭയുടെ ചരിത്രത്തിലാദ്യമായി സ്പീക്കർക്കു് എഴുതി സമർപ്പിച്ച ആരോപണങ്ങൾ സഭയിൽ ഉന്നയിക്കപ്പെടാതെ പോയി. ഇങ്ങനെ ഒരു പുതിയ അദ്ധ്യായം സൃഷ്ടിക്കാൻ അവർ ഒരുമ്പെട്ടതു് വെറുതേ ആയിരിക്കില്ലല്ലോ. കോൺഗ്രസ്സിനെ അഴിമതി ആരോപണത്തിൻെറ പേരിൽ ഭീഷണിപ്പെടുത്തി ചൊല്പടിക്കു നിറുത്താനുള്ള ഒരു ഉദ്യമം ആയിരുന്നില്ലേ അതു്? സ്വന്തം പേരിനുണ്ടാകുന്ന കളങ്കം ഭയന്നു് ഇടതുപക്ഷമുന്നണിയുടെ ശക്തരായ വക്താക്കളായ യു–കോൺഗ്രസ്, ഇന്ദിരാകോൺഗ്രസ്സിനോടുള്ള തങ്ങളുടെ സമീപനം മയപ്പെടുത്തി ക്രമേണ പാടെ മാററുമെന്നു് പ്രതിപക്ഷം കരുതിയിരുന്നോ? ഏതായാലും ആ അടവു് ഫലിച്ചില്ലെന്നു് വ്യക്തമായി. അതിലുള്ള നിരാശ ഒററയടിക്കു തീർക്കുന്നതരത്തിലായിരുന്നു അവർ വ്യവസായമന്ത്രി പി. സി. ചാക്കോയ്ക്കെതിരെ പിറേറദിവസം ഉന്നയിച്ച ആരോപണം. പറയത്തക്ക കഴമ്പില്ലെങ്കിലും ആരോപണം ആരോപണം ആണല്ലോ? കോൺഗ്രസ്സിൻെറ കാര്യത്തിൽ പരീക്ഷിച്ചു നോക്കിയതുപോലെ അഴിമതി ആരോപണം എന്ന ആയുധം ഉപയോഗിച്ച് മററു ഘടക

(ശേഷം 50–ാം പേജിൽ)

കൗമുദി ന്യൂസ് സർവീസ്

# വസന്തത്തിലെ ആകാശപ്പിശാച്

ആകാശത്തുനിന്നും ഭൂമിയിലേക്കു വീണ് സമസ്തവും തകർത്തെറിയുന്ന ഭീകരൻ: ടൊർനാഡോ

**ഉ**റഞ്ഞുനിൽക്കുന്ന നിമിഷങ്ങൾ അനുഭവപ്പെട്ടിട്ടുണ്ടോ? ഭീകരമായ എന്തിനെയോ കാത്തുനിൽക്കുന്ന ശ്വാസംമുട്ടലും എന്തു ചെയ്യണമെന്നറിയാതെയുണ്ടാകുന്ന ഉൾക്കിടിലവും അനുഭവപ്പെട്ടിട്ടുണ്ടോ? വിദൂരഗോളങ്ങളിലൊന്നിൽനിന്ന് സംഹാരശക്തിയോടെ നിപതിക്കാനിരിക്കുന്ന അതിരാക്ഷസീയതയെ പേടിച്ച് അസ്തപ്രജ്ഞമാകുന്ന അനുഭവം സങ്കല്പിച്ചു നോക്കൂ. അപ്പോഴറിയാം കാലപ്രവാഹം പൊടുന്നനേ നിശ്ചലം നിൽക്കുന്നതെങ്ങനെയെന്ന്.

ഭീകരപ്രതീക്ഷയുടെ അമ്പരപ്പിക്കുന്ന അത്തരം നിമിഷങ്ങളാണ് ടൊർനാഡോ എന്ന ചുഴലിക്കൊടുങ്കാറ്റ് പിടികൂടുന്നതിനു തൊട്ടുമുമ്പ് അനുഭവപ്പെടുന്നത്. കറങ്ങിത്തുള്ളുന്ന കരിമേഘക്കൂട്ടങ്ങൾക്കു കീഴെ അപ്പോൾ ഭൂമി ഒരു പ്രേതലോകം പോലെ അരണ്ട ഒരു പച്ചനിറത്തിൽ അമരും. ദുസ്സഹമായ നിശ്ശബ്ദതയിൽ അന്തരീക്ഷതാപം ആരുമറിയാതെ കുതിച്ചുയരും. സംഭ്രമകരമാംവിധം നിറംമാറുന്ന ആകാശം ഇതാ ഇപ്പോൾ തകർന്നു വീഴും എന്നു തോന്നിപ്പോകും. അതാണ് ആ സമയം. പിശാച് ഇതാ വരവായി.

മരച്ചില്ലകൾ അറിയാതെ ഇളകിപ്പോകുന്നു. ആകാശം പിളർന്ന് എന്നവണ്ണം തുമ്പിക്കൈ വണ്ണത്തിൽ നേരെ മുകളിൽ നിന്ന് ഘോരമാരി വീഴുന്നു. അന്തരീക്ഷതാപം കുത്തനെ താഴുന്നു. പത്തുഡിഗ്രി, പതിനഞ്ചുഡിഗ്രി, ചിലപ്പോൾ അതിലും കൂടുതൽ. പെട്ടെന്നുണ്ട്, കറുകറുത്ത ഒരു ഭീകരസത്വം മിന്നൽവേഗത്തിൽ കരിമേഘക്കൂട്ടങ്ങൾക്കുള്ളിൽനിന്ന് താഴോട്ടു പാഞ്ഞുവരുന്നു. ആ രാക്ഷസീയശക്തി പ്രപാതം ഭൂമിയെ സ്പർശിക്കുന്ന മാത്രയിൽ ആകാശവും ഭൂമിയും ഞെട്ടുന്ന ഭീകരശബ്ദം പൊട്ടിപ്പുറപ്പെടുന്നു. പൊടിയും മണ്ണും ചപ്പും ചവറും ഭൂതാവേശത്തിലെന്നപോലെ ഇളകിമറിയുന്നു. ആയിരം തീവണ്ടി എൻജിനുകൾ ഒന്നിച്ചുനിന്ന് അലറുകയാണോ? ഭൂമി പിളരുകയാണോ? ചക്രവാളംതൊട്ട് ചക്രവാളം വരെ തവിടുപൊടിയാവുകയാണോ? ആരെങ്കിലും രക്ഷപെട്ടിട്ടുണ്ടോ? ഒരു കെട്ടിടമെങ്കിലും ബാക്കിയുണ്ടോ? ഉയർന്നുപൊങ്ങുന്ന പൊടിപടലങ്ങൾക്കിടയിൽ നിന്നും നിലവിളികൾ കേൾക്കുകയാണോ? സ്കൂട്ടറും സൈക്കിളും കാറും മരങ്ങളും അടിച്ചുപറത്തപ്പെടുകയാണോ? ലോകാവസാനം തന്നെയാണോ?

എല്ലാം കഴിയുമ്പോൾ ചുററുപാടുമുള്ള ഭൂമി ആ ഭീകരസന്ദർശനത്തിന്റെ ആഘാതത്തിൽപെട്ടു ഞെരിഞ്ഞു കിടക്കുന്നതു കാണാം.

പറഞ്ഞതു പററുന്നില്ല. അല്ല, പറയാൻ പററുകയില്ല. വാക്കുകൾ ആ ഭീകരതയെ വഹിക്കാൻ ത്രാണിയുള്ളവയല്ല. ഭാഷ പരാജയപ്പെടുന്നു. ഇതാണ് ടൊർനാഡോ. ഭൂമിയെ സ്പർശിച്ച് ഫണലിൽക്കൂടെന്നവണ്ണം എല്ലാം ഒപ്പിയെടുത്ത് മറിച്ചുയർത്തിത്തകർക്കുന്ന ചുഴലിപ്പിശാച് എന്ന കൊടുങ്കാററ്.

●

അമേരിക്കയിൽ വസന്തകാലം വരുമ്പോൾ ദശലക്ഷക്കണക്കിന് അമേരിക്കക്കാർക്ക് അത് ചുഴലിപ്പിശാചിന്റെ കാലംകൂടിയാണ്. ഈ വല്ലാത്ത കൊടുങ്കാററ് ഒരു അമേരിക്കൻ പ്രതിഭാസമാണെന്നു പറയുന്നതിൽ തെററില്ല—ഭൂമിയിൽ ആകെയുണ്ടാകുന്ന ഇത്തരം കൊടുങ്കാററുകളുടെ മൂന്നിൽ രണ്ടും അമേരിക്കയിലാണ്. ഇന്ത്യയിലും മററു കിഴക്കൻ രാജ്യങ്ങളിലും ഇതു് ഉണ്ടാകാറില്ലെന്നില്ല. പക്ഷേ, അപൂർവ്വം. കുറേക്കാലംമുമ്പ് ഡെൽഹി സർവകലാശാലയ്ക്കു സമീപം ഒരു ടൊർനാഡോ വന്നു. പിന്നെ മദ്ധ്യപ്രദേശിൽ. വാഹനങ്ങളും മനുഷ്യരുമൊക്കെ ആകാശത്തേക്ക് അടിച്ചുപറത്തപ്പെട്ട നിമിഷങ്ങളായിരുന്നു അവ. ഇന്ത്യയ്ക്ക് ഏതാണ്ട് പുത്തരി. കുവെയ്ററിലും യു. എ. ഇ. യിലും ഈയിടെ ഈ രാക്ഷസകൊടുങ്കാററ് മഹാനാശം വിതച്ചതും പത്രങ്ങളിൽ വന്നിരുന്നു. അമേരിക്കയിൽ ടെക്സാസിനും ഒഹായോയ്ക്കുമിടയിലുള്ള വിശാലമായ വെളിമ്പറമ്പുകളാണ് ഈ രാക്ഷസന്റെ പതിവുമേച്ചിൽസ്ഥലം. അവിടത്തുകാർ ഏപ്രിൽമാസത്തെ എതിരേൽക്കുന്നതു് ഉൾക്കിടിലത്തോടെ മാത്രമാണ്. കഴിഞ്ഞ 30 വർഷത്തിനകം അമേരിക്കയിൽ സംഹാരതാണ്ഡവമാടിയ 20,000 ടൊർനാഡോകളിൽ എൺപതുശതമാനവും ഏപ്രിൽ മാസ സന്ദർശകരായിരുന്നു. മേയിലും വരാറുണ്ട്. പക്ഷേ കാർക്കശ്യം കുറവായിരിക്കും. ഓരോ ടൊർനാഡോയും വന്നിട്ടു പോകുമ്പോൾ നൂറോ നൂററമ്പതോ ആളുകൾ കൊല്ലപ്പെട്ടിട്ടുണ്ടാവും.

●

നെബ്രാസ്ക. 1980 ജൂൺ 3-ലെ സായാഹ്നം. അകലെ ഒരിടത്ത് ഒരു കൊടുങ്കാററു രൂപംകൊള്ളുന്നുണ്ടായിരുന്നു. കാലാവസ്ഥാനിരീക്ഷകർ കൂസിയില്ല. പക്ഷേ കാററ് നീങ്ങിയെത്താൻ തുടങ്ങി. വടക്കുകിഴക്കോട്ട്. ടൊർനാഡോകൾ പതിവായിവരാറുള്ള സ്ഥലത്തേക്ക്. ടൊർനാഡോ തന്നെയാണോ ആ കൊടുങ്കാററ്? നിരീക്ഷകർ പുരികം കോർത്തു. സൈറനുകൾ മുഴങ്ങി. അതേ, അതു് ടൊർനാഡോ ആയിരുന്നു.

ഒരു വീട്ടിലെ വൃദ്ധദമ്പതികൾ ഒന്നു ചെയ്തു. സൈറൻ കേട്ട് കാര്യം മനസ്സിലാക്കിയ അവർ വീടിന്റെ കീഴ്നിലയിലേക്കിറങ്ങി ഒരു മേശയ്ക്കടിയിൽ ചുരുണ്ടു കൂടിയിരുന്നു. തെക്കുനിന്നും വന്ന ടൊർനാഡോ ആ വീട്ടിനെ ഊതിപ്പറപ്പിച്ചു. അടുപ്പുപോലും പറന്നുപോയി. വിചിത്രമെന്നുതന്നെ പറയണം, ആ മേശ അനങ്ങിയില്ല. അങ്ങനെ ആ വൃദ്ധർ അദ്ഭുതകരമായി രക്ഷപ്പെട്ടു. പേടിച്ചരണ്ട്, മേശയ്ക്കടിയിൽനിന്നും പുറത്തിറങ്ങിയ അവർ അവരുടെ വീടായി എന്തെങ്കിലും അവശേഷിച്ചിട്ടുണ്ടോ എന്നു നോക്കി. കാർഷെഡ്ഡിനു പുറത്ത് പാർക്കുചെയ്തിരുന്ന കാർ അവിടെത്തന്നെയുണ്ട്. പെട്ടെന്ന് മുകളിലെന്തോ പന്തികേടുണ്ടെന്നു മനസ്സിലാക്കി മേലോട്ടു നോക്കിയപ്പോഴുണ്ട് മറെറാരു ടൊർനാഡോ! അവർ വേഗം ചാടിയിറങ്ങി വീണ്ടും പഴയ മേശയ്ക്കടിയിൽ അഭയം പ്രാപിച്ചു. ആ കാററ് താണ്ഡവം ചവിട്ടി മറഞ്ഞപ്പോൾ അവർ വീണ്ടും പുറത്തിറങ്ങിനോക്കി. ഇത്തവണ കാർഷെഡ്ഡ് പറന്നുപോയിരിക്കുന്നു. കാറും പോയി. ആകെ മിച്ചം അവർ കണ്ണും പൂട്ടി ഒളിച്ചിരുന്ന ആ മേശ മാത്രം!

അന്നത്തെ ആ ഭീകരത 40 കിലോമീററർ നീളത്തിൽ നാശം വിതച്ചു. 200 ദശലക്ഷം ഡോളറിന്റെ വസ്തുവകകൾ നശിച്ചു. 200 വീട് തകർന്നു. 5 പേർ മരിച്ചു.

●

" ടൊർനാഡോ എന്ന ഈ വിചിത്രകൊടുങ്കാററ് എന്താണ്? മററുകൊടുങ്കാററുകളിലും ചുഴലിക്കാററുകളിലും നിന്ന് അതിനുള്ള വ്യത്യാസങ്ങളേവ? എന്താണ് ടൊർനാഡോയുടെ ശക്തിതന്ത്രം? ഇന്ന് കാലാവസ്ഥാനിരീക്ഷകർക്കും അന്തരീക്ഷഗവേഷകർക്കും മെച്ചപ്പെട്ട സാങ്കേതിക ഉപകരണങ്ങളും ശാസ്ത്രസഹായവുമുള്ളതി



അമേരിക്കയിലെ മിനിസോട്ടയിൽ 1965-ൽ ഒരു ടൊർനാഡോ കടന്നുപോയവഴി!

# എസ്. എ. നജീബ്

**കാ**ഷിഫ് ഇന്തോറിയുടെയും സാഹിർ ലുധിയാൻവിയുടെയും ദേഹവിയോഗം ഉറുദു കവിതയുടെ അനാഥത്വത്തിൻെറ ആഴം വർദ്ധിപ്പിച്ചിരിക്കുന്നു. ഗംഗയിലുണ്ടായ ബോട്ടപകടത്തിൽ മരണമടയുന്നതിന് ഏതാനും ദിവസം മുമ്പ് ഒരു 'മുശായ്‌റ'യിൽ, അയ്യായിരത്തോളം വരുന്ന സദസ്സിൻെറ കണ്ണ് നനയിച്ചുകൊണ്ട്, മദ്യപാനി എന്നു പേരുകേട്ട കാഷിഫ് ചൊല്ലിയത്രേ: "ഞാൻ പൊഴിച്ചിട്ടുള്ള കണ്ണുനീരുമായി താരതമ്യപ്പെടുത്തുമ്പോൾ ഞാൻ കഴിച്ചിട്ടുള്ള മദ്യത്തിൻെറ അളവ് എത്ര ചെറുതാണ്..." സാഹിർ ചാരത്തട്ടിൽ ഉപേക്ഷിച്ചുപോയ സിഗററുതുണ്ടുകളെ ഓമനിച്ചോമനിച്ച് സ്വയം 'ചങ്ങലവലിക്കാരി'യായിത്തീർന്ന തിനെ കുറിച്ച് അമൃതാപ്രീതം ആത്മകഥയിൽ പറയുന്നുണ്ട്.

ഒക്കെ ഇപ്പോൾ ഓർമ്മിക്കാൻ കാര്യമെന്തെന്നല്ലേ? ഡിസ്സോജരത്തിൻെറ ഈ ദിവസങ്ങളിൽ, തിരക്കിൽ നിന്നു വേറിട്ട്, കഴിഞ്ഞയാഴ്ച അബുദാബിയിൽഇന്ത്യൻ–പാകിസ്ഥാനി കവികൾ പങ്കെടുത്ത ഒരു 'മുശായ്‌റ' നടന്നു. കവിതക്കമ്പക്കാരുടെ സദസ്സിൽ ഉറുദു മാതൃഭാഷയല്ലാത്ത കേരളീയർപോലുമുണ്ടായിരുന്നു.

മൊഹ്സിൻ യഹ്സാൻ:

"വഞ്ചി ഉലയുന്നു, കൊടുങ്കാററടിക്കുന്നു,
വഞ്ചിക്കാരൻെറ ഭാവിഷ്യത്ത്,
പക്ഷേ, ഈശ്വരൻ നിശ്ചയിക്കുന്നു.

ദാഹാർത്തമായ ഈ മണ്ണിൽ ചോര
ഇററുവീഴുന്നു,
എൻെറ ഈ മണ്ണിൽ, ഈ കബ്ബലായിൽ.
കടലാസുവഞ്ചികളിൽ, നഗരമുഖ്യൻ
നമ്മെ തുറസ്സായ കടലിലേക്ക്
അയച്ചിരിക്കുന്നു."

ഇന്ത്യക്കാരനായ ജഗന്നാഥ് ആസാദിന് ഇന്ത്യാ–പാക് ബന്ധങ്ങളെക്കുറിച്ചാണു പറയാനുള്ളത്:

"വിശാലമായ ഈ ഭൂമി നിങ്ങളുടേതോ
എൻേറതോ അല്ല
എന്നിട്ടും നാം അവകാശമുന്നയിക്കുന്നു,
ഈ തുണ്ടുഭൂമിഎൻേറതു്, ഇതു നിങ്ങളുടേതു്."

പാകിസ്ഥാനിലെ പ്രസിദ്ധനായ അഹ്മദ് നദീം കസീമി സദസ്സിനു് ആശ്വാസമരുളി:

"നേരം കുറേച്ചെന്നെന്നുവരുമെങ്കിലും ചന്ദ്രൻ ഉദിക്കുകതന്നെ ചെയ്യും, സൂര്യൻ അസ്തമിച്ചതും ഒരു നിമിഷാർദ്ധത്തിൻെറ മാത്രം ദൈർഘ്യത്തിലായിരുന്നില്ലല്ലോ."

* * *

അനുബന്ധം: "വിവർത്തനത്തിൽ ചോർന്നു പോകുന്നതേതോ അതാണ് കവിത"—യേററ്സ്

---

നാൽ ടൊർനാഡോയ്ക്കു് അങ്ങനെയങ്ങ് രക്ഷപ്പെട്ടുപോകാനാവില്ല.

പഴയകഥകളിൽ ഇത്തരം കൊടുങ്കാററുകളെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. പക്ഷേ, ആദ്യമായി രേഖപ്പെടുത്തിയിട്ടുള്ള ഒരു മുറുകളിച്ചുഴലി 1586 ജൂൺ 23-ലേതാണ്. വടക്കേ കരോലിനാതീരത്തു് നങ്കൂരമിട്ടിരുന്ന സർ ഫ്രാൻസിസ് ഡ്രേക്കിൻെറ നാവികപ്പടയെ ആകാശത്തു നിന്നും കുതിച്ചുവന്ന ശക്തമായ കൊടുങ്കാററുകൾ അടിച്ചുപറത്തിയ കഥ, കോട്ടൻ മാഥർ എന്നയാൾ എഴുതിവച്ചു. മാഥറെ സംബന്ധിച്ചിടത്തോളം അതു് സർവ്വശക്തൻെറ കോപമായിരുന്നു. അഴിച്ചുവിട്ട സാത്താനിലൂടെ ദൈവം മനുഷ്യരെ പാഠംപഠിപ്പിച്ചതാണ് ആ ദുരന്തമെന്ന് മാഥർ വിശ്വസിച്ചു. ദൈവവും ദൈവകോപവും സാത്താനും സാത്താൻെറ ക്രൂരനൃത്തവും ഇപ്പോൾ ശാസ്ത്രാന്വേഷകർക്കു മുമ്പിൽ വഴിമാറിപ്പോയിരിക്കുന്നു.

ചൂടുപിടിച്ച, നീരാവിനിറഞ്ഞ വമ്പിച്ച ഒരു വായുപ്രവാഹം, തണുത്ത, അശേഷവും ജലാംശമില്ലാത്ത മറെറാരു മഹാവായുമണ്ഡലവുമായി ഏററുമുട്ടുന്നു എന്നു കരുതുക. രണ്ടുംകൂടി ഏററുമുട്ടുമ്പോൾ ഉഷ്ണവായു കുത്തനേ മേലേക്കുയരുന്നു. അന്തരീക്ഷത്തിന് ഒരു ഉഷ്ണ എൻജിനുണ്ടെന്നും അതു് സ്റ്റാർട്ടാക്കാൻ ആരോ സ്റ്റാർട്ടർ വലിച്ചുവെന്നുംവന്നാലെന്നപോലെ പൊടുന്നനേ ചൂട് കുതിച്ചുകയറുന്നു. ഈ ചൂടിൽ കാററും മുകളിലേക്കു കുതിക്കുന്നു. കുത്തനേ മുകളിലേക്ക് ചെന്ന കാററ് ആ ഔന്നത്യത്തിൽ പരന്നു തണുക്കുന്നു. വായു തണുക്കുമ്പോൾ കൂടുതൽ ചൂട് വിസർജിക്കപ്പെടുന്നു. ആ ചൂടിൽ കാററു വീണ്ടും ഉയരുന്നു. ഇതിങ്ങനെ ഒരു ദൂഷിതവലയമായി ഉയന്നുയർന്ന് 40,000 അടിക്കുമേൽ, ചിലപ്പോൾ 60,000അടിക്കുമേൽ, ചെന്നെത്തും. അതോടെ ആ സഞ്ചിതശക്തി ആകമാനം ഭൂമിയിലേക്ക് ഒരൊററ കുതിപ്പാണ്. ഇതു് ടൊർനാഡോ അല്ല.

ഈ സഞ്ചിതശക്തി ടൊർനാഡോ എന്ന കറങ്ങുംഭൂതമാവണമെങ്കിൽ, ആ ഉഷ്ണക്കാററ് കറങ്ങണം, തിരിയണം. മുറുകളിയെന്നവണ്ണം കറങ്ങിത്തിരിഞ്ഞുകൊണ്ടേയിരിക്കണം. ഭൂമിയുടെകറങ്ങൽ ഇതിനു് സഹായകമാവുന്നു.

അനുകൂലസാഹചര്യം വന്നാൽ, നേരത്തേ പറഞ്ഞ 'കൊടുങ്കാററിൻെറപിണ്ഡം' മെല്ലെ കറങ്ങിത്തുടങ്ങും. കറങ്ങുംതോറും അതിൻെറ പിരി ഏറും. വേഗമേറുന്ന ഈ പിരിക്കാററിന് ഇംഗ്ലീഷിൽ 'മിസോസൈക്ലോൺ' എന്നു പറയാറുണ്ട്—മുറുകളിപ്പിശാചിൻെറ കാഹളമൂത്തുകാരനാണ് 'മിസോ'. മിസോയ്ക്കു് ശക്തിയുംവാശിയും ഏറുന്തോറും അതിൻെറ ചുവട്ടിലായി വിരൽപോലെ ഒരു അച്ചുതണ്ട് രൂപം കൊള്ളും. ശക്തിയായിച്ചുററുന്ന ഒരു സാക്ഷാൽ അക്ഷം. കാററാണെന്നുമാത്രം. കറങ്ങൽ കാരണം കൂടുതൽ ശക്തി. കൂടുതൽ ശക്തിയാവുമ്പോൾ കൂടുതൽ കറങ്ങൽ. അതോടെ 'അക്ഷ'ത്തിനുനീളം വയ്ക്കും. അന്തരീക്ഷത്തിലെ അഴുക്കും പൊടിയും വാരിച്ചുററി, ആകാശത്തുനിന്നും ഭീകരമായ ഒരു മുറുകളിപോലെ അതു് ഭൂമിയിലേക്കുനീളും. കറുകറുത്തു്, ഭീഷണമായി, ഭീകരാരവത്തോടെ ഭൂമിയെ സ്പർശിച്ചു കഴിഞ്ഞാലുണ്ടാകുന്ന ചെവി തകർക്കുന്ന ശബ്ദംകൂടിയാകുമ്പോൾ ടൊർനാഡോ പൂർത്തിയായി എന്നു കരുതണം.

ടൊർനാഡോ എന്ന ഈ ഭീകരൻ കൊടുങ്കാററിനെക്കുറിച്ച് ഇനിയും വളരെയേറെ പഠിക്കേണ്ടതായിട്ടിരിക്കുന്നു. ഈ മഹാനാശകാരിയുടെ 'വിഷപ്പല്ലായി' ഭൂമിയാലേക്കു നീണ്ടുവരുന്ന 'ഫണൽ' ആണ് ശാസ്ത്രകാരന്മാരുടെ പ്രത്യേക ശ്രദ്ധ ആകർഷിച്ചിരിക്കുന്നതു്. കാററിൻെറ ശക്തികേന്ദ്രം പമ്പരംപോലെ കറങ്ങുമ്പോൾ അതിനുള്ളിൽ ഒരു വാക്വം രൂപംകൊള്ളുന്നു. ഇതു് ഭൂമിയിൽ പതിക്കുമ്പോഴാണ് പൊട്ടി അതിഘോരമായ ശബ്ദമുണ്ടാകുന്നതു്. അതോടൊപ്പം അവിടം വന്നു സ്പർശിക്കുന്ന സ്ഥലത്തുള്ളതെല്ലാം വാക്വത്തിലെന്നവണ്ണം വലിച്ചെടുക്കപ്പെടുകയും ചെയ്യുന്നു. ഇതിൻെറ ശക്തിരഹസ്യങ്ങളാണ് ഇനിയും ശാസ്ത്രത്തിനു മനസ്സിലാക്കാനുള്ളതു്.

ടൊർനാഡോയുടെ സഞ്ചാരവേഗം മണിക്കൂറിനു 300 മൈലാണ്. മുമ്പ് പലരും വിചാരിച്ചിരുന്നതു് ഇതിനു് സൂപ്പർസോണിക് വേഗം ഉണ്ടെന്നായിരുന്നു.

അതുപോലെ പല തെററിദ്ധാരണകളും മാററാനും പല ധാരണകളും പുതുക്കിയെഴുതാനുമുണ്ട്. വ്യവസായയുഗം സ്പേസ് യുഗമായിത്തീർന്നിരിക്കയല്ലേ?






## ഡയറിക്കുറിപ്പുകൾ

ഇന്നലെ മലയാള കവിത ഒരു തനതു നാടകത്തിൻെറ
ചമയമണിഞ്ഞു് എൻെറ അടുത്തു വന്നു ചോദിച്ചു:
നീയെന്നെ കൊതി കൊതിച്ച്
ചതി ചതിച്ച്
കെണി കെണിച്ച്
പിടി പിടിച്ച്
വടി വടിച്ച്
മിനു മിനുക്കി
സിനിമാക്കാർക്കു് കൊടുത്തില്ലേ
എൻെറ പൊന്നു കാവാലേ.
എന്നു്. ഞാനെന്തു പറയാൻ.
തകതക തിത്തെയ്. തിത്തക തകതൈ.

**കാവാലം നാരായണപ്പണിക്കർ**

# ഇന്ത്യ അമേരിക്ക ബന്ധം പുതിയ കാഴ്ചപ്പാടിൽ

## പ്രൊഫസർ കെ. പി. കരുണാകരൻ

അഫ്ഗാനിസ്ഥാനിലെ സംഭവവികാസങ്ങളെത്തുടർന്ന് അമേരിക്ക പാകിസ്ഥാന നൽകുന്ന സൈനികസഹായത്തെക്കുറിച്ച വികാരംകൊള്ളാതെ, അമേരിക്കയോട്ട് ഇന്ത്യയ്ക്കുള്ള ബന്ധങ്ങളെപ്പററി ഇന്ത്യാഗവണ്മെൻറും ജനങ്ങളും ഒരു പുനരവലോകനം നടത്തേണ്ട കാലമായി. പരിഗണനയർഹിക്കുന്ന ചില അടിസ്ഥാന പ്രശ്നങ്ങൾ ഇവയാണ്: ഇന്ത്യാ-അമേരിക്ക ബന്ധങ്ങളിൽ പാകിസ്ഥാൻ ഒരു നിർണ്ണായകഘടകമായി തുടരുമോ? അന്താരാഷ്ട്രീയ ബന്ധങ്ങളെപ്പററി അമേരിക്കയ്ക്കും ഇന്ത്യയ്ക്കുമുള്ള ധാരണകളിലെ അടിസ്ഥാന വൈരുദ്ധ്യങ്ങളേവ? മാറിക്കൊണ്ടിരിക്കുന്ന പരിതഃസ്ഥിതികൾക്കനുസരണമായി ഈ വൈരുദ്ധ്യങ്ങൾ കുറയുന്നുവോ? ഇന്ത്യയുടെ ദേശീയവും അന്തർദേശീയവുമായ ചുററുപാടിൽ, അമേരിക്കയുമായി സൗഹൃദബന്ധം സ്ഥാപിക്കുന്നതിനു സഹായകമായ പുത്തൻ സവിശേഷതകൾ ഏതെല്ലാം? അതിനുള്ള തടസ്സങ്ങളേവ? ഇന്ത്യ-യു-എസ്. സൗഹൃദത്തിന് അനുയോജ്യമായ രാഷ്ട്രീയാന്തരീക്ഷം വാർത്തെടുക്കുന്നതിന് ഇന്ത്യയ്ക്കെന്തു ചെയ്യാൻ കഴിയും?

### പാകിസ്ഥാൻ ഒരു ഘടകമല്ലാതാവുന്നു

ആദ്യത്തെ ചോദ്യമെടുക്കാം. ഇന്ത്യ-യു. എസ്. ബന്ധങ്ങളിൽ പാകിസ്ഥാൻ ഒരുകാലത്ത് ഒരു നിർണ്ണായക ഘടകമായിരുന്നുവെന്നതു സത്യം. പക്ഷേ, അന്ന്, ഇന്ത്യയുടെ വിദേശനയത്തെ നിയന്ത്രിച്ച ഏററവും പ്രധാനഘടകവും അതുതന്നെയായിരുന്നു. ഇന്നതു മാറിക്കഴിഞ്ഞു. നമ്മുടെ രാജ്യത്തെ ഔദ്യോഗികവും അനൗദ്യോഗികവുമായ ചിന്താ മണ്ഡലങ്ങളിൽ പാകിസ്ഥാനു അത്രവലിയ സ്ഥാനമൊന്നും ഇന്നില്ല. ബംഗ്ലാദേശിൻെറ പിറവിയും ഇന്ത്യനടത്തിയ അണുസ്ഫോടനവും, തെക്കേ ഏഷ്യയിൽ ഇന്ത്യയ്ക്കുള്ള അനിഷേദ്ധ്യസ്ഥാനം അമേരിക്കയുൾപ്പെടെയുള്ള അന്താരാഷ്ട്രസമൂഹത്തെക്കൊണ്ട് അംഗീകരിപ്പിച്ചു. പുറമേനിന്നു ലഭിക്കുന്ന ആയുധങ്ങളെല്ലാം തുണച്ചാലും പാകിസ്ഥാന് ആ സത്യം നിഷേധിക്കാനാവില്ല.

ഈ പരിതഃസ്ഥിതിയാണ്, പാകിസ്ഥാന് അമേരിക്ക സൈനികസഹായം നൽകുന്നതിനോട്, പാകിസ്ഥാനേയും അമേരിക്കയേയും സംബന്ധിച്ച്, ഇന്ത്യയുടെ പ്രതികരണങ്ങൾ വ്യത്യസ്തമാക്കുന്നത്. ഇന്ത്യയിലെ രാഷ്ട്രീയനേതാക്കളും നിരീക്ഷകരും അമേരിക്കയെ കുററപ്പെടുത്തുന്നുവെങ്കിലും പാകിസ്ഥാനുമായുള്ള ബന്ധം സാധാരണഗതിയിലാക്കാൻ ശ്രമിക്കുന്നു. ചേരിചേരാ രാഷ്ട്രങ്ങളുടെ ഇടയിലേക്ക് ഒരു വിശ്വസ്ത സഹചാരിയായി പാകിസ്ഥാനെ സ്വാഗതം ചെയ്യുന്നു. മറെറാരു ഭാഷയിൽ പറഞ്ഞാൽ, കൊടുക്കുന്ന അമേരിക്കയെ കുററപ്പെടുത്തുന്നുവെങ്കിലും വാങ്ങുന്ന പാകിസ്ഥാനെ വെറുതേവിടുന്നു. പാകിസ്ഥാനിലെ ഇസ്ലാമിക-സൈനിക ഭരണകൂടത്തെക്കുറിച്ച് പ്രതികൂലാഭിപ്രായങ്ങളൊന്നും തല്ക്കാലം ഇല്ലെന്നതും ശ്രദ്ധേയമാണ്. അതെല്ലാം പാകിസ്ഥാൻെറ ആഭ്യന്തരകാര്യങ്ങളാണെന്നാണ് ഇന്ത്യയുടെ നിലപാട്.

### അമേരിക്കയുടെ ആഗോള നയപൈതൃകം

ഇതു നമ്മെ നയിക്കുന്നത്, ഇന്ത്യയ്ക്കു വിരോധം ഉപഭൂഖണ്ഡത്തിൽ അമേരിക്കയുടെ പ്രസക്തിയോടല്ല, പ്രത്യുത, ആ രാജ്യത്തിൻെറ ആഗോളനയത്തോടാണ് എന്ന അനുമാനത്തിലേക്കാണ്. ആഗോള രാഷ്ട്രീയത്തെക്കുറിച്ച് ഇന്ത്യയും അമേരിക്കയും പുലർത്തിവന്ന ധാരണകളിൽ അടിസ്ഥാനപരമായ വ്യത്യാസങ്ങൾ എന്നും ഉണ്ടായിരുന്നു. ആ പൈതൃകം ഇന്നും തുടരുന്നു. ഈ പാരമ്പര്യത്തിന് ഇന്നു പ്രസക്തിയുണ്ടോയെന്നു പരിശോധിക്കുന്നതിനു മുമ്പ് ഇതിൻെറ ചരിത്രപശ്ചാത്തലം ഓർക്കേണ്ടതുണ്ട്.

സ്വാതന്ത്ര്യം നേടിയ ആദ്യവർഷങ്ങളിൽ ഇന്ത്യ "സ്വതന്ത്രമായ ഒരു വിദേശനയം" പിന്തുടരുമെന്ന് പണ്ഡിററ് നെഹ്റു പ്രഖ്യാപിച്ചു. ചേരിചേരായ്മ എന്ന പദം ഏറെക്കഴിഞ്ഞാണു പിറന്നത്. അമേരിക്കൻ ജനതയും ഭരണകൂടവും ഇന്ത്യയുടെ ഈ നയത്തെ കഠിനമായി വിമർശിച്ചു. 'സോവിയററ് ഇംപീരിയലിസ'മെന്നും കമ്മ്യൂണിസത്തിൻെറ വളച്ചയെന്നുമുള്ള സ്വന്തം ഭീതിക്കെതിരെ ഒരു കുരിശുയുദ്ധത്തിൻെറ തിരയിലായിരുന്നു അമേരിക്ക.

ഇന്ത്യയിൽ ഉന്നതവ്യക്തികളുടെ രാഷ്ട്രീയനിലപാടുകൾ വിഭിന്നമായിരുന്നു.

**ഇന്ത്യയോടുള്ള അമേരിക്കയുടെ ബന്ധം എങ്ങനെ മെച്ചപ്പെടുത്താനാകുമെന്ന് ഡെൽഹിയിലെ ജവഹർലാൽ നെഹ്റു യൂണിവേഴ്സിററി പ്രൊഫസറായ കെ. പി. കരുണാകരൻ ഈ ലേഖനത്തിൽ ചർച്ച ചെയ്യുന്നു.**

നെഹ്റുവിനെപ്പോലുള്ള രാഷ്ട്രീയനേതാക്കളും കെ. എം. പണിക്കരെപ്പോലുള്ള തലമൂത്ത നയതന്ത്രപ്രതിനിധികളും ഏററവും വികസിത മുതലാളിത്ത രാഷ്ട്രമായ അമേരിക്കയെ ഇംഗ്ളണ്ടിലെ ഇടതുപക്ഷ ബുദ്ധിജീവികളുടെ കണ്ണിലൂടെയാണു നോക്കിക്കണ്ടത്. അവരിൽ ചിലർ, മുതലാളിത്തത്തിൻെറ അത്യുന്നതാവസ്ഥയാണ് സാമ്രാജ്യത്വം എന്ന ലെനിൻെറ സിദ്ധാന്തത്തിൽ മുറുകെപ്പിടിച്ചു. കൃഷ്ണമേനോൻെറയും നിലപാട് ഇതുതന്നെയായിരുന്നു.

അന്താരാഷ്ട്രീയ രംഗത്ത് അമേരിക്കയുടെ പെരുമാററം അവരുടെ അനുമാനങ്ങൾ നിഷേധിച്ചുമില്ല. ഇന്തൊനേഷ്യയിലെ സ്വതന്ത്രസർക്കാരിനു നേർക്ക് "പൊലീസ് നടപടി"യെടുത്ത ഡച്ചുകാർക്കെതിരെ ശക്തമായ ഒരു നിലപാടെടുക്കാൻ അമേരിക്ക തുടക്കത്തിൽ വിമുഖത കാട്ടി. ഇന്ത്യയുടെയും അമേരിക്കയുടെയും മുൻഗണനകൾ വ്യത്യസ്തങ്ങളാണെന്നതിനാൽ ഇത്തരമൊരു വിവാദത്തിൽ അവയുടെ നിലപാടുകൾ വെവ്വേറെയാണെന്നതു തികച്ചും സ്വാഭാവികമെന്നായിരുന്നു നെഹ്റുവിൻെറ വിശദീകരണം. നെഹ്റുവിൻെറ അഭിപ്രായത്തിൽ ഒരു ഏഷ്യൻരാജ്യത്തിൻെറ സ്വാതന്ത്ര്യസമരത്തിൽ ഇന്ത്യ ഉത്കണ്ഠകാട്ടിയപ്പോൾ നെതർലൻഡ്സിനെ അററ്ലാൻറിക് ഗ്രൂപ്പിൽ നിലനിറുത്തുന്നതിലായിരുന്നു അമേരിക്കയ്ക്കു താല്പര്യം.

കമ്മ്യൂണിസ്റ്റ് ചൈന ഉദയംകൊണ്ടപ്പോൾ അവിടത്തെ പുതിയ ഗവൺമെൻറിനെ ഇന്ത്യ അംഗീകരിക്കുകയും ചൈനയെ പ്രതിനിധാനം ചെയ്യാൻ അതിനുള്ള അവകാശത്തിനുവേണ്ടി വീറോടെ വാദിക്കുകയും ചെയ്തു. അമേരിക്ക രണ്ടിനും എതിരായിരുന്നു. ഇന്ത്യാഗവൺമെൻറും ജനങ്ങളും അമേരിക്കയുടെ നിലപാട് അയഥാർത്ഥമെന്നും ഒരു ഏഷ്യൻ രാജ്യത്തിലെ വിപ്ളവവിജയം അംഗീകരിക്കുന്നതിനുള്ള വിസമ്മതമെന്നും വിശേഷിപ്പിച്ചു. ചൈന ഒരു രാഷ്ട്രീയശക്തിയായി വളർന്നുവരുന്നതും ഇന്ത്യ സംശയദൃഷ്ട്യാ വീക്ഷിച്ചു. പിൽക്കാലത്ത് ഇന്ത്യയും ചൈനയും ഒരു യുദ്ധത്തിൽ പരസ്പരം നേരിടുകയും ചെയ്തു. എങ്കിലും ചൈനീസ് വിപ്ളവമെന്ന യാഥാർത്ഥ്യത്തിൻെറ നേർക്ക് ഇന്ത്യയുടെ നിലപാട് അഭംഗുരം തുടർന്നു. അമേരിക്കയ്ക്ക് മനംമാററം വന്നു. അമേരിക്കൻ പ്രസിഡൻറും സ്റ്റേററ് സെക്രട്ടറിയും യാഥാർത്ഥ്യങ്ങളുടെ അംഗീകാരമെന്ന നിലയ്ക്കു ചൈന സന്ദർശിച്ചു.

കൊറിയൻ യുദ്ധകാലത്തും അതിനു ശേഷവും അമേരിക്ക നെഹ്റുവിൻെറ ഭാഷയിൽ, ഐക്യരാഷ്ട്ര സമിതിയെ അററ്ലാൻറിക് ഉടമ്പടിയുടെ ഭാഗമാക്കി മാററാനുള്ള ശ്രമത്തിലായിരുന്നു. ഇരു ഗവണ്മെൻറുകൾക്കുമിടയിലുള്ള അടിസ്ഥാന വൈജാത്യങ്ങളിൽ ഇതു ശ്രദ്ധ കേന്ദ്രീകരിച്ചു.

സൈനിക സഖ്യങ്ങൾക്കായുള്ള അമേരിക്കയുടെ അന്വേഷണം ഇന്ത്യൻ ഉപഭൂഖണ്ഡത്തിലെത്തുകയും പാകിസ്ഥാനെ ആ രാജ്യം സ്വന്തം 'സൈനിക സമരതന്ത്ര' വ്യവസ്ഥിതിയിൽ ഉൾപ്പെടുത്തുകയും ചെയ്തത്, ശീതസമരം തൻെറ അതിർത്തിയോളം കൊണ്ടെത്തിക്കാനുള്ള ശ്രമമായി ഇന്ത്യ കരുതി. ഇതു ന്യൂഡെൽഹിയെ ചൊടിപ്പിച്ചു. അതേ സമയം ചേരിചേരായ്മ, സദാചാരഹീനതയാണെന്നായിരുന്നു അമേരിക്കയുടെ നിലപാട്.

തന്നോടു ശത്രുതപുലർത്തുന്ന അയൽരാജ്യത്തിൻെറ വർദ്ധിച്ചുവരുന്ന സൈനികശക്തി ഇന്ത്യയ്ക്ക് അങ്കലാപ്പുളവാക്കി. ഇന്ത്യയെപ്പോലൊരു രാജ്യത്തിൻെറ വികസനപദ്ധതിയിൽ വേണ്ട മുൻഗണനകളെക്കുറിച്ച് ഇന്ത്യയിലെയും അമേരിക്കയിലെയും പ്രബല രാഷ്ട്രീയ കക്ഷികൾക്കിടയിൽ അഭിപ്രായവ്യത്യാസമുണ്ടായി. അമ്പതുകളിലും അറുപതുകളിലും പൊതുമേഖലയിൽ ഘനവ്യവസായം വികസിപ്പിക്കുന്നതിൽ ഇന്ത്യൻ പ്ലാനിങ്‌വിദഗ്ധർ ശ്രദ്ധിച്ചപ്പോൾ, ഇന്ത്യ കാർഷികരംഗത്തുമാത്രം ശ്രദ്ധിച്ചാൽ മതിയെന്ന സ്ഥിരം വീക്ഷണമായിരുന്നു അമേരിക്കയുടേത്.

### പഴയ പരിതഃസ്ഥിതിയിൽ പുതിയ ഘടകങ്ങൾ

ഈ ചുററുപാടുകൾക്കെല്ലാംതന്നെ ഇന്നു പുതിയ നിറഭേദങ്ങളുണ്ട്.

വിയററ്നാമിനും ഇറാനും ശേഷം ഏഷ്യയിലെയോ ആഫ്രിക്കയിലെയോ വിപ്ലവസംഘടനകളുമായി സായുധസമരത്തിലോ രാഷ്ട്രീയനേരിടലുകളിലോ അമേരിക്ക ഏർപ്പെട്ടിട്ടില്ല. എന്നല്ല, ചൈന, അഫ്ഗാനിസ്ഥാൻ, കിഴക്കൻ യൂറോപ്യൻ രാജ്യങ്ങൾ എന്നിവിടങ്ങളിലെ ദേശീയവാദികളുമായി മറേറ സൂപ്പർ പവർ, സോവിയററ് യൂണിയനാണ് ഇപ്പോൾ സമരരംഗത്തുള്ളതെന്നു പറഞ്ഞാലും തെററില്ല. അമേരിക്ക ക്ഷയോന്മുഖമായ ഒരു സാമ്രാജ്യശക്തിയാണെന്നും എന്നാൽ സോവിയററ് റഷ്യയിലെ സോഷ്യൽ ഇംപീരിയലിസ്ററുകൾ വളർന്നുവരുന്ന സാമ്രാജ്യശക്തിയാണെന്നുമുള്ള ചൈനയുടെ നിലപാട് നാടകീയവും അതിശയോക്തിപരവുമാണെങ്കിൽകൂടിയും അതിൽ നേരിൻെറ അംശം ഇല്ലാതില്ല. സോവിയററ് യൂണിയനിൽ പാകിസ്ഥാൻ ഭീഷണി കാണുന്നു. പാകിസ്ഥാൻ സോവിയററ് സ്വാധീനവലയത്തിൽപ്പെട്ടാൽ ഇന്ത്യയും അതൊരു ഭീഷണിയായെണ്ണും. ഇതെല്ലാം ഭാവിയെക്കുറിച്ചുള്ള ഊഹാപോഹങ്ങൾ മാത്രം.

മററു പലതിനോടുമൊപ്പം, ഇന്ത്യ താരതമ്യേന പ്രബലമായൊരു ശക്തിയാണിന്ന് എന്ന വസ്തുതയാണ് പുത്തൻ സ്ഥിതിവിശേഷത്തിനു കാരണം. ഇന്ത്യ മറെറാരു സൂപ്പർ പവറിൻെറ പദവിയിലേക്കുള്ള പാതയിലാണെന്നാണ് സൂക്ഷ്മനിരീക്ഷകരുടെ അഭിമതം. അങ്ങനെ സംഭവിച്ചാൽ ഇന്ത്യ ഒരു പ്രമുഖ മുതലാളിത്തശക്തിയും അമേരിക്കയുടെ ഒരു ജൂനിയർ പങ്കാളിയുമാവും; പ്രാദേശിക-രാഷ്ട്രീയ-സാമ്പത്തികകാര്യങ്ങളിൽ സോവിയററ് യൂണിയനുമായി പലപ്പോഴും ഇടയാനിടയുള്ള ഒരു മുതലാളിത്ത രാഷ്ട്രം.

'ചേരിചേരായ്മയും' 'ശീതസമര'വുമൊന്നുമല്ല, ഇന്ത്യയ്ക്കും അമേരിക്കയ്ക്കും ഇടയ്ക്കുള്ള ഉരസലുകളിലേക്കും ഇന്ത്യാ-സോവിയററ് സഹകരണത്തിലേക്കും നയിക്കുന്ന മുഖ്യ വിവാദവിഷയങ്ങൾ. റഷ്യൻ സൈന്യം കടന്നു കയറിയ അഫ്ഗാനിസ്ഥാൻ ഒരു ചേരിചേരാ രാഷ്ട്രമായിരുന്നുവല്ലോ. അമേരിക്കയെ കടമ്പകടത്തിയ രാജ്യങ്ങളാണ് വിയററ്നാമും ഇറാനും. സ്വന്തം സ്വാതന്ത്ര്യവും ചേരിചേരാനയവും പുലർത്തിക്കൊണ്ടുതന്നെ അമേരിക്കയിൽനിന്നും വൻതോതിൽ സഹായം നേടിയെടുക്കാൻ പാകിസ്ഥാനു കഴിഞ്ഞു. ഇന്ന് അമേരിക്ക ഇന്ത്യയിൽ അധീശത്വം സ്ഥാപിക്കാൻ ശ്രമിക്കുകയല്ല, പിന്നെയോ, ഇന്ത്യയെ തഴയുകയാണ്. അമേരിക്കൻ വിദേശനയത്തിൽ പാകിസ്ഥാനെയും ചൈനയെയും അപേക്ഷിച്ച് ഇന്ത്യയ്ക്കു ലഭിക്കുന്ന മുൻഗണന തുലോം നിസ്സാരമാണ്.

### ഇന്ത്യാ-അമേരിക്കാ ബന്ധങ്ങൾക്കൊരു പുത്തൻ നിറം

ഈ ചുററുപാടിൽ ഇന്ത്യയുടെ നയം എന്തായിരിക്കണം? അമേരിക്കയുമായി സൗഹൃദപൂർണ്ണവും വിപുലവുമായ ബന്ധങ്ങൾ സ്ഥാപിക്കേണ്ടതു് ഇന്ത്യയുടെ ഭാവി ഭദ്രതയ്ക്ക് അനിവാര്യമാണെന്ന വസ്തുത അംഗീകരിക്കുകയാണ് ഏററവും മുഖ്യം. ഈ ചായ്‌വുള്ള ഒരു കൂട്ടം അഡ്ഹോക് തീരുമാനങ്ങൾ ഇന്ത്യാഗവൺമെൻറ് എടുത്തുകഴിഞ്ഞു. അതേ സമയം, ഇന്ത്യാസമുദ്രത്തിലെ അമേരിക്കൻ നയങ്ങളും പാകിസ്ഥാനു വിപുലമായ സൈനികസഹായം നൽകുന്ന നടപടിയും എതിർക്കുന്ന ഒരു നിലപാടാണ് ഇന്ത്യയുടേതു്. വസ്തുത ഇതാണ്: അമേരിക്കൻ നയങ്ങൾ മാററുന്നതിന് ആ രാജ്യത്തിൻെറമേൽ സമ്മർദ്ദം ചെലുത്താൻ കഴിയുന്ന നിലയിലല്ല, ഇന്ത്യ. അതുപോലെ, സ്വന്തം ആഗോള നയങ്ങളും അന്താരാഷ്ട്രീയ വീക്ഷണങ്ങളും ഇന്ത്യയുടെ മേൽ അടിച്ചേല്പിക്കാൻ കഴിയുന്ന നിലയിലല്ല അമേരിക്കയും.

എന്തായാലും, ഇരുരാജ്യങ്ങൾക്കുമിടയിലുള്ള സംഘർഷങ്ങൾ തുടർന്നുപോകുന്നതു് ഇന്ത്യയുടെ താല്പര്യങ്ങൾക്കു നിരക്കുന്നതല്ല. വരുന്ന രണ്ടുദശകങ്ങളിൽ സ്വന്തം താല്പര്യസംരക്ഷണത്തിൽ ഇന്ത്യയ്ക്കു പങ്കില്ലെന്ന് അമേരിക്ക കരുതിയെന്നുവരാം. അമേരിക്കയുടെ ബാഹ്യ സാമ്പത്തികബന്ധങ്ങളിൽ ഇന്ത്യയ്ക്കു് നിസ്സാര സ്ഥാനമേയുള്ളു. പക്ഷേ, ഇന്ത്യയ്ക്കു് അമേരിക്കയെ തഴയാനാവില്ല. ഇന്ത്യയിലെ ഇന്നത്തെ ശക്തിഘടനയിൽ സോവിയററ് യൂണിയനെ അമിതമായി ആശ്രയിക്കുന്നതു് അനേകം വിള്ളലുകൾ സൃഷ്ടിച്ചേക്കും. ചില കാര്യങ്ങളിൽ ഇന്ത്യ വലത്തോട്ടു തിരിഞ്ഞിട്ടുണ്ടു്. അഥവാ, ഇന്ത്യയിലെ ഇടതുപക്ഷക്കാർക്കു് ന്യൂഡെൽഹിയിലെ അധികാരത്തിൻെറ ഇടനാഴികളിൽ ഗണനീയസ്ഥാനം ലഭിക്കാതെ പോയി. പരേതനായ തൻെറ ഇളയമകനെ പ്രധാനമന്ത്രി ഈയിടെ, ഒരു വിപ്ലവകാരിയായി ചിത്രീകരിച്ചു. ഒന്നതിച്ച്. സഞ്ജയ് നയിക്കുമായിരുന്ന വിപ്ളവം ഒരിക്കലും സോവിയററ് ഇനമായിരുന്നിരിക്കില്ല. രാജീവ് ഗാന്ധിയും മാർക്സിൻെറ അനുയായിയല്ലെന്നു വിശ്വസിക്കാൻ കാരണമുണ്ടു്. ഇന്ത്യ-സോവിയററ് സൗഹൃദത്തിന് ആശയപരമായ അടിസ്ഥാനമൊന്നും ഇന്നില്ല.

നെഹ്റുവിൻെറ ഇന്ത്യയും ക്രൂഷ്ചേവിൻെറ റഷ്യയും തമ്മിലും ഒരുനാളും ആശയസാദൃശ്യമുണ്ടായിരുന്നില്ല. എങ്കിലും, പുതുതായി ലഭിച്ച സ്വാതന്ത്ര്യം നിലനിറുത്തുന്നതിൽ തല്പരയായ ഇന്ത്യയും ഡീസ്റ്റാലിനൈസേഷനു തൊട്ടുള്ള നാളുകളിൽ, എൻക്രൂമയുടെ ഘാനയും നാസ്സറിൻെറ ഈജിപ്ററും നെഹ്റുവിൻെറ ഇന്ത്യയും ബണ്ഡാരനായകെയുടെ ശ്രീലങ്കയും സുക്കാർണോയുടെ ഇന്തൊനേഷ്യയുമായി സൗഹൃദം സ്ഥാപിക്കുവാൻ ശ്രമിച്ച റഷ്യയും തമ്മിൽ അന്താരാഷ്ട്രീയ വീക്ഷണങ്ങളിൽ ഐകരൂപ്യം പുലർത്തിയിരുന്നു. ഇന്നു് ആ സ്ഥിതിയെല്ലാം മാറിക്കഴിഞ്ഞു.

ഇന്ത്യയുടെ താല്പര്യങ്ങളും ലക്ഷ്യവും എന്തുതന്നെയായിരുന്നാലും വാഷിങ്ട

(ശേഷം 49-ാം പേജിൽ)

## കവർ സ്റ്റോറി

**കർണാടക മന്ത്രി സി. എം. ഇബ്രാഹിമിൻെറ ഉയർച്ചയുടെ കഥയാണിതു്. രാഷ്ട്രീയത്തെയും അധികാരത്തെയും സ്വന്തം ജീവിതത്തിൻെറ അഭ്യുന്നതിക്കായി ഉപയോഗിക്കാൻ യാതൊരു സദാചാരവും തടസ്സമാകാത്ത ഒരു ഭാഗ്യാന്വേഷിയുടെ കഥ. ആധുനിക ഭാരതത്തിൽ ഒരുപക്ഷേ, ഇത്തരം വൃത്തികെട്ട സംഭവങ്ങൾ മറേറതെങ്കിലും സ്റ്റേററിനു പറയാനുണ്ടാകുകയില്ല. അത്രയ്ക്കു് ജുഗുപ്സാവഹമാണു് ഇബ്രാഹിമും മററു വില്ലന്മാരും കർണാടകത്തിൽ കാട്ടിക്കൂട്ടുന്ന തോന്ന്യാസങ്ങൾ.**

# ബാംഗ്ലൂരിലെ സുൽത്താനും വില്ലന്മാരും

**1980.** ദേവരാജ് അരശിൻെറ രാജിയെത്തുടർന്നു് കർണാടകത്തിൽ ഗുണ്ടുറാവു മന്ത്രിസഭ അധികാരമേറെറടുത്തപ്പോൾ ഒരു കാര്യം നമ്മൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ബ്രാഹ്മണസദ്യയ്ക്കു് ഇലത്തുമ്പത്തു് മാംസക്കറി എന്നതുപോലെ മന്ത്രിമാരുടെ കൂട്ടത്തിൽ മലയാളിയായ ഒരു സി. എം. ഇബ്രാഹിം. അതും സിവിൽ സപ്ലൈസ്, ചെറുകിട വ്യവസായം, ഭക്ഷ്യം, തൊഴിൽ തുടങ്ങിയ ആകർഷകങ്ങളും ആദായകരങ്ങളുമായ വകുപ്പുകളോടെ.

പിന്നീടു് ഗുണ്ടുറാവു കാസർകോടിനുവേണ്ടി കൊതിച്ചപ്പോഴും, മലയാളികളെ കർണാടകത്തിൽ നിന്നു് ഏഴു് ഇല്ലം കടത്തുമെന്നു കുരച്ചപ്പോഴും, കുത്തുപറമ്പുകാരൻ കുട്ട്യാലിയുടെ മകനായ ഇബ്രാഹിം സമ്മതത്തോടെ വാലാട്ടി.

ഗുണ്ടുറാവു മന്ത്രിസഭ അധികാരത്തിൽ കയറിയിട്ടു് രണ്ടുവർഷം തികഞ്ഞിട്ടില്ല. കാട്ടിലെ നീതിയാണു് കർണാടകത്തിൽ നടമാടുന്നതെന്നു് പ്രതിപക്ഷങ്ങൾ ആർത്തുവിളിക്കുന്നു.

ഈ ചുരുങ്ങിയകാലംകൊണ്ടു് അഴിമതികളുടേയും അക്രമങ്ങളുടേയും കോട്ടയാണു് കർണാടകമെന്നു് ഇന്ദിരാഗാന്ധിക്കുവരെ ബോദ്ധ്യപ്പെട്ടിരിക്കുന്നു. കൈക്കൂലിവാങ്ങി പൊലീസിൽ കുടുങ്ങിയ ഒരു വനിതാമന്ത്രി ഈയിടെയാണു് സ്ഥാനമൊഴിഞ്ഞുപോയതു്.

പക്ഷേ, കർണാടകത്തിലെ അനുഭവസമ്പന്നരായ അഴിമതിക്കാരെ മുഴുവൻ പിൻനിരയിലേക്കു തള്ളിക്കൊണ്ടു് മലയാളി എന്നു പറയപ്പെടുന്ന ഇബ്രാഹിം മുന്നോട്ടുകയറി വന്നിരിക്കുകയാണു്. ഏതാനും മാസങ്ങൾകൊണ്ടു് എണ്ണമററ ആക്രമണങ്ങളിലൂടെ ഈ ചെറുപ്പക്കാരൻ കുപ്രസിദ്ധി നേടിയിരിക്കുന്നു. ഇബ്രാഹിം തനിച്ചല്ല. ഭദ്രാവതിയിൽ താമസമുള്ള അദ്ദേഹത്തിൻെറ അമ്മയും സഹോദരങ്ങളും സഹോദരിമാരുംവരെ അക്രമികളെന്നു മുദ്രകുത്തി പല പല കേസുകളിൽ അകപ്പെട്ടിരിക്കുന്നു.

അറബ് രാജ്യങ്ങളുമായുള്ള രഹസ്യബന്ധം, ചാരവേലയുണ്ടെന്ന സംശയം, വിസയോടുകൂടിയ റോളക്സ് വാച്ചിൻെറ രഹസ്യം, അറബ് ഷേഖിനു് അയച്ച പാർസലിൻെറ ഉള്ളുകള്ളി, ഭദ്രാവതിയിലെ കൃഷ്ണൻ എന്ന ഹരിജൻെറ കൊലപാതകം, 'പത്മ എന്ന സ്ത്രീയെ ഭീഷണിപ്പെടുത്തി തടവിൽ പാർപ്പിച്ചു് ചെയ്തുവെന്നു പറയപ്പെടുന്ന ബലാൽസംഗം, അനധികൃതമായി 19 മില്ലുകൾക്കു് ലൈസൻസ് നൽകി കൈക്കൂലിയിനത്തിൽ വാങ്ങിയ 20 ലക്ഷം...ഇങ്ങനെ എണ്ണമററ തൂവലുകളാണു് ഇബ്രാഹിമിൻെറ തൊപ്പിയെ അലങ്കരിക്കുന്നതു്.

ഏതാനും മാസങ്ങളിലെ വാഴ്ചകൊണ്ടു് എങ്ങനെ ഇത്രയെല്ലാം ഈ ചെറുപ്പക്കാരനു ചെയ്യാപ്പിക്കാൻ കഴിഞ്ഞുവെന്നാണു് അരശും സുബ്ബയ്യയും ഇബ്രാഹിമിൻെറ അവതാരകരായ ഗുണ്ടുറാവുവും, എഫ്. എം. ഖാൻപോലും അതിശയിക്കുന്നതു്. ഇബ്രാഹിമിൻെറ പത്തിയിലെ വിഷമൊന്നു കുറയ്ക്കാൻ ഇതിനിടെ ഗുണ്ടുറാവു അററകൈപോലും പ്രയോഗിച്ചിരുന്നു. ഇബ്രാഹിമിൻെറ ചില വിലപിടിച്ച വകുപ്പുകൾ എടുത്തുമാററി പകരം ആസൂത്രണവും വഖഫും മാത്രമാക്കി. എന്നിട്ടും രക്ഷയില്ല. കർണാടക മക്കളെ കരങ്ങുകളിപ്പിച്ചുകൊണ്ടു് അവരുടെ മൂർദ്ധാവിൽ കയറിഇബ്രാഹിംവിലസുകയാണു്.

ഇബ്രാഹിമിനെതിരെയുള്ള ഓരോ ആരോപണവും ഗുണ്ടുറാവു നിഷേധിച്ചു. അനുചിതമായി ഇബ്രാഹിം ഒന്നുംതന്നെ ചെയ്തിട്ടില്ലെന്നു് ആവർത്തിച്ചു പ്രഖ്യാപിച്ചു. പക്ഷേ, മുഖ്യമന്ത്രിയുടെ ഈ തീവിഴുങ്ങൽ കണ്ടില്ലെന്നു നടിച്ചു് ഇബ്രാഹിം അക്രമങ്ങളിലും പതിവു നിശാക്രീഡകളിലും മുഴുകുന്നു. ഒടുവിൽ നിഷേധങ്ങൾകൊണ്ടു് രക്ഷയില്ലെന്നു വന്നപ്പോൾ സ്റ്റേററിലെ ഡിററക്ടീവുകളെക്കൊണ്ടു് ഒരു അന്വേഷണം നടത്തിക്കാൻ ഗുണ്ടുറാവു നിർബ്ബന്ധിതനായി. വൈകിയവേളയിൽ ഒരു സി. ബി. ഐ. അന്വേഷണവും ഇബ്രാഹിമിനെതിരെ നടക്കുന്നു.

ഇബ്രാഹിമിൻെറ ചെയ്തികൾ ഗുണ്ടുറാവുവിൻെറ ഉറക്കവും മനശ്ശാന്തിയും നഷ്ടപ്പെടുത്തി. കർണാടകത്തിലെ പത്രങ്ങളാണെങ്കിൽ അപ്പഴപ്പോൾ ഇബ്രാഹിമിനെക്കുറിച്ചുള്ള രഹസ്യങ്ങൾ പുറത്തുകൊണ്ടുവന്നു്, പ്രതിപക്ഷത്തെ ഇളക്കിവിട്ടു് മുഖ്യമന്ത്രിയുടെ വെന്തമനസ്സിൽ തീവാരിയിടാനും തുടങ്ങി. നിവൃത്തിയഞ്ചുംകെട്ട ഗുണ്ടുറാവു പത്രങ്ങൾക്കുനേരെ വാളോങ്ങി. "വേശ്യകൾ"—ഗുണ്ടുറാവു പത്രങ്ങളെ വിശേഷിപ്പിച്ചു. ഒരു തെരുവു കോമാളിയുടെ അതേ ഭാഷയിൽത്തന്നെ.

"പത്രങ്ങൾ വേശ്യകൾ...പണച്ചാക്കുകളുടേയും 'കള്ളഷാപ്പു കോൺട്രാക്ടർമാരുടേയും ശമ്പളം പററുന്നവർ...ഞാനവരെ പഠിപ്പിക്കും...."

**കൗമുദി ന്യൂസ് സർവീസ്, ബാംഗ്ളൂർ**





ഗീത—വിവാദക്കാററിനു നടുവിൽ

എന്നാൽ എന്തും വരട്ടെയെന്നു കരുതി ഈ ഗുരുത്വമില്ലാത്ത ഇബ്രാഹിമിനെപിടിച്ചു പുറത്താക്കിയാലോ? ഇപ്പോൾ അതു ചെയ്താൽ അതു പ്രതിപക്ഷത്തിൻെറ വിജയമായി വ്യാഖ്യാനിക്കപ്പെടും. പ്രതിപക്ഷം വിജയമാഘോഷിക്കുന്നതു കണ്ടു് കർണാടകമക്കളുടെ അപക്വമനസ്സുകൾ അവരോടു ചായും.

കർണാടകത്തിലെ ആണത്തമുള്ളവരെന്നു പറയപ്പെടുന്ന ചെറുപ്പക്കാരുടെ തിളയ്ക്കുന്ന ചോരയ്ക്കുമുന്നിലാണു് ഈ കള്ളക്കളികളും നാടകങ്ങളുമത്രയും നടക്കുന്നതു്. അവർ എത്രനാൾ ഈ മലയാളിയുടെയും കുടുംബത്തിൻെറയും വിളയാട്ടങ്ങൾ സഹിച്ചു നോക്കിനിൽക്കും? ഭദ്രാവതിയിൽ ഇബ്രാഹിമിൻെറ സഹോദരന്മാരെ ഭയന്നു് സുന്ദരിപ്പെണ്ണുങ്ങൾക്കു പുറത്തിറങ്ങാൻ വയ്യെന്നായി. പലരുടേയും പെൺമക്കളും സഹോദരിമാരും ഈ കുലിത്തല്ലുകാരുടെ നീട്ടപ്പെട്ട കത്തിക്കു മുന്നിലും, ബലിഷ്ഠമായ കൈത്തണ്ടകളിലും നിശ്ശബ്ദരായി നിലവിളിച്ചുകൊണ്ടു തളർന്നുവീണു. ഒടുവിൽ നിവൃത്തികെട്ടപ്പോൾ, രണ്ടാഴ്ചമുമ്പു് ഇബ്രാഹിമിൻെറ സഹോദരൻ അബ്ദുൾ റഹ്മാനെ ഭദ്രാവതിലെ തെരുവിൽവച്ചു് ഒരു സംഘം പരസ്യമായി ആക്രമിച്ചു കൊലപ്പെടുത്തി.

## ഇബ്രാഹിം മലയാളിയോ?

വിധിയുടെ നിഴൽക്കാററു് ഇബ്രാഹിമിനെതിരേ വീശിത്തുടങ്ങിയിരിക്കുന്നു. എല്ലാ അഴിമതയിൽനിന്നും സംരക്ഷണം ഉറപ്പുനൽകിയിരുന്ന മുഖ്യമന്ത്രി ഗുണ്ടുറാവുവിൻെറ ഇരിപ്പിടത്തിനുതന്നെ ആട്ടം കണ്ടുതുടങ്ങിയിരിക്കുന്നു. അവസാനിക്കാറായ നാടകത്തിലെ, കാണികളുടെ കല്ലേറും കൂക്കിവിളിയും സഹിച്ചു കോമാളിപ്രകടനം കാഴ്ചവയ്ക്കുന്ന, വേദിയിൽനിന്നു് ഏതു നിമഷത്തിലും അപ്രത്യക്ഷനായേക്കാവുന്ന വില്ലൻ നടനെയാണു് മന്ത്രി ഇബ്രഹിം ഇപ്പോൾ ഓർമ്മിപ്പിക്കുന്നതു്. ഇത്രനാളും തിരശ്ശീലയുടെ ചരടു് ഗുണ്ടുറാവുവിൻെറ കൈയിലായിരുന്നു. ഇപ്പോൾ ഇതാ, തിരശ്ശീലയുടെ ചരടു് ഇന്ദിരാഗാന്ധി കൈയിലെടുത്തിരിക്കുന്നു. ചരടുവലിച്ചു് ഈ കറുത്ത വിചാരണാനാടകം. അടുത്ത നിമിഷത്തിൽ അവസാനിപ്പിക്കുമോ? കോപാകുലരായ പ്രേക്ഷകരുടെ കൈളിലേക്കു് വില്ലൻ നടനെ എറിഞ്ഞുകൊടുത്തു് നാടകം തുടരുമോ?



ഇബ്രാഹിം: കർണ്ണാടക മലയാളികളുടെ കരിശ്ശു്

ഒരു കുടം പാലിനെ ചീത്തയാക്കാൻ ഒരിററു ഉപ്പുമതിയെന്നാണു് കർണാടകത്തിലെ സാധാരണക്കാർ ഇബ്രാഹിമിനെക്കുറിച്ചു പറയുന്നതു്. ഇന്ദിരാ കോൺഗ്രസ്സിനേയും ഗുണ്ടുറാവു മന്ത്രിസഭയേയും അവരുടെ അഴിമതിഭരണത്തേയും കണ്ണടച്ചു സ്നേഹിക്കുന്ന വക്കിയിൽപോലും ഇബ്രാഹിം വെറുക്കപ്പെട്ടവനായിരിക്കുന്നു. ഇബ്രാഹിം മലയാളിയായതുകൊണ്ടോ, മുസ്ലിം സമുദായക്കാരനായതുകൊണ്ടോ അല്ല കർണാടകത്തിലെ ജനഹൃദയങ്ങളിൽ ഈ വെറുപ്പു് ഇത്രമാത്രംതീക്ഷ്ണതയോടെ കത്തിയെരിയുന്നതു്. ദേവരാജ് അരശും സുബ്ബയ്യയും ബൊമ്മയ്യയും എല്ലാം ജനഹൃദയങ്ങളിലെ അഗ്നിയിലേക്കു പെട്രോളും മണ്ണെണ്ണയും വേണ്ടത്ര കോരിയൊഴിക്കുന്നുമുണ്ടു്. ഇബ്രാഹിം മലയാളിയല്ല എന്നൊരു കഥയും പറഞ്ഞുകേൾക്കുന്നു. കുത്തുപറമ്പുകാരൻ കുട്ട്യാലിയുടെ മകനല്ല! ഭദ്രാവതിയിൽ ജനിച്ചു വളർന്ന കർണാടകക്കാരി ഉമ്മയുടെ ആദ്യഭർത്താവിൽ ജനിച്ച സീമന്തപുത്രനാണു് ഇബ്രാഹിം. ഇതു പറയുന്നതു് വേറെയാരുമല്ല. ഗുണ്ടുറാവുവുമല്ല. ഭദ്രാവതിയിൽ വർഷങ്ങളായി സ്ഥിരതാമസമാക്കിയിട്ടുള്ള, കഴിഞ്ഞ എല്ലാ നാടകങ്ങളുടേയും കാഴ്ചക്കാരായിരുന്ന മലയാളികളാണു് ഇതു് ആവർത്തിച്ചു പറയുന്നതു്.

ഒരാഴ്ചക്കാലം ഷിമോഗയിലും ഭദ്രാവതിയിലും ബാംഗ്ളൂരിലും ചുററി നടന്ന യാത്രയ്ക്കിടയിലെ അന്വേഷണങ്ങളിൽ ഒന്നു ബോദ്ധ്യപ്പെട്ടു. ഇബ്രാഹിം ഒരു വ്യക്തിയല്ല, ഒരു പ്രതിഭാസമാണു്. ഇബ്രാഹിം എന്ന പ്രതിഭാസത്തെക്കുറിച്ചു് അവസാനിക്കാത്ത കഥകളാണു് എല്ലായിടത്തുനിന്നും കേൾക്കാൻ കഴിഞ്ഞതു്. ചുമരെഴുത്തുകളുടെ, കുലിത്തല്ലുകളുടെ, തെരുവു യുദ്ധങ്ങളുടെ, പ്രസംഗധോരണിയുടെ, എല്ലാത്തിനുംശേഷം ഒരു വ്യക്തിയുടെ സഹനത്തിൻേറയും ഭാഗ്യത്തിൻേറയും വിധിയുടേയും നിഴലും വെളിച്ചവും രക്തവുമണിഞ്ഞതത്രെ ഇബ്രാഹിമിൻെറ കഥ.

വടക്കൻ കർണാടകത്തിലെ ഭദ്രാവതിയാണു് ഇബ്രാഹിമിൻെറ ജന്മസ്ഥലം. കളികളും യുദ്ധങ്ങളും മുഴുവൻ അരങ്ങേറിയിരുന്നതു് ഭദ്രാവതിയിലെ വിശാലമായ തെരുവുകളിലാണു്. കളരിമുറകളെല്ലാം



ദേവരാജ് അരശ്—പത്മാസംഭവത്തിൽ ഹിന്ദുമഹാസഭയുടെ സഹായി

അഭ്യസിച്ച് പയററിത്തെളിഞ്ഞതിനുശേഷമാണ് ഇബ്രാഹിം ഭദ്രാവതിയോടു യാത്ര പറഞ്ഞ് ബാംഗ്ളൂരിലെത്തിയത്. ആ കഥയാണ് പറഞ്ഞുവരുന്നത്. അതിനുമുമ്പ്...

മംഗലാപുരത്തുനിന്നും ഒരു പകൽ മുഴുവൻ യാത്രചെയ്ത് ഷിമോഗയിലെത്തി. ചെറുതല്ലാത്ത പട്ടണം. വലിയ കണ്ണാടികൾ മേഞ്ഞകെട്ടിടങ്ങളും, തമ്മിൽ ബന്ധിപ്പിച്ചതുപോലെ നീങ്ങിപ്പോവുന്ന എണ്ണമററ കുതിരവണ്ടികളും, തെരുവിലെ മാലിന്യങ്ങളിൽ മേയുന്ന പന്നിക്കൂട്ടങ്ങളും നിറഞ്ഞ ഒരു പട്ടണം. പക്ഷേ, യാത്രക്കാരിലധികവും അർദ്ധനഗ്നരായ ഗ്രാമീണരാണ്. വിശാലമായ വീഥികളും, വീഥികൾക്കപ്പുറത്തെ പച്ചയണിഞ്ഞ മൈതാനങ്ങളും ഷിമോഗയെ നഗരത്തിന്റെ ബഹളങ്ങളിൽനിന്നു മോചിപ്പിക്കുന്നു.

## രേണുകയുടെ പതനം

ഷിമോഗ, രേണുക രാജേന്ദ്രന്റെ നാടാണ്. രേണുകയെ പരിചയമില്ലേ? കൈക്കൂലി വാങ്ങി, പിടിക്കപ്പെട്ട് രാജിവച്ചുപോയ വനിതാമന്ത്രി. കർണാടകത്തിലെ മഹിളാരത്നം. മദ്ധ്യവയസ്സിലും തിളക്കം വററാത്ത രേണുകയുടെ തുടുത്ത മുഖത്ത് ഒരു കാക്കപ്പുള്ളിയുണ്ട്. മുഖത്ത് കാക്കപ്പുള്ളിയേയുള്ളുവെന്നു സമാധാനിക്കാം. പക്ഷേ, അവരുടെ മനസ്സിൽ ഒരു കറുത്തസൂര്യൻതന്നെ ഉദിച്ചുനില്പുണ്ട്. രേണുക ചെയ്ത അഴിമതി ഇത്രയുമാണ്:

1978-ൽ രേണുകയും ഭർത്താവായ വാർത്താവിതരണവകുപ്പ് ജോയിൻറ് ഡയറക്ടർ രാജേന്ദ്രനും ചേർന്ന് ഷിമോഗക്കാരനായ ഒരു യുവാവിൽനിന്ന് സബ് ഇൻസ്പെക്ടർ ഉദ്യോഗംവാഗ്ദാനംചെയ്ത് 25,000 രൂപ കൈക്കൂലി വാങ്ങി. പക്ഷേ, പറഞ്ഞസമയത്തിന് ഉദ്യോഗം വാങ്ങിക്കൊടുക്കാൻ മന്ത്രിക്കും ഭർത്താവിനുമായില്ല. യുവാവ് പണം മടക്കിച്ചോദിച്ചപ്പോൾ ഒരു കള്ളച്ചെക്കാണ് രാജേന്ദ്രൻ കൊടുത്തത്. ഇപ്പോൾ രാജേന്ദ്രൻ സസ്പെൻഷനിലാണ്. രേണുകയ്ക്ക് മന്ത്രിസ്ഥാനവും നഷ്ടപ്പെട്ടിരിക്കുന്നു. രണ്ടുപേരും ഇപ്പോൾ 5,000 രൂപവീതം ജാമ്യത്തിന്മേലാണ്. കഴിഞ്ഞ ജൂൺ 23-ാംതീയതി മജിസ്ട്രേട്ടുമുമ്പാകെ രേണുകയും ഭർത്താവും കുററം നിഷേധിച്ചു.

ഷിമോഗാ നഗരത്തിനും ചിക്കമഗളൂർ ഗ്രാമത്തിനും മദ്ധ്യേയുള്ള ഒരു വഴിത്താവളമാണ് ഇബ്രാഹിമിന്റെ ജന്മനാടായ ഭദ്രാവതി. നിറയെ ഹോട്ടലുകളും തിരക്കുമുള്ള ഭദ്രാവതിയും ഒരു ചെറുപട്ടണം തന്നെ. തുംഗഭദ്രാ നദികൾ രണ്ടു മെലിഞ്ഞ കൈകൾപോലെ നഗരത്തിനിരുഭാഗത്തുകൂടെയും ഒഴുകുന്നു. നദീതീരം മുഴുവൻ കരിമ്പിൻതോട്ടങ്ങളാണ്. തെങ്ങിൻതോപ്പുകളും, നെൽവയലുകളും, റാഗിപ്പാടങ്ങളും ഭദ്രാവതിയിൽ ഇടകലർന്നു കാണാം. അതിവിശാലമായ ഈ കൃഷിയിടങ്ങളെല്ലാം ഏതാനും ഭൂപ്രഭുക്കളുടെ കീഴിലാണത്രേ. ഭദ്രാവതിയിലെ അപരിഷ്കൃതരായ കന്നടമക്കളിലധികവും അർദ്ധപട്ടിണിക്കാരായ കർഷകത്തൊഴിലാളികളാണ്.

ഉരുക്കുനഗരമെന്ന മറെറാരു പേരും ഭദ്രാവതിക്കുണ്ട്. 13,000 ത്തോളം തൊഴിലാളികൾ ജോലിചെയ്യുന്ന വിശ്വേശ്വരയ്യ അയൺ ആൻഡ് സ്റ്റീൽ ലിമിററഡ് എന്ന പൊതുമേഖലാസ്ഥാപനം ഭദ്രാവതിയിലാണ്. ഇവയ്ക്കുപുറമേ മൈസൂർ പേപ്പർ മില്ലും, ഒരു പഞ്ചസാര മില്ലും ഭദ്രാവതിയിലുണ്ട്. അനുസരണശീലരായ തൊഴിലാളികൾ, കുറഞ്ഞ കൂലിക്ക് കഠിനജോലി ചെയ്യാനുള്ള സന്നദ്ധത, സമരങ്ങളുടെ അഭാവം...ഭദ്രാവതിയെപ്പോലെ കർണാടകത്തിലെ മററു ഗ്രാമങ്ങളും വ്യവസായികളെ ആകർഷിച്ചുതുടങ്ങിയിരിക്കുന്നു. കർണാടകം വ്യാവസായികമായി വളരുകയാണ്.

ചിക്കമഗളൂർ-ഭദ്രാവതി അതിരുകളിൽ നിറയെ എസ്റ്റേററുകളാണ്. കാപ്പി, തേയില, ഏലം തുടങ്ങിയ പൊൻവിലയുള്ള ഉല്പന്നങ്ങൾ കർണാടകത്തിലെ വളക്കൂറു നഷ്ടപ്പെടാത്ത കന്നിമണ്ണിൽ സമൃദ്ധിയായി വിളയുന്നു. ചിക്കമഗളൂർ തീരത്തെ എസ്റ്റേററുകളിൽ അധികവും മലയാളികളുടേതാണത്രേ. അതിൽ അധികവും കോട്ടയത്തുകാരുടേതും.

ഭദ്രാവതിയിലെ അധികം ഹോട്ടലുകളും കച്ചവടസ്ഥാപനങ്ങളും വടക്കേ മലബാറിൽ നിന്നുള്ളവർ സ്ഥാപിച്ചിരിക്കുന്നതാണ്. കോഴിക്കോട്, കണ്ണൂർ ജില്ലകളിലുള്ളവരെ ഭദ്രാവതിയിൽ ധാരാളമായി കണ്ടെത്താം. അവരിലധികവും ഭദ്രാവതിയിൽ സ്ഥിരമായി താമസിച്ച് ഓരോരോ കച്ചവടവും തൊഴിലും ചെയ്ത് ഉപജീവനം കഴിക്കുന്നവരാണ്. അങ്ങനെയൊരുനാൾ ജീവിക്കാനൊരു പോംവഴി തേടി ഭദ്രാവതിയിൽ വന്നെത്തിയതാണ് കൂത്തുപറമ്പുകാരൻ കുട്ട്യാലി. ഇവിടുന്നങ്ങോട്ട് ഇടയ്ക്കുപ്പോഴോ മുറിഞ്ഞുപോയ ഇബ്രാഹിമിന്റെ സംഭവബഹുലമായ ജീവിതകഥ പുനരാരംഭിക്കാം.

## കുട്ട്യാലിയുടെ രംഗപ്രവേശം

ഉദ്ദേശം നാല്പതു വർഷം മുമ്പ് ഒരു സായാഹ്നത്തിൽ കൂത്തുപറമ്പുകാരൻ കുട്ട്യാലി എന്ന ആരോഗ്യവാനായ ചെറുപ്പക്കാരൻ ഭദ്രാവതിയിലെ തെരുവിൽ പ്രത്യക്ഷപ്പെട്ടു. പിന്നീടങ്ങോട്ട് ഒരു ചെറുകച്ചവടക്കാരനായും തെരുവുയുദ്ധക്കാരനായും കുട്ട്യാലി ജീവിതമാരംഭിച്ചു. കുട്ട്യാലിയുടെ സാഹസികജീവിതംകണ്ട് ഭദ്രാവതിയിലെ ഒരു മുസ്ലിം പെണ്ണിന്റെ മനസ്സിളകി. അവൾ അപ്പോൾ ഒരു കച്ചവടക്കാരന്റെ ഭാര്യയായിരുന്നു. അവളും കുട്ട്യാലിയും തമ്മിലടുത്തു. രഹസ്യബന്ധങ്ങൾ പരസ്യമായപ്പോൾ ആദ്യഭർത്താവ് എതിർത്തു. കുട്ട്യാലി കന്നടസുന്ദരിയേയുംകൊണ്ട് ജന്മസ്ഥലമായ കൂത്തുപറമ്പിൽ വന്നു. നാട്ടിൽ കുട്ട്യാലിക്ക് മറെറാരു ഭാര്യയുണ്ടായിരുന്നു. രണ്ടു ഭാര്യമാരും സൗഹാർദ്ദത്തോടെ കഴിഞ്ഞു. കുറേനാൾ കൂത്തുപറമ്പിൽ സ്വസ്ഥമായി ജീവിച്ചതിനുശേഷം കന്നടക്കാരിയേയുംകൊണ്ട് കുട്ട്യാലി വീണ്ടും ഭദ്രാവതിയിലേക്കു തിരിച്ചു. ഭദ്രാവതിയിലെ പ്രധാന തെരുവിൽ, 35 രൂപ വാടകയുള്ള ഒരു വീട്ടിൽ കുട്ട്യാലി അവളെ താമസിപ്പിച്ചു.

കുട്ട്യാലിയുടെ രംഗപ്രവേശത്തിനു മുമ്പേ നമ്മുടെ കഥാപാത്രത്തിന്റെ കഥ തുടങ്ങിയിരുന്നു. ആദ്യഭർത്താവ് ഒളിച്ചോടുമ്പോൾ കന്നടക്കാരി ഗർഭിണിയായിരുന്നുവത്രെ. കുട്ട്യാലിയുടെ വീരസാഹസങ്ങൾക്കും, പ്രണയത്തിനും, ആദ്യഭർത്താവിന്റെ ഒളിച്ചുപോക്കിനും, തെരുവിലെ കല്യാണത്തിനും, പ്രസവത്തിനും ദൃക്സാക്ഷികളായ മലയാളികളാണ് പറയുന്നത് ഇബ്രാഹിം മലയാളിയല്ലെന്ന്. കൂത്തുപറമ്പുകാരൻ കുട്ട്യാലി ഏതാനും മാസങ്ങൾക്കുമുമ്പു മാത്രമാണ് മരിച്ചത്. എല്ലാ കാഴ്ചകൾക്കും മൂകസാക്ഷികളാവേണ്ടിവന്ന ഭദ്രാവതിയിലെ മലയാളികൾ ഏകസ്വരത്തിൽ പറയുന്നു:

"മലയാളികൾക്കുവേണ്ടി ചുണ്ടനക്കുകപോലും ചെയ്യാത്ത ഇബ്രാഹിം എങ്ങനെ മലയാളിയാകും? ഇക്കാലമത്രയും ഇബ്രാഹിം ഞങ്ങളെ തിരിഞ്ഞുനോക്കിയിട്ടില്ല. കഴിഞ്ഞപ്പോഴെല്ലാം മലയാളികളെ ഉപദ്രവിച്ചിട്ടേയുള്ളു. ഇബ്രാഹിം മലയാളിയല്ല..."

കൂത്തുപറമ്പുകാരൻ കുട്ട്യാലിക്കും കന്നടസ്ത്രീക്കും ഇബ്രാഹിമിൽ താഴെ അഞ്ചു കുട്ടികൾകൂടി ജനിച്ചു. മൂന്ന് ആൺമക്കളും രണ്ടു പെൺമക്കളും. ഭദ്രാവതിയിലെ തെരുവിൽ 35 രൂപ വാടകയുള്ള ഒരു ചെറിയ വീട്ടിൽ ആ കുടുംബം താമസം തുടർന്നു. അവരുടെ അക്കാലത്തെ ജീവിതം കഷ്ടതനിറഞ്ഞതായിരുന്നു. അച്ഛന്റേയും അമ്മയുടേയും മക്കളുടേയും സാമർത്ഥ്യംകൊണ്ട് ഓരോ ദിവസവും പട്ടിണിയില്ലാതെ മുന്നോട്ടു പൊയ്ക്കൊണ്ടിരുന്നു.

## ഒരു പകൽക്കിനാവിന്റെ സാഫല്യം

ആയിടയ്ക്ക് ഒരു ദിവസം ഭദ്രാവതിയിലെ തെരുവിലുണ്ടായ ഒരു സംഭവം വർഷങ്ങളായി ഹോട്ടൽ പണിചെയ്തുവരുന്ന സുബ്രഹ്മണ്യൻ അനുസ്മരിച്ചു:

"കുട്ടികളായ ഇബ്രാഹിമും അനിയന്മാരും തെരുവിലെ ഒരു മലബാർ ഹോട്ടലിൽകയറി വയറുനിറയെ ഭക്ഷണം കഴിച്ചശേഷം പണം കൊടുക്കാതെ ഇറങ്ങിനടന്നു. ഹോട്ടൽക്കാരൻ ഈ കുട്ടികളെപിടിച്ചു നിറുത്തി. കുട്ടികൾ വാവിട്ടു നിലവിളിക്കാൻതുടങ്ങി. മക്കളുടെ നിലവിളികേട്ട് അമ്മ വീടിനുവെളിയിൽവന്നു. കോപാകുലയായ ആ സ്ത്രീ തെരുവിലേക്കു നടന്നുവന്നു. മക്കളെ പിടിച്ചുനിറുത്തിയിരിക്കുന്ന മലയാളിയായ ഹോട്ടൽക്കാരനെ ഉർദുവിൽ തെറിവിളിച്ചു. യാത്രക്കാർ തെരുവിൽ തടിച്ചുകൂടി. കത്തിജ്വലിക്കുന്ന ആ സ്ത്രീ ഉർദുവിലും കന്നടത്തിലുമായി തെരുവിലെ സർവ്വ കച്ചവടക്കാരേയും ആക്രമിച്ചു. അഭിമാനിയായ ഹോട്ടൽക്കാരൻ കുട്ടികളെ വിട്ടുകൊടുത്തു. അമ്മയുടേയും അച്ഛന്റേയും ഈ തെരുവുപാരമ്പര്യമാണ് മക്കൾ പിന്നീട് ഭദ്രാവതിയിൽ പരിശീലിച്ചത്. ഇബ്രാഹിമും അനിയന്മാരായ അബ്ദുൾ റഹ്മാൻ, അബ്ദുൾ കാദർ സാദിക്ക് തുടങ്ങിയവരും ഓരോരോ കാലങ്ങളിൽ ഭദ്രാവതിയിലെ പ്രസിദ്ധ തല്ലുകാരായിരുന്നു."

ഇബ്രാഹിം ഈ റൗഡിത്തരങ്ങൾക്കിടയിലും പഠിച്ച് മെട്രിക്കുലേഷൻ പാസ്സായി. കന്നടത്തിലും ഉർദുവിലും മലയാളത്തിലും ഇംഗ്ലീഷിലും വാചാലമായി സംസാരിക്കുവാനുള്ള കഴിവു സമ്പാദിച്ചു. തെരുവു സംസ്കാരത്തിൽനിന്നു രക്ഷപ്പെട്ട് വളരെ ഉയരത്തിലെത്തണമെന്ന് ഇബ്രാഹിം ചെറുപ്പംമുതലേ ആഗ്രഹിച്ചിരുന്നു. ലക്ഷ്യസാദ്ധ്യത്തിനുവേണ്ടി കഠിനമായി പരിശ്രമിച്ചിരുന്നു. കാലവും ഭാഗ്യവും ഇബ്രാഹിമിനെ തുണയ്ക്കുകതന്നെ ചെയ്തു.

## തെരുവിൽനിന്ന്

ആദ്യത്തിൽ ഒരു കൂലിത്തല്ലുകാരനായിട്ടാണ് ഇബ്രാഹിം തെരുവിലിറങ്ങിയത്. ഭദ്രാവതിപട്ടണത്തിൽ കൂട്ടുറൗഡികളൊന്നിച്ച് കറങ്ങിനടന്ന ആ പത്തൊമ്പതുകാരൻ ചുമരെഴുത്തും, പരസ്യപ്രക്ഷേപണങ്ങളും നടത്തിയിരുന്നു. കന്നട ചിത്രങ്ങൾ പ്രദർശിപ്പിക്കുന്ന തിയേററുകൾക്കു നേരെ കല്ലെറിയാനും ചെറുജാഥകൾ സംഘടിപ്പിക്കാനും അന്നും ഇബ്രാഹിമിനു കഴിഞ്ഞിരുന്നു. ഫുട്ബോൾ, വോളിബോൾ, കബഡി തുടങ്ങിയ കളികളിലെ മികച്ച പ്രകടനത്തിലൂടെയും ഭദ്രാവതിയിൽ ഇബ്രാഹിം ഓക്കപ്പെടുന്നു.

തെരുവിലെ ജീവിതം ഇബ്രാഹിമിനെ കുറെയേറെ പഠിപ്പിച്ചു. കുറെ മുന്നാംകിട അനുയായികളേയും സമ്പാദിച്ചു. ഇബ്രാഹിമിന്റെ ഭാഗ്യനക്ഷത്രം ഉദിച്ചുവരികയായിരുന്നു.

1969. കോൺഗ്രസ് പിളർന്നപ്പോൾ കർണാടകത്തിലെ അധികം മുസ്ലിം രാഷ്ട്രീയക്കാരും ഇന്ദിരാഗാന്ധിയെ അനുഗമിച്ചു. ഈ പ്രത്യേക സാഹചര്യത്തിൽ സംഘടനാകോൺഗ്രസ്സിലെ വീരേന്ദ്രപാട്ടീലാണ് ഭദ്രാവതിയിലെ തെരുവിൽനിന്ന് മീശമുളയ്ക്കാത്ത ഇബ്രാഹിമിനെ പൊക്കിയെടുത്തത്. കർണാടകത്തിലെ സംഘടനാകോൺഗ്രസ് യുവവിഭാഗത്തിന്റെ കൺവീനറായി ഇബ്രാഹിം നിയമിക്കപ്പെട്ടു.

ആ യുവാവിന്റെ കാലം തെളിയുകയായിരുന്നു. സ്വപ്നങ്ങൾക്കു വഴിയൊരുങ്ങിക്കഴിഞ്ഞു. ഇനി കഴിവും പരിശ്രമവും മാത്രമേ വേണ്ടൂ. ഇതുരണ്ടും ഇബ്രാഹിമിലുണ്ടായിരുന്നു.



ഗുണ്ടുറാവു — മണിമുഴങ്ങുന്നത് ആർക്കുവേണ്ടി?



രേണുക രാജേന്ദ്രൻ — കൈക്കൂലിയുടെ നിഴലിൽ

അന്നത്തെ മുഖ്യമന്ത്രിയായിരുന്ന വീരേന്ദ്രപാട്ടീലിനെ ഇബ്രാഹിം ഗുരുവായി സ്വീകരിച്ചു. തിരുനെററിയിൽ ചന്ദനം തൊട്ടും, ജപിച്ച പൂണൂലണിഞ്ഞും, ബ്രാഹ്മണരെപ്പോലെ പാദുത്താറു വലിച്ചുടുത്തും ഇബ്രാഹിം ഹിന്ദുവായിവരെ അഭിനയിച്ചു. ലിംഗായത്തിന്റെ ചിഹ്നമായ മുന്നുമണിയുള്ള മാല ഇപ്പോഴും ഇബ്രാഹിം കഴുത്തിലണിഞ്ഞിട്ടുണ്ടെന്നു കേൾക്കുന്നു.

അക്കാലത്തെ ഇബ്രാഹിമിന്റെ ആവേശോജ്വലമായ പ്രസംഗങ്ങളെല്ലാം മലയാളികളെ അധിക്ഷേപിച്ചുകൊണ്ട് ആരംഭിച്ച് ഇന്ദിരാഗാന്ധിയെ പരിഹസിച്ചുകൊണ്ട് അവസാനിക്കുകയായിരുന്നുപതിവ്. 'കന്നട ചിലപൊലി' എന്ന ദേശീയവാദക്കാരുടെ സംഘത്തിൽ ചേർന്ന് ഇബ്രാഹിം (എന്ന മലയാളി) കന്നടമക്കൾക്കുവേണ്ടി നാടുനീളെ പ്രസംഗിച്ചു. അക്കാലത്തെ ഇബ്രാഹിമിന്റെ പ്രസംഗത്തിന്റെ മാറെറാലികൾ ഇപ്പോഴും ഭദ്രാവതിയിലെ മനുഷ്യഹൃദയങ്ങളിലുണ്ട്.

ഇബ്രാഹിം ഒരു പ്രസംഗതാരമായി വളർന്നുകൊണ്ടിരുന്നു. വീരേന്ദ്രപാട്ടീലിനൊപ്പം നിരവധി വേദികളിൽ വാക്കുക

ളിൽ കൊടുങ്കാറ്റുമായി ഇബ്രാഹിം എന്ന യുവാവു പ്രത്യക്ഷപ്പെട്ടു. ഇന്ദിരാഗാന്ധിയുടെ വഞ്ചനകൾ വികാരഭരിതമായി തുറന്നു കാണിക്കുക എന്നതായിരുന്നു അന്നെല്ലാം ഇബ്രാഹിം എന്ന യുവനേതാവിൽ നിക്ഷിപ്തമായിരുന്ന ചുമതല. തൻെറ ചുമതല ഇബ്രാഹിം മുതിർന്ന നേതാക്കളെപ്പോലും അമ്പരപ്പിച്ചു കൊണ്ട് അത്യന്തം തൃപ്തികരമായി നിർവ്വഹിക്കുകയും ചെയ്തു. വാചാലമായ ഒരു സാന്നിദ്ധ്യമായി ഇബ്രാഹിം കർണാടകത്തിൽ അറിയപ്പെട്ടു. ഇതിനിടെ 1972-ൽ ബാംഗ്ളൂരിൽ നടന്ന ഉപതിരഞ്ഞെടുപ്പിൽ മത്സരിച്ച ഇബ്രാഹിം ദയനീയമായി പരാജയപ്പെട്ടു. പരാജയത്തിൻെറ കയ്പറിഞ്ഞുവെങ്കിലും സംഘടനാകോൺഗ്രസ്സിൻെറ സംസ്ഥാനനേതാക്കന്മാരിൽ ഒരാൾ എന്ന മധുരവും ഈ സമയത്തു ഇബ്രാഹിം അനുഭവിച്ചിരുന്നു.

ഭാഗ്യനക്ഷത്രം ഉദിക്കാൻ അധികസമയമൊന്നും വേണ്ടല്ലോ. ഇബ്രാഹിമിന് ഇനിയും അവസരങ്ങൾ വാഗ്ദാനം ചെയ്തുകൊണ്ട് അടിയന്തരാവസ്ഥ വന്നു.





കർണാടകത്തിലെ സംഘടനാകോൺഗ്രസ്സിൻെറ ജനറൽ സെക്രട്ടറിയായിരുന്ന ഇബ്രാഹിം സ്വാഭാവികമായി ബാംഗ്ളൂർ സെൻട്രൽ ജയിലിൽ തടവിലാക്കപ്പെട്ടു. തടവറയിലെ നിസ്സാരകാലത്തെ ഈ ജീവിതമാണ് ഇബ്രാഹിമിൻെറ ഇന്നത്തെ ഉയർച്ചയ്ക്കെല്ലാം കാരണമായിത്തീർന്നതു്. നിസ്സാരനായ ഈ തെരുവുവാഗ്മിയെ അടിയന്തരാവസ്ഥ തടവിലാക്കാതെ നിഷ്കരുണം അവഗണിക്കുകയായിരുന്നവെങ്കിൽ ഇപ്പോഴത്തെ മന്ത്രി സി. എം. ഇബ്രാഹിം ഒരു വെറും 'മൈക്ക് ടെസ്റ്റിങ് വ്പീസ്...' ആയി ഭദ്രാവതി തെരുവിൽ അടിഞ്ഞുകൂടുമായിരുന്നു.

## അവസാനം മന്ത്രിസഭയിലേക്കു്

ഭാഗ്യം ആർക്കു തടുക്കാനാവും? ലോക്സഭാ തിരഞ്ഞെടുപ്പു വന്നപ്പോൾ പ്രബലനായ രാഷ്ട്രീയത്തടവുകാരൻെറ തലയെടുപ്പോടെ ജയിലിൽനിന്നുപുറത്തു വന്നു കർണാടകത്തിലുടനീളം പ്രസംഗവേദികളിൽ ജ്വലിക്കുന്ന നക്ഷത്രമായി ഇബ്രാഹിം പ്രത്യക്ഷപ്പെട്ടു. ധാർവാറിൽനിന്ന് ലോക്സഭയിലേക്കു മത്സരിക്കുന്ന ജനതാസ്ഥാനാർത്ഥിയായിരുന്നു അപ്പോൾ അദ്ദേഹം. അടിയന്തരാവസ്ഥയിലെ ഭീകരയാഥാർത്ഥ്യങ്ങൾ സവിശേഷ ചാതുരിയോടെ അദ്ദേഹം ജനക്കൂട്ടത്തിനു മുന്നിൽ വിസ്തരിച്ചു. മാണ്ഡ്യയിലും ധാർവാറിലും ശിക്കാരിപ്പുരും ഓടിനടന്ന് ഇബ്രാഹിം നല്ലവരായ നാട്ടുകാരോട് അപേക്ഷിച്ചു. ഇബ്രാഹിമിൻെറ കത്തുന്ന വാക്കുകൾ കേട്ട് രസിച്ചു തലകുലുക്കിയെങ്കിലും നല്ലവരായ കന്നടക്കാർ ആ തിരഞ്ഞെടുപ്പിലും ഇബ്രാഹിമിനെ പരാജയപ്പെടുത്തി. 'ഇന്ദിരാഗാന്ധി അന്തർദ്ദേശീയ വേശ്യ'യാണെന്ന ഇബ്രാഹിമിൻെറ പ്രസ്താവന കർണാടകത്തിലെ തെരുവുപിള്ളേർക്ക് രസിച്ചു. അവർ തിരഞ്ഞെടുപ്പിൻെറ ബഹളങ്ങളൊതുങ്ങിയിട്ടും ആ പഴഞ്ചൊല്ല് മറക്കാതെ പാടിനടന്നു.

1978 കർണാടക നിയമസഭയിലേക്കുള്ള തിരഞ്ഞെടുപ്പിൽ ബാംഗ്ളൂരിലെ ശിവജിനഗർ നിയോജകമണ്ഡലത്തിൽ നിന്ന് ഇബ്രാഹിം ജനതാസ്ഥാനാർത്ഥിയായി മത്സരിച്ചു. പ്രസംഗധോരണിയുമായി അദ്ദേഹം പതിവിലേറെ വാശിയോടെ വേദികളിൽ പ്രത്യക്ഷപ്പെട്ടു. ഹിന്ദു പുരാണങ്ങളിൽ നിന്നുള്ള ഉദ്ധരണികൾ നിരത്തി ഇന്ദിരാഗാന്ധിയെ നീചസ്ത്രീയായി ചിത്രീകരിച്ചു. അടിയന്തരാവസ്ഥയിലെ ഹിന്ദു-മുസ്ലിം കലാപങ്ങൾ നിരത്തി ജനങ്ങളെ ഭയവിഹ്വലരാക്കി. ജനതാഭരണകാലത്തു വന്നുചേർന്ന സ്ഥിതിസമത്വങ്ങളുടെ സുന്ദരമാതൃകകൾ വോട്ടർമാർക്ക് ചൂണ്ടിക്കാണിച്ചുകൊടുത്തു.

ഇബ്രാഹിം സൃഷ്ടിച്ച മായാന്തരീക്ഷത്തിൽ ഇത്തവണ വോട്ടർമാർ കുടുങ്ങി. ശിവജിനഗറിൽനിന്ന് വമ്പിച്ച ഭൂരിപക്ഷത്തോടെ സി. എം. ഇബ്രാഹിം തിരഞ്ഞെടുക്കപ്പെട്ടു. സ്വപ്നങ്ങൾ സാക്ഷാത്കരിക്കപ്പെടുകയായിരുന്നു.

തിരഞ്ഞെടുപ്പിനുശേഷവും ഇബ്രാഹിമിനു വിശ്രമിക്കാനായില്ല. ചരിത്രപ്രസിദ്ധമായ ചിക്കമഗളൂർ തിരഞ്ഞെടുപ്പു വന്നു. ഗുരുനാഥനായ വീരേന്ദ്രപാട്ടീലിനെ എന്തുവിലകൊടുത്തും ജയിപ്പിച്ചെടുക്കാൻ വാക്കുകൾകൊണ്ട് ആവുന്നതൊക്കെ ഇബ്രാഹിം ചെയ്തു. അരശിനെ ശിഖണ്ഡിയെന്നും, ഇന്ദിരയെ വേശ്യയെന്നും ആവർത്തിച്ചു വിളിച്ചു.

മാസങ്ങൾ കഴിഞ്ഞിരുന്നില്ല...ഇനിയാണ് നാടകത്തിൻെറ ക്ളൈമാക്സ്. ഡെൽഹിയിൽ ജനതയുടെ മരണം മണത്ത ഇബ്രാഹിമും വീരേന്ദ്രപാട്ടീലും മററും ഒരുങ്ങിയിരുന്നു. അരശും ഇന്ദിരയും ഇടഞ്ഞപ്പോൾ, മാനാഭിമാനങ്ങളൊന്നും കണക്കിലെടുക്കാതെ, ഇതുതന്നെ അവസരമെന്നുകരുതി ഗുരുവും ശിഷ്യനും ഇന്ദിരയുടെ തണലിലേക്കു ചാടി.

1980. ഇന്ദിരാഗാന്ധി വിജയമാഘോഷിക്കുമ്പോൾ അരശ് മുഖ്യമന്ത്രിസ്ഥാനം രാജിവയ്ക്കുന്നു. ഏതു കോമാളിക്കും സ്വാഗതമെന്നമട്ടിൽ കർണാടകത്തിലെ മുഖ്യമന്ത്രികസേര ഒഴിഞ്ഞുകിടക്കെ ഗുണ്ടുറാവു അവിടെ കയറിഇരുന്നു. ചുററുമുള്ള കസേരകളിൽ തൻെറ പഴയ പരിചയക്കാരേയും തെരുവിലെ കൂട്ടപോരാളികളേയും വിളിച്ചിരുത്തി മന്ത്രിമാരാക്കി സ്വയം അഭിഷേകം നടത്തുന്നു. പലരേയും ഭാഗ്യം കടാക്ഷിച്ച കൂട്ടത്തിൽ ഇബ്രാഹിമിൻേറയും പകൽക്കിനാവു പൂവണിഞ്ഞു. മന്ത്രിമാരുടെ കൂട്ടത്തിൽ ആദായകരങ്ങളായ പല വകുപ്പുകളും തനിച്ച് ഏറെറടുത്തു് ഇബ്രാഹിം അക്രമങ്ങളാരംഭിച്ചു. വാങ്ങുന്ന കൈക്കൂലികൾ അപ്പപ്പോൾ മൂന്നായി വീതിച്ച് വളരെ സത്യസന്ധമായി ഗുണ്ടുറാവുവിനും എഫ്. എം. ഖാനും ഓരോ വീതം കൊടുക്കുന്നു. മൂവരും കെട്ടുപിണഞ്ഞു് പലപല അക്രമങ്ങളും ചെയ്തുകൂട്ടുന്നു.

ഭദ്രാവതിയിലെ തെരുവുകൾക്കു പോലും പറയാനുണ്ടു് ഇബ്രാഹിം കഥാപാത്രമായി അരങ്ങേറിയ നിരവധി സംഭവങ്ങൾ

ഇബ്രാഹിം ഇതിനിടെ ചിലതെല്ലാം സമ്പാദിച്ചു. ഭദ്രാവതിയിൽ കുറേ കൃഷിയിടങ്ങൾ വാങ്ങി. ഒരു വലിയ ബംഗ്ലാവു പണിതു് അമ്മയേയും സഹോദരങ്ങളേയും വാടകവീട്ടിൽനിന്നു മാററിത്താമസിപ്പിച്ചു. കാസർകോട്ടെ ഒരു വലിയ അത്തർ മുതലാളിയുടെ കോടീശ്വരിയായ മകളെ കല്യാണവും കഴിച്ചു. രണ്ടു സഹോദരന്മാരെ വിദേശത്തെത്തിച്ചു.

## ഭദ്രാവതിയിലെ തെരുവുകളിൽ

സാഹസികമായ വർഷങ്ങൾ പിന്നിട്ടു ഇബ്രാഹിം മന്ത്രിയായി വളരുന്നതിനിടയിൽ ഭദ്രാവതിയിൽ അദ്ദേഹത്തിൻെറ മൂന്നു സഹോദരന്മാരും എല്ലാത്തിനെയും ചോദ്യംചെയ്തുകൊണ്ടു വളരുകയായിരുന്നു. റഹ്മനും ഖാദറും സാദിക്കും ഇപ്പോൾ നഗരത്തിലെ പ്രബലരാണ്. ഓട്ടോറിക്ഷ ഓടിച്ചും മററും കഷ്ടതയറിയാതെ അവർ കുടുംബവും പുലർത്തിയിരുന്നു. ഈ മൂന്നു ജ്യേഷ്ഠാനുജന്മാരെ ഭദ്രാവതിയിലെ മററു റൗഡികൾക്കെല്ലാം ഭയമായിരുന്നു. നാല്പതും അമ്പതും പേരെ തല്ലിവീഴ്ത്താൻ ഇവരിലൊരാൾ തനിച്ചു മതിയായിരുന്നു. അങ്ങനെ തെരുവിൽ നടന്ന ചില അനുഭവങ്ങൾ നാട്ടുകാർ കോരിത്തരിപ്പോടെ ഓർക്കുന്നുമുണ്ട്.

ഇബ്രാഹിമിൻെറ സഹോദരന്മാർ തെരുവിലെ രാജാക്കന്മാരായിരുന്നു. അവർക്കു കീഴിൽ കർണാടകക്കാരായ റൗഡികളുടെ ഒരു സംഘവും.

സർക്കസ് കമ്പനികളിൽനിന്ന് പിരിഞ്ഞെത്തുന്ന തലശ്ശേരിയിലെ പെണ്ണുങ്ങളെ പെറുക്കിക്കൊണ്ടുവന്ന് ഈ റൗഡിസംഘം ഭദ്രാവതിയിൽ കച്ചവടംപോലും നടത്തിയിരുന്നുവത്രെ!

ഇബ്രാഹിമിൻെറ സഹോദരന്മാരെല്ലാം ജനതാപാർട്ടിയിൽ പെട്ടവരായിരുന്നു. ജ്യേഷ്ഠനോട് അവർക്ക് ബഹുമാനവുമുണ്ടായിരുന്നു. പക്ഷേ, ജ്യേഷ്ഠൻ പെട്ടെന്നു കാലുമാറി മന്ത്രിയായതു് അനുജന്മാർക്കു രസിച്ചില്ല. അവർ ജ്യേഷ്ഠനുമായി പിണങ്ങി. ആയിടയ്ക്കു് ഒരുദിവസം ഭദ്രാവതിയിലെത്തിയ മന്ത്രി ഇബ്രാഹിമിനെ സ്വന്തം സഹോദരന്മാർ തന്നെ ആക്രമിക്കാൻ മുതിർന്നു. സംഭവം തെരുവുയുദ്ധത്തോളമെത്തി. ഇബ്രാഹിം, റഹ്മാനെ ഷർട്ടിനു കുത്തിപ്പിടിച്ച് അടിക്കാൻ കൈയുയർത്തി. ഇനിമുതൽ റൗഡികളായ അനുജന്മാരുമായി തനിക്ക് യാതൊരുബന്ധവുമില്ലെന്ന് ഇബ്രാഹിം അന്ന് പരസ്യമായി പ്രഖ്യാപിച്ചു.

ഇബ്രാഹിം ബാംഗ്ളൂരിൽ വിഹാരം തുടർന്നു. സംഭവഗതികൾ ശാന്തമായി പുരോഗമിക്കെയാണ് കഴിഞ്ഞവർഷം കൃഷ്ണൻ എന്ന ഹരിജൻ കൊല്ലപ്പെടുന്നതു്. കൃഷ്ണൻ അപ്രത്യക്ഷനായിരിക്കുന്നു എന്നതാണ് സത്യം. മരിച്ചെന്ന് ചില അവ്യക്തമായ തെളിവുകളുടെ അടിസ്ഥാനത്തിൽ അനുമാനിക്കുകയാണ്. കൃഷ്ണൻെറ തിരോധാനത്തെക്കുറിച്ച് പലപല അഭ്യൂഹങ്ങളാണ് ഭദ്രാവതിയിൽ പരന്നിരിക്കുന്നതു്. ഒരു ഹരിജനും ഹിന്ദുമഹാസഭയിലെ അംഗവുമായിരുന്നു കൃഷ്ണൻ. ഒരു പ്രഭാതത്തിൽ കൃഷ്ണനെ കാണാതായി. ഇബ്രാഹിമിൻെറ സഹോദരന്മാരുടെ റൗഡിസംഘത്തിലെ ഒരു പ്രമുഖഅംഗമായിരുന്നു അപ്രത്യക്ഷനായ കൃഷ്ണൻ. കൃഷ്ണനെ ഇബ്രാഹിമിൻെറ സഹോദരൻ ഖാദർ കൊലപ്പെടുത്തിയെന്ന് ഊഹങ്ങൾ പരന്നു.

## കൊലയുടെ പിന്നിൽ

അതിനുശേഷം മൂന്നുമാസങ്ങൾ കഴി






ഞ്ഞു. വേനലിൽ ഭദ്രാനദിയിലെ വെള്ളം വററിയപ്പോൾ ചാലിൽനിന്ന് കല്ലുകെട്ടിത്താഴ്ത്തിയ നിലയിൽ ഒരു അസ്ഥികൂടം കണ്ടെടുത്തു. അസ്ഥികൂടം കൃഷ്ണന്റേതാണെന്നും, ഖാദറാണ് കൊലപാതകിയെന്നുമുള്ള വാർത്തയ്ക്ക് അതോടെ പ്രചാരം കിട്ടി. ഭദ്രാവതിയിൽ പ്രക്ഷോഭണങ്ങളും പ്രകടനങ്ങളും ആരംഭിച്ചു. ഹിന്ദുമഹാസഭക്കാർ ചുഴലി ബാധിച്ചവരെപ്പോലെ ഭദ്രാവതിയിൽ പാഞ്ഞുനടന്നു. ചില മലബാർ ഹോട്ടലുകൾക്ക നേരെ കല്ലേറുണ്ടായി.

ഖാദറിനെ അറസ്ററു ചെയ്യണം, ഇബ്രാഹിം രാജിവയ്ക്കണം തുടങ്ങിയ മുറവിളികൾ മുഴങ്ങി. പക്ഷേ, ഈ ബഹളങ്ങൾക്കിടയിലും റഹ്മാനും ഖാദറും സാദിക്കും ശാന്തരായിരുന്നു. അവർ തരിമ്പും കലുങ്ങിയില്ല. ഇതിനിടയിൽ ഖാദറിനെ കൃഷ്ണന്റെ കൊലപാതകവുമായി ബന്ധപ്പെട്ട് പൊലീസ് അറസ്റ്റു ചെയ്തു.

അനുജൻ ഖാദറിനെ പൊലീസ് അറസ്റ്റു ചെയ്തതറിഞ്ഞ് ജ്യേഷ്ഠൻ റഹ്മാൻ കോപാകുലനായി പൊലീസ്സ്റ്റേഷനിലേക്ക കയറി ഖാദറിനെ കാണണമെന്നാവശ്യപ്പെട്ടു. ഇപ്പോൾ കാണാനൊക്കില്ലെന്ന് ഇൻസ്പെക്ടർ അറിയിച്ചു. ഇൻസ്പെക്ടറെ തട്ടിമാററി, തടുക്കാൻവന്ന പൊലീസുകാരെ തട്ടിമാററി, ലോക്കപ്പിനകത്തുകടന്ന് റഹ്മാൻ ഖാദറിനെ കണ്ടു. വളരെനേരം സംസാരിച്ചു. ഒരു കോൺസ്റ്റബിളിനെക്കൊണ്ട് ചായയും സിഗററും മററും വരുത്തിച്ച് അനുജനു കൊടുത്തു. ഇൻസ്പെക്ടരും പൊലീസുകാരും നിസ്സഹായരായി ആ കാഴ്ച കണ്ടുനിന്നു.

ഭദ്രാവതിയിലെ ജനങ്ങൾ വീരാരാധനയോടെ ഈ സംഭവം അനുസ്മരിക്കുന്നു. ഖാദറിനെ അറസ്ററുചെയ്തതോടെ എണ്ണമററ ആവലാതികളുമായി അമ്മ, മൂത്ത മകൻ ഇബ്രാഹിമിനെ സമീപിച്ചു. മന്ത്രിയുടെ മനസ്സ് സഹോദരന്മാർക്കുവേണ്ടി വ്യാകുലപ്പെട്ടു.

ഭദ്രാനദിയിൽനിന്നു കിട്ടിയ കൃഷ്ണന്റേതെന്നു പറയപ്പെടുന്ന എല്ലുകൾ രാസപരിശോധനയ്ക്കു് അയച്ചിരുന്നു. മന്ത്രിയുടെ മനോവിഷമത്തിന്റെ ആദ്യ പ്രതിഫലനംപോലെ പരിശോധനയുടെ റിസൽട്ടു വന്നു. ആ അസ്ഥികൂടം മനുഷ്യന്റേതല്ല; ഏതോ മൃഗത്തിന്റേതാണത്രേ!

ഹിന്ദുമഹാസഭ വീണ്ടും പ്രതിഷേധത്തിന്റെ കൊടുങ്കാററുമായി തെരുവിലിറങ്ങി. മലയാളിഹോട്ടലുകൾക്കുനേരേ



പത്മ അവസാനം ഇബ്രാഹിമിനെ തള്ളിപ്പറഞ്ഞു

കല്ലേറുണ്ടായി. ഹിന്ദുമഹാസഭക്കാർ ആവേശത്തോടെ ചോദിക്കുന്നു: "മൃഗത്തിന്റെ ശവശരീരം എന്തിന് വളരെ ഭദ്രമായി കല്ലുകെട്ടി നദിയിൽ താഴ്ത്തണം?"

സത്യത്തിൽ കൃഷ്ണന് എന്താണു സംഭവിച്ചതു്? പലർക്കും പല കഥകൾ പറയാനുണ്ട്. അതിലൊന്നാണ് ഈ കഥ. കൃഷ്ണൻ, ഖാദറിന്റെ കൂട്ടറൗഡിയായിരുന്നു. പെൺവേട്ടകളിൽ കൃഷ്ണനും ഖാദറും തമ്മിൽ മൂകമായ ഒരു കരാറുണ്ടായിരുന്നു. ആരും ഒന്നിനേയും തനിച്ച് അനുഭവിക്കരുത്. അങ്ങനെയിരിക്കെ ഖാദർ ഒരു സുന്ദരിയുമായി പ്രണയത്തിലായി. അവളുമായി സ്ഥിരമായി ബന്ധപ്പെട്ടുകൊണ്ടിരുന്നു. ഈ അനീതി കൃഷ്ണനു സഹിക്കാനായില്ല. കൃഷ്ണൻ, ഖാദറിനോട് അവളെ ആവശ്യപ്പെട്ടു. അങ്ങനെ ഒരു സുന്ദരിക്കുവേണ്ടി കൃഷ്ണന്റേയും ഖാദറിന്റേയും ദീർഘകാല സ്നേഹബന്ധം ഉലഞ്ഞു. അവർ ശത്രുക്കളായി. കൃഷ്ണൻ, ഖാദറില്ലാത്ത ഒരു രാത്രിയിൽ സുന്ദരിയെ ഭീഷണിപ്പെടുത്തി. അവൾ പിറേറന്ന് ഖാദറിനോട് പരാതി പറഞ്ഞു. ഖാദർ, കൃഷ്ണനെ ആക്രമിച്ചു. അന്ന് കൃഷ്ണൻ ഒരു തീരുമാനത്തിലെത്തി; ഇനി ഖാദറിനെ വകവരുത്താൻ വൈകിക്കൂടാ.

മററു ചില റൗഡികളുമായി കൂടിയാലോചിച്ച്, ഒരു കൊലപാതകം മനസ്സിൽ സങ്കല്പിച്ച്, സ്നേഹപൂർവ്വം ഖാദറിനേയും കൂട്ടി കൃഷ്ണൻ അന്നു രാത്രി ഭദ്രാവതിയുടെ തീരത്തെത്തി. പക്ഷേ, അപ്രതീക്ഷിതമായ ചിലതാണു നടന്നതു്. സംഭവസ്ഥലത്തുവച്ച് കൂട്ടറൗഡികൾ കൂറുമാറി. ഭദ്രാനദിയുടെ ചുഴിക്കുത്തിലേക്ക് ആ രാത്രി അവസാനിക്കുന്നതിനു മുമ്പ് കൃഷ്ണന്റെ മൃതദേഹം താണുപോയി.

രാത്രിയുടെ മറവിൽ, നദീതീരത്തു നടന്ന ഈ കൊലപാതകത്തിനു കൃഷ്ണന്റെ ഒരു ജ്യേഷ്ഠൻ സാക്ഷിയാണെന്നും, അയാളെ ഭീഷണിപ്പെടുത്തി കുറേ പണം കൊടുത്ത് ഭദ്രാവതിയിൽനിന്നും പറഞ്ഞയച്ചുവെന്നും, ബാംഗ്ളൂരിൽവച്ച് അയാൾ എല്ലാം സി. ഐ. ഡി. കളോട് തുറന്നു പറഞ്ഞുവെന്നും കേൾക്കുന്നു. ഇനിവരുന്ന കഥാപാത്രം, പത്മക്ക എന്ന മിഡ്വൈഫ്, ഈ കൊലപാതകത്തിനു സാക്ഷിയാണെന്നും, അതുകൊണ്ടാണ് അവരെ തട്ടിക്കൊണ്ടുപോയി തടവിൽപാർപ്പിച്ചതെന്നും വേറൊരു കഥ.

## റോളക്സ് വാച്ചും ചാരബന്ധവും

ഏതായാലും കൃഷ്ണൻസംഭവത്തിനുശേഷം ഇബ്രാഹിമും സഹോദരന്മാരും പഴയ പിണക്കങ്ങൾ മറന്നു വളരെയേറെ അടുത്തു. സഹോദരന്മാരെ റൗഡിത്തരങ്ങളിൽനിന്നു പിൻതിരിപ്പിക്കാനാണ് മന്ത്രി ശ്രമിച്ചതു്. പക്ഷേ, മന്ത്രിയായ ജ്യേഷ്ഠന്റെ സഹകരണം പിറകിലുണ്ടെന്ന ബലത്തിൽ സഹോദരന്മാർ ഭദ്രാവതിയിലെ വിളയാട്ടങ്ങൾ പൂർവ്വാധികം ശക്തമാക്കി. സുന്ദരികളായ സ്ത്രീകൾ ഇബ്രാഹിമിന്റെ അനുജന്മാരുടെ കണ്ണിൽ പെടാതെയാണ് അഭിമാനം സംരക്ഷിച്ചിരുന്നതു്. നിവൃത്തികെട്ടപ്പോൾ ഇബ്രാഹിം സഹോദരന്മാരായ റഹ്മാനേയും സാദിക്കിനേയും വിദേശത്തെത്തിച്ചു. റഹ്മാൻ, വിദേശത്തെ കാലാവസ്ഥ പിടിക്കുന്നില്ലെന്നു പറഞ്ഞ് ഉടനെ ഭദ്രാവതിയിൽ തിരിച്ചെത്തി. സാദിക്ക്, റഹ്മാന്റെ കൊലപാതകവാർത്തയ
















റിഞ്ഞു് ഏതാണ്ട രണ്ടാഴ്ച മുമ്പാണ് ബാംഗ്ളൂരിലെത്തിയതു്.

ഇബ്രാഹിമിന്റെ സ്വന്തം പേരിലും അഴിമതിയാരോപണങ്ങൾ വർദ്ധിച്ചുവരികയായിരുന്നു. അറബിരാജ്യങ്ങളിൽ എപ്പോൾ വേണമെങ്കിലും പര്യടനം നടത്താൻ അനുവാദമുള്ള വിസയോടുകൂടിയ ഒരു റോളക്സ്‌വാച്ച് മന്ത്രിയുടെ കൈത്തണ്ടയിൽ പ്രത്യക്ഷപ്പെട്ടതു് വലിയ വിവാദങ്ങൾക്കു കാരണമായി. മന്ത്രി ഇബ്രാഹിമിന് അറബികളുമായി ചാരബന്ധമുണ്ടെന്നു് പ്രതിപക്ഷം ആരോപിച്ചു. വിദേശത്തുനിന്നു മടങ്ങുമ്പോൾ ഒരു ഷേഖ് സമ്മാനിച്ചതാണെന്നും കസ്റ്റംസുകാരുടെ അനുവാദത്തോടെയാണ് താൻ വാച്ചു കൊണ്ടുവന്നതെന്നും ഇബ്രാഹിം വാദിക്കുന്നു. ഏതായാലും നാല്പതിനായിരം രൂപയോളം വിലയുണ്ടെന്നു പറയപ്പെടുന്ന ആ വാച്ച് ഇപ്പോൾ പരിശോധനയ്ക്കുവേണ്ടി കസ്റ്റംസുകാർ കൊണ്ടുപോയിരിക്കുകയാണ്. ഖാദറിനെ അറസ്റ്റുചെയ്ത പൊലീസ് ഇൻസ്പെക്ടറെ ഇബ്രാഹിം തല്ലിയതായും വാർത്തയുണ്ട്. ഫ്ളൂർ മില്ലുകൾക്ക് ഇനി മുതൽ ലൈസൻസ് നൽകേണ്ടെന്നു് കേന്ദ്ര തീരുമാനമുണ്ടായ ഉടനെ, ഗുണ്ടുറാവുവുമായി കൂടിയാലോചിച്ച് 19 മില്ലുകൾക്ക് ഇബ്രാഹിം അനുമതി നൽകി. ഒരേ കുടുംബത്തിലെ മൂന്ന് അംഗങ്ങൾക്കു പോലും ലൈസൻസ് നൽകിയിട്ടുണ്ടത്രേ! 20 ലക്ഷം രൂപ ഈ ഇനത്തിൽ ഇബ്രാഹിമിനും കൂട്ടർക്കും കൈക്കൂലി കിട്ടിയെന്ന വാർത്തയാണ്, പ്രതിപക്ഷങ്ങൾക്കു സഹിക്കാനാവാത്തതു്.

എല്ലാ ആരോപണങ്ങളും ഇബ്രാഹിം നിഷേധിക്കുന്നു. താൻ 'ജനത'യിലെ ഒരു നല്ല പ്രാസംഗികനായിരുന്നുവെന്നും, വാക്‌സാമർത്ഥ്യത്തിലൂടെ ഓരോ പൊതുയോഗം കഴിയുമ്പോഴും പതിനയ്യായിരവും ഇരുപതിനായിരവും രൂപ പാർട്ടിക്കു് സംഭാവന പിരിച്ചുകൊടുക്കാറുണ്ടായിരുന്നുവെന്നും, ആർ. എസ്. എസ്സിനെ വിമർശിച്ചതിന്റെ പേരിൽ പാർട്ടിയിൽനിന്നു പുറത്താക്കപ്പെട്ടപ്പോൾ ഐ. കോൺഗ്രസ്സിൽ ചേർന്നതിന്റെ അമർഷമാണ് ചിലർക്കെന്നും ഇബ്രാഹിം പറയുന്നു. ഗുണ്ടുറാവുവിന്റേയോ, ഇന്ദിരാഗാന്ധിയുടേയോ ഏതു തീരുമാനത്തിനും വഴങ്ങാൻ സസന്തോഷം തയ്യാറായിക്കൊണ്ട് കർണാടകമന്ത്രിസഭയുടെ വാതില്ക്കൽ നിൽക്കുകയാണ് ഇബ്രാഹിം.

## നാശത്തിന്റെ നിഴലുകൾ

കഴിഞ്ഞ മേയ് 14-നു് പത്മക്ക എന്ന മിഡ്‌വൈഫ് ഖാദറിനും മററു മൂന്നു ഗുണ്ടകൾക്കുമെതിരെ ഭദ്രാവതിപൊലീസ്‌സ്റേറഷനിൽ പരാതികൊടുത്തു. മേയ് 13-ാം തീയതി, മന്ത്രി ഇബ്രാഹിമിന്റെ സഹോദരൻ ഖാദറും മററു മൂന്നു ഗുണ്ടകളും വീട്ടിൽ കയറിവന്ന് കത്തി കാണിച്ചുഭയപ്പെടുത്തിയെന്നും, കാറിൽ കയറാൻ പറഞ്ഞുവെന്നും, വഴങ്ങാതിരുന്നപ്പോൾ ബലമായി കാറിൽ പിടിച്ചു കയററിയെന്നും, പിന്നെ ക്രൂരമായ ബലാൽസംഗം നടന്നുവെന്നും, അടുത്ത ദിവസം മകൾ ഗീതയെ തയ്യാറാക്കി നിറുത്തണമെന്നു പറഞ്ഞ് അക്രമികൾ സ്ഥലം വിട്ടുവെന്നുമാണ് പത്മക്ക എന്ന 45 കാരിയുടെ പരാതിയിൽ പറയുന്നതു്.

പരാതിയുടെ അടിസ്ഥാനത്തിൽ ഭദ്രാവതി എസ്. ഐ. പത്മക്കയുടെ വീടും പരിസരവും സന്ദർശിച്ച് എസ്. പി. ക്ക് റിപ്പോർട്ട് അയച്ചു. എസ്. പി. ഉടനെ ഐ. ജി.ക്കു് റിപ്പോർട്ട് അയച്ചു. ഏതാനും ദിവസങ്ങൾക്കകം ഡിറെക്ടീവ് ഉദ്യോഗസ്ഥന്മാർ അന്വേഷണത്തിനായി രംഗത്തെത്തി.

തങ്ങൾക്കെതിരേ അന്വേഷണം നടക്കുന്നുണ്ടെന്നറിഞ്ഞു് അടുത്ത ഒരു ദിവസം കോപിഷ്ഠനായ ഖാദറും വേറെ രണ്ടു റൗഡികളും ഒരു ക്ഷേത്രത്തിലെ പൂജാരിയും ചേർന്ന് പത്മക്കയുടെ വീട്ടിൽ കടന്നുചെല്ലുകയും അവരെ ബലമായി പിടിച്ചു കാറിൽ കയററിക്കൊണ്ടുപോവുകയും ചെയ്തു.

പത്മക്ക എന്ന മിഡ്‌വൈഫിന്റെ രണ്ടാമത്തെ പരാതി തുടരുന്നു:

മന്ത്രി ഇബ്രാഹിമിന്റെ അനുജൻ ഖാദറും വേറെ ചില റൗഡികളും ചേർന്ന് എന്നെ ഭീഷണിപ്പെടുത്തി ഒരു വെള്ളക്കടലാസ്സിൽ ഒപ്പുവയ്പിച്ചു. ഷിമോഗയിലെ കോടതിയിൽ കൊണ്ടുപോയി മുമ്പു കൊടുത്തപരാതികൾ പിൻവലിക്കാൻ ആവശ്യപ്പെട്ടു. ബലാത്സംഗം ചെയ്തുവെന്നും മററും പരാതിപ്പെട്ടതു് മററുചില പ്രേരണകളുടെ പുറത്താണെന്നു് ഏററു പറയാൻ തന്നെ നിർബ്ബന്ധിച്ചു. ഷിമോഗയിൽനിന്നും തന്നെ നേരെ ബാംഗ്ളൂരിൽ കൊണ്ടുപോയി മന്ത്രിമന്ദിരത്തിൽ തടവിൽ പാർപ്പിച്ചു.

പത്മക്ക അനുഭവിച്ച അപമാനത്തിന്റെയും പീഡനത്തിന്റെയും കഥ ഇങ്ങനെ നീണ്ടുപോകുന്നു. പരാതികളുടെ അടിസ്ഥാനത്തിൽ ഭദ്രാവതി പൊലീസ് ഖാദറിന്റേയും മററു രണ്ടുപേരുടേയും മന്ത്രി ഇബ്രാഹിമിന്റേയും പേരിൽ കേസ്സെടുത്തു. കേസെടുത്ത പൊലീസ് ഉദ്യോഗസ്ഥന്മാർക്കെതിരെ ഉടനടി ഉന്നതകേന്ദ്രങ്ങളിൽ നിന്നു നടപടിയുണ്ടായി. മന്ത്രിയുടെ പേരിൽ കേസെടുക്കാൻ നിർബ്ബന്ധിതനായ ഷിമോഗ എസ്. പി. നാഗരാജന് ഇരുപത്തിനാലു മണിക്കൂറിനകം ബാംഗ്ളൂർ ഹെഡ്‌കോർട്ടേഴ്സിൽ എത്താനായിരുന്നു കല്പന. അടുത്ത അവസരത്തിൽ ബാംഗ്ളൂർ ഡിറെക്ടീവിലെ ഡി. ഐ. ജി. ഭട്ടിനും ഇത്തരം ഒരു പ്രതിസന്ധിയെ നേരിടേണ്ടിവന്നു. മുഖ്യമന്ത്രിയുമായി ആലോചിക്കാതെ

ഭദ്രാവതിയിലെ ഈ ചാളകൾക്കിടയിലാണ് ഇബ്രാഹിമിന്റെ ചെറുപ്പം ശക്തി നേടിയതു്





സൂഫീ കോട്ടേജ് — ഭദ്രാവതിയിൽ ഇബ്രാഹിം പണിത കൊട്ടാരം

മുൻ മന്ത്രിയും അഴിമതിക്കാരിയുമായ രേണുകാരാജേന്ദ്രനെതിരെ ചാർജ്ഷീററ് തയ്യാറാക്കിയതിന്റെ പേരിലാണ് ഡി. ഐ. ജി. ഭട്ടിനോട് നിർബ്ബന്ധ അവധി എടുക്കാൻ സർക്കാർ ആവശ്യപ്പെട്ടത്.

## പൊലീസും ഇടഞ്ഞു

ഈ സംഭവങ്ങൾ കർണ്ണാടക പൊലീസിന്റെ അച്ചടക്കത്തിനും ആത്മാഭിമാനത്തിനും കനത്ത ആഘാതങ്ങൾ ഏല്പിച്ചുവെന്ന് പിന്നീടുള്ള ദിനങ്ങൾ തെളിയിച്ചു. എസ്. പി. നാഗരാജനെ സ്ഥലം മാററിയതിൽ പ്രതിഷേധിച്ച് ഷിമോഗയിലും ഭദ്രാവതിയിലും ജനങ്ങൾ ഒരു ബന്ദ് ആഹ്വാനം ചെയ്തു. പൊലീസുകാർ ബന്ദിനോടു സഹകരിച്ചു. അടുത്ത ദിവസം പൊലീസുകാരും പണിമുടക്കി നഗരത്തിൽ പ്രകടനം നടത്തി. ഒരു സംഘം ഐ. പി. എസ്. ഉദ്യോഗസ്ഥന്മാർ മുഖ്യമന്ത്രിയെ കണ്ട് തങ്ങളുടെ പ്രതിഷേധം അറിയിച്ചു. നീതി നിർവഹിക്കുന്നതിനു തടസ്സം സൃഷ്ടിക്കുകയും, നിയമപാലകരെ അപമാനിക്കുകയും ചെയ്യുന്ന കർണ്ണാടക സർക്കാരിനെതിരേ പൊലീസ് കേന്ദ്രങ്ങളും ഇടഞ്ഞു നിൽക്കുകയാണ്.

ഇബ്രാഹിമിന്റെ തണലിൽ കഴിഞ്ഞിരുന്ന റഹ്മാൻ കുത്തേററു വീണപ്പോൾ കണ്ണീരൊഴുക്കാൻ ഭദ്രാവതിയിൽ ഒരു കണ്ണു പോലുമുണ്ടായില്ല.

ഇനി പത്മക്ക എന്ന മിഡ്വൈഫിന്റെയും മകൾ ഗീതയുടേയും പരാതിയുടെ അടിസ്ഥാനങ്ങൾ എന്തെല്ലാമാണെന്ന് അന്വേഷിക്കാം. ഭദ്രാവതിയിൽ നിന്ന് അഞ്ചു കിലോമീററർ ഉള്ളിലോട്ടു മാറി ഗുണ്ടനീരനഹള്ളി എന്ന ഗ്രാമത്തിലാണ് പത്മക്കയുടെയും സുന്ദരിയായ മകൾ ഗീതയുടെയും വീട്. എൺപതു ശതമാനത്തിലേറെ മുസ്ലീം സമുദായക്കാരാണ് ഈ പ്രദേശത്തു താമസം. മന്ത്രി ഇബ്രാഹിമിന് കുറേ കൃഷിസ്ഥലങ്ങൾഗുണ്ടനീരനഹള്ളിയിലുണ്ട്. അതുകൊണ്ടുതന്നെ ഖാദറിന്റെയും കൂട്ടുറൗഡികളുടെയും പെൺവേട്ടകൾ അധികവും ഈ ഗ്രാമത്തിന്റെ ആത്മാവിലാണ് നടക്കുന്നത്. ഖാദർ ചില സാധുകൃഷിക്കാരെ ഭയപ്പെടുത്തി ഓടിച്ച് കുറേ ഭൂമി കൈവശപ്പെടുത്തിയിട്ടുണ്ടെന്നു കേൾക്കുന്നു.

പത്മക്കയുടെ വീട് ഖാദറിന്റെ പതിവു താവളമായിരുന്നു. ആദ്യമൊന്നും അമ്മയ്ക്കും മകൾക്കും ഇതിൽ എതിർപ്പില്ലായിരുന്നു. അങ്ങനെയിരിക്കെയാണ് പത്മക്കയെ ഹിന്ദുമഹാസഭക്കാർ തേടിപ്പിടിക്കുന്നത്. വൈകാതെ പത്മക്ക മന്ത്രി ഇബ്രാഹിമിനെതിരെയുള്ള പ്രതിപക്ഷങ്ങളുടെ ആയുധമായി. ഇതിനിടെ മറെറാരു പെണ്ണിന്റെ പേരിൽ ഖാദറും പത്മക്കയും തമ്മിൽ ഒന്നു കലഹിക്കുക കൂടിചെയ്തിരുന്നു.

പത്മക്കയുടെ പരാതികൾ ഒന്നൊന്നായി പൊലീസ്സിലെത്തി. ഉന്നത കേന്ദ്രങ്ങൾ അന്വേഷണവും ആരംഭിച്ചു. ഈ പുതിയ പരാതികൾ കേട്ടപ്പോൾ അരിശം പൂണ്ട മന്ത്രി ഇബ്രാഹിം അനുജൻ ഖാദറിനെ കഠിനമായി ശാസിച്ചു.

ജ്യേഷ്ഠന്റെ പരിഭവം തീർക്കുന്നതിനു വേണ്ടിയായിരുന്നുവത്രെ ഖാദർ പത്മക്കയേയും തട്ടിക്കൊണ്ട് ബാംഗ്ളൂരിൽ മന്ത്രിമന്ദിരത്തിൽ ചെന്നത്. ആരോപണങ്ങളെല്ലാം അതിന്റെ ഉടമസ്ഥയെക്കൊണ്ടുതന്നെ ജ്യേഷ്ഠന്റെ മുന്നിൽവച്ച് നിഷേധിപ്പിക്കുക എന്ന വിനീത ലക്ഷ്യം മാത്രമേഖാദറിനുണ്ടായിരുന്നുള്ളു. പക്ഷേ, സഹോദരന്റെ ആ സാഹസികത ഇപ്പോൾ മന്ത്രി ഇബ്രാഹിമിനുനേരേ കൊടുങ്കാററുപോലെ തിരിഞ്ഞടിക്കുകയാണ്. പത്മക്ക താൻ തടവിൽകിടന്ന മന്ത്രിമന്ദിരം തിരിച്ചറിയുകയും സർവ്വ പ്രത്യേകതകളും അടയാളങ്ങളും പൊലീസ്സിനെ അറിയിക്കുകയും ചെയ്തിരിക്കുന്നു. പ്രതിപക്ഷങ്ങൾ ഇപ്പോൾ പത്മക്കയേയും മകൾ ഗീതയേയുംകൊണ്ടാണു യാത്ര. കഴിഞ്ഞദിവസം ഭദ്രാവതിയിൽ നടന്ന പ്രതിപക്ഷങ്ങളുടെ യോഗത്തിൽ അരശ് 'ഇബ്രാഹിം കടിച്ചുതുപ്പിയ' അമ്മയേയും മകളേയും ജനക്കൂട്ടത്തിനു പരിചയപ്പെടുത്തി. അവർക്കുവേണ്ടി പ്രതിപക്ഷം ഫണ്ടും പിരിക്കുന്നുണ്ട്. ഈ തിരക്കുകൾക്കിടയിൽ കഴിഞ്ഞദിവസം ഷിമോഗയിൽ വച്ച്, ആദർശധീരനായ ഒരു വിദ്യാർത്ഥിപരിഷത്ത് പ്രവർത്തകൻ പത്മക്കയുടെ മകൾ ഗീതയെ വിവാഹം ചെയ്തു.

## റഹ്മാന്റെ അന്ത്യം

ഭദ്രാവതിയിൽ പേക്കൂത്തഴിച്ചുവിട്ട ആ കൊലപാതകത്തിനു പെട്ടെന്നുണ്ടായ കാരണം മറെറാന്നായിരുന്നു. എല്ലാ സന്ധ്യക്കും ഭദ്രാവതിയിലെ വിനായക ടാക്കീസിനു മുന്നിൽ ചൂതാട്ടം നടക്കുക പതിവായിരുന്നു. ഒരു ദിവസം കളിച്ചു പണം പോയ ചില റൗഡികൾ കളിമുടക്കുകയും, കളിക്കാരന്റെ ബോർഡുകൾ വലിച്ചു കീറുകയും ചെയ്തു. ചൂതാട്ടക്കളിയുടെ ഉടമസ്ഥൻ അബ്ദുള്ള റഹ്മാനെ കണ്ട് പരാതി പറഞ്ഞു. റഹ്മാൻ മററു റൗഡികളോട് ചോദിക്കാൻ ചെന്നു. തെരുവുയുദ്ധം തുടങ്ങി. റൗഡികൾ റഹ്മാനെ ഭയന്നു തെരുവിലെ മെജസ്റ്റിക് ഹോട്ടലിൽ കയറിയൊളിച്ചു. റഹ്മാൻ ഹോട്ടൽ തല്ലിത്തകർത്തു. അന്നു രാത്രിയിൽ റഹ്മാന്റെ വീട്ടിനുനേരെ ആക്രമണവും കല്ലേറുമുണ്ടായി. പൊലീസ് കേസെടുത്തു.

പിന്നീട് എല്ലാം ശാന്തമായി. മേയ് 29-ാം തീയതി വെള്ളിയാഴ്ച. കേസുകാര്യത്തിനു കോടതിയിൽ പോയി റഹ്മാൻ തിരിച്ചു വരികയായിരുന്നു. വിനായക ടാക്കീസിൽ രണ്ടാമത്തെ സിനിമ തുടങ്ങിയിട്ടില്ല. റഹ്മാൻ ടാക്കീസിനടുത്തുള്ള കാൻറീനിൽ കയറി





വിനായക തിയേററർ—ഇതിനടുത്തുവച്ചാണ് റഹ്മാൻ കുത്തേററുവീണത്

ഒരു 'സ്ട്രോങ്' ചായ കുടിച്ച്, പുറത്തിറങ്ങി റോഡിനപ്പുറത്തുള്ള ബ്രാണ്ടിക്കടയിൽ കയറി ഒരു 'ലാർജ്' സോഡ ചേർക്കാതെ വലിച്ച് വീണ്ടും പുറത്തിറങ്ങി. അടുത്തുള്ള മുറുക്കാൻ കടയിൽ നിന്നും ഒരു പാക്കററ് 'വിത്സ്' വാങ്ങി, ഒന്നു കൊളുത്തി വഴിയരികിലിരിക്കുന്ന ബൈക്കിൽ ചാരിനിന്ന് ഒരു നീണ്ട പുകയെടുത്തു. നീലപ്പുക ചുരുളുകളായി അലിഞ്ഞുതീർന്നില്ല. അതിനു മുമ്പ്, വളരെ പെട്ടെന്ന്, എവിടെനിന്നെല്ലാമോ എണ്ണമററ കത്തികൾ ആ ബലിഷ്ഠമായ ശരീരത്തിൽ ആഴ്ന്നിറങ്ങി. ചുണ്ടിൽ എരിഞ്ഞുതീരാത്ത സിഗരററുമായി റഹ്മാൻ എന്ന പുലിക്കുട്ടി റോഡിൽ വീണു. പിന്നീട് സോഡാക്കുപ്പികൾ പാഞ്ഞുപൊട്ടി. എല്ലാ ആയുധങ്ങളും ക്ഷമയോടെ സ്വീകരിച്ച്, ഭദ്രാവതിയിലെ പാറകളെപ്പോലും വിറകൊള്ളിച്ചിരുന്ന സാഹസികൻ മരിച്ചുവീണു.

വിനായക ടാക്കീസിനു മുന്നിൽ കച്ചവടംചെയ്യുന്നവർ ആ സന്ധ്യയിലെ ചോരക്കാഴ്ച ഒരു ഞെട്ടലോടെ അനുസ്മരിക്കുന്നു.

പോസ്റ്റ്മോർട്ടം റിപ്പോർട്ടിൽ റഹ്മാന്റെ ശരീരത്തിലേററത് 29 കുത്തുകളാണെന്നു തെളിഞ്ഞു. എണ്ണമററ സോഡാക്കുപ്പിച്ചില്ലുകളും ആ ശരീരത്തിൽ നിന്നു പുറത്തെടുത്തു.

റഹ്മാന്റെ കൊലപാതകത്തിനുശേഷം, ഇബ്രാഹിമിന്റെ അമ്മയും മററ് അംഗങ്ങളും ഭദ്രാവതിയിലെ വീട് പൂട്ടിയിട്ട് ബാംഗ്ളൂരിലേക്കു രക്ഷപ്പെട്ടു. പുലികൾ കിടന്ന മട, പച്ചച്ചായമടിച്ച 'സൂഫിയ കോട്ടേജ്' എന്ന ബംഗ്ലാവ് ഒഴിഞ്ഞു കിടക്കുന്നു. ഒരു വാൻ നിറയെ പൊലീസുകാർ ബംഗ്ലാവിനു രാപ്പകൽ കാവൽ നിൽക്കുന്നു.

ഇബ്രാഹിമിനെ പിരിച്ചുവിടണമെന്ന് ആവശ്യപ്പെട്ട കർണ്ണാടകത്തിലുടനീളം ബന്ദുകളും ഹർത്താലുകളും മുറപോലെ നടക്കുന്നുണ്ട്. ബലാൽസംഗക്കേസിൽ കുടുങ്ങിയിട്ടുള്ള ഇബ്രാഹിമിനെ ഡെൽഹിയിൽവച്ച് ഒരുസംഘം മഹിളകൾ ഘെരാവൊ ചെയ്തു. നിയമസഭയിൽ പ്രതിപക്ഷങ്ങൾ ധർണനടത്തി. അതോടൊപ്പം ബാംഗ്ളൂർ നഗരത്തിൽ ഇബ്രാഹിമിനു പിന്തുണ പ്രഖ്യാപിച്ചുകൊണ്ട് മലയാളികളുടെ ഒരു വലിയ ജാഥയും പ്രകടനവും നടന്നു.

മലയാളികൾ തിങ്ങിത്താമസിക്കുന്ന ഭദ്രാവതിയിലാണ് ഏറെ കുഴപ്പങ്ങൾ നടക്കുന്നത്. അവിടെ മലയാളികൾക്കു ജീവിക്കാൻ വയ്യെന്നായിരിക്കുന്നു. ഭദ്രാവതിയിലെ തെരുവിൽ എന്തു പ്രകടനം നടന്നാലും മലയാളി ഹോട്ടലുകൾക്കു നേരേ കല്ലേറുണ്ടാകും. കന്നട മക്കൾ മലയാളി ഹോട്ടലുകളിൽ കയറി ഭക്ഷണം കഴിച്ചിട്ട് കാശുകൊടുക്കാതെ ഇറങ്ങിപ്പോകുന്നു.

ജീവിക്കാൻവേണ്ടി അന്യനാട്ടിൽ കുഷ്ടപ്പെടുന്ന മലയാളികൾ വേദനയോടെ പറഞ്ഞു.

'മലയാളിയല്ലാത്ത ഒരുത്തന്റെ അഴിമതികൾക്കുള്ള ശിക്ഷയനുഭവിക്കുന്നത് ഞങ്ങളാണ്...മലയാളി എന്നു കേട്ടാൽ കന്നടക്കാരന്റെ രക്തം തിളയ്ക്കുമെന്നായിരിക്കുന്നു.''

കർണ്ണാടകത്തിലെ ഈ കുറത്ത വിചാരണനാടകം ഇനി അധികം നീണ്ടു പോകയില്ല. അഴിമതിക്കാരനും അക്രമിയുമായ ഇബ്രാഹിം പണ്ട്, തന്നെ തെറിവിളിച്ചു നടന്നയാളാണെന്ന് ഇന്ദിരാഗാന്ധിക്കു ബോദ്ധ്യപ്പെട്ടിട്ടുണ്ട്. ഇന്ദിരാഗാന്ധി ഗുണ്ടുറാവുവിന് അന്ത്യശാസനയും നൽകിക്കഴിഞ്ഞുവത്രെ—ഒന്നുകിൽ ഇബ്രാഹിമിനെ മര്യാദയ്ക്കു നിറുത്തണം. അല്ലെങ്കിൽ ഒഴിഞ്ഞുപോകാൻ തയ്യാറായിക്കൊള്ളൂ!

# ഒരു മുത്തശ്ശി അമേരിക്കയിൽ

## ഏഴ്

# ഫിലാഡൽഫിയയിൽ

## മിസ്സസ് എം. പി. പോൾ

യാത്രാവിവരണം

"ഇനി നമുക്ക് വേഗം വീട്ടിലെത്തണം. ഒരിടത്തും തങ്ങണ്ട," ഞാൻ പറഞ്ഞു. "അമ്മ വല്ലാതെ ക്ഷീണിച്ചു തങ്കം. വല്ലതും കഴിക്കണമെങ്കിൽ അതിന് നല്ല സൗകര്യം അടുത്തുണ്ട്," അച്ഛൻ. "ബിയറ് കിട്ടുമോ അച്ഛാ?" തങ്കം. കാറു നിറുത്തി അച്ഛനിറങ്ങി. ബിയർടിന്നുമായിവന്നു. പൊതിഞ്ഞ ടിന്ന് എന്റെ കൈയിൽ തന്നു. ട്രാഫിക്ക് മോശമല്ലായിരുന്നു. ഞങ്ങൾ വീട്ടിലെത്തിയപ്പോൾ എട്ടുമണി കഴിഞ്ഞു. തിരക്കിട്ടു പണി കഴിഞ്ഞു നിൽക്കുന്ന ഭാവമായിരുന്നു ബേർട്ടിക്ക്. പുള്ളിക്കാരൻ ഒരു പന്നിക്കുട്ടിയെ പൊരിച്ച് ട്രേയിൽ മേശപ്പുറത്തു വച്ചിരിക്കുന്നു. അത്താഴത്തിനു മുമ്പായി ഞാൻ റെഞ്ചിയെ വിളിച്ച് സ്വകാര്യമായി പറഞ്ഞു: "മോനെ! പാവം അച്ഛനിന്ന് വളരെ ടയേർഡ് ആണ്. സാധാരണ കൊടുക്കുന്നതിലും സ്വല്പം കൂടുതൽ വിസ്കി കൊടുത്തേക്ക്." റെഞ്ചി അനുസരിച്ചു.

ഞങ്ങൾ ഉണ്ണാനിരുന്നു. ബേർട്ടി പാകപ്പെടുത്തിയ പന്നിക്കുട്ടിക്ക് നല്ല സ്വാദായിരുന്നു. അനുസാരികളെല്ലാം കൂട്ടികഴിക്കുന്നതിനിടയിൽ അച്ഛനൊരു സംശയം.

'ഏയ് ഇതു പന്നിഇറച്ചിയല്ല. ആടാണ്." ഗൗഡിൽ നിന്ന് (ഭക്ഷണ വിതരണശാല) പാകത്തിലൊരു പന്നിക്കുട്ടിയെ അരുമയോടെ വാങ്ങി പാകപ്പെടുത്തിയ ബേർട്ടിയുണ്ടോ വിടുന്നു. "അച്ഛാ ഇതിന്റെ തൊലിയും എല്ലുമെല്ലാം കണ്ടില്ലേ?" ഊറിച്ചിരിച്ചതല്ലാതെ ആരും തർക്കിക്കാൻ പോയില്ല. അച്ഛനാകട്ടെ വിട്ടുകൊടുക്കാൻ ഭാവമില്ല. ഒടുവിൽ വിഷയമങ്ങു മാററിക്കളഞ്ഞു. അദ്ദേഹം പോയതിനുശേഷം ബേർട്ടി തിരക്കി. "ഇന്ന് നമ്മുടെ അച്ഛനെന്തുപററി, കുറച്ച് ഓവറായിട്ടുണ്ട്." ഞാൻ റെഞ്ചിയോടു രഹസ്യം പറഞ്ഞ കഥ ഒരു കുട്ടച്ചിരിക്ക് വക നൽകി.

പിറേറന്ന് അച്ഛൻ വന്നിരുന്നു. "എങ്ങനെയുണ്ട്? അസുഖമൊന്നുമില്ലല്ലോ അമ്മയ്ക്ക്?" അച്ഛൻ ചോദിച്ചു. എനിക്കാണെങ്കിൽ അമേരിക്കൻ യാത്രയിൽ പ്രത്യേകിച്ചൊരസുഖവും തോന്നിയിരുന്നില്ല. അസുഖത്തെപ്പററി ആലോചിക്കാൻ സമയം കിട്ടിയിരുന്നില്ലല്ലോ. ഞങ്ങളങ്ങനെ സംസാരിച്ചു കൊണ്ടിരുന്നപ്പോൾ ഞാൻ തിരക്കി: "ഇവിടെ കുടുംബബന്ധങ്ങൾ എങ്ങനെയുണ്ട് അച്ഛാ."

ബന്ധങ്ങളെല്ലാം കുടുംബങ്ങളിൽ തന്നെ ഒതുങ്ങുന്നു. അതിനപ്പുറം ഒന്നുമില്ല. തന്നെയല്ല കുടുംബമെന്നു പറയുന്നതുതന്നെ പലപ്പോഴും ആടിക്കൊണ്ടിരിക്കുന്നു. നമ്മളിപ്പോൾ ഒരു വീട്ടിൽ ഒന്നിച്ചുകൂടിയിരുന്ന് സമയം കളയുന്നതുപോലുള്ള ഒരു പരിപാടി ഇവർക്കില്ല. ഒരു വീട്ടിൽ എല്ലാവർക്കും മുറികളുള്ളതുപോലെ കാറുകളും ടി. വി. കളും വേറെ വേറെയുണ്ടാകും. പന്ത്രണ്ടു വയസ്സു കഴിഞ്ഞാൽ അച്ഛനമ്മമാരെ ആശ്രയിക്കാതെ പോക്കററുമണിക്കുള്ള വഴി കുട്ടികൾ തേടുന്നു. ജോലിക്ക് ഉച്ചനീചത്വമില്ല. പതിനാലുവയസ്സുകഴിഞ്ഞാൽ ആൺകുട്ടി ഒരു പെൺകുട്ടിയേയും പെൺകുട്ടി ഒരാൺകുട്ടിയേയും കൈക്കലാക്കുന്നു. പിന്നെ അവരൊന്നിച്ചുള്ള കളിതമാശകളാണ്.

ഉന്നതവിദ്യാഭ്യാസമെന്നത് വളരെ പണച്ചിലവുള്ള ഒന്നാണിവിടെ. സാധാരണക്കാർക്ക് വഹിക്കാൻ പററില്ല. പിന്നെ ജീവിക്കാനാണെങ്കിൽ സാങ്കേതികവിദ്യകൾ അനവധിയുണ്ടുതാനും. അതിലൊന്നു വശമാക്കിയാൽ ജോലിക്ക് അലയേണ്ടകാര്യമില്ല. ആർക്കും ആരേയും ആശ്രയിക്കാതെ സ്വതന്ത്രമായി ജീവിക്കാം. "ഇവിടെ മനുഷ്യരു് മരിച്ചാലു് വലിയ ചിലവാണെന്ന് കേട്ടിട്ടുണ്ട്. അതെങ്ങനെ?" ആരെങ്കിലും മരണമടഞ്ഞാൽ കുറച്ചുസമയം മാത്രമേ വീട്ടിൽ കിടത്താവൂ. ക്രിസ്ത്യാനികൾക്കാണെങ്കിൽ ഫ്യൂണറൽ ഹോമുണ്ട്—പള്ളിക്കടുത്തുതന്നെ. വിവരം അറിയിച്ചാലുടൻ മൃതദേഹം ഫ്യൂണറൽ ഹോമിലേക്ക് കൊണ്ടുവരുന്നു. അതിനെല്ലാം പ്രത്യേകം ആളുകളും വണ്ടികളുമുണ്ട്.

മരിച്ച ആളിന്റെ ദേഹത്തുനിന്ന് രക്തമെല്ലാം നീക്കംചെയ്ത് പകരം എന്തോ ദ്രാവകംനിറയ്ക്കുന്നു. മോശമാകാതിരിക്കുന്നതിന് നന്നായിമേയ്ക്കപ് ചെയ്ത് സുന്ദരനോ സുന്ദരിയോ ആക്കി ഫ്യൂണറൽ ഹോമിന്റെ വിശാലമായ ഹോളിൽകിടത്തും. മക്കൾക്കും ബന്ധപ്പെട്ടവർക്കും സൗകര്യമായ ദിവസം അവർ നിശ്ചയിച്ച് സംസ്കാരം നടത്തി പിരിഞ്ഞുപോകുന്നു. ഇതിനൊക്കെ നല്ല ചിലവാണ്.

പക്ഷെ, പോംവഴിയുണ്ട്. ഇൻഷ്വറൻസായിട്ടും മററു തരത്തിലുമൊക്കെ. മുൻകൂട്ടി വേണമെന്നേയുള്ളൂ. സമയം പോയതു് അറിഞ്ഞേ ഇല്ല. മണി ഒന്ന്. അമേരിക്കയിൽ കിട്ടുന്ന കൊഴുത്ത ഇളം കോഴി, നാടൻകറി വച്ചതുകൂട്ടി ഞങ്ങൾ അച്ഛനുമൊരുമിച്ച് ഊണു കഴിച്ചു.

ഫിലാഡെൽഫിയ അമേരിക്കയിലെ പഴക്കമേറിയ ഒരു നഗരമാണ്. നാട്ടുകാരനും ബന്ധുവുമായ പൈലി അവിടെയാണു താമസിക്കുന്നതു്. പലപ്പോഴായി അങ്ങോട്ടു ക്ഷണിക്കുന്നു. കാലാവസ്ഥയെല്ലാം നോക്കി ഒരു ശനിയാഴ്ച അങ്ങോട്ടു പോകാമെന്നു തീരുമാനിച്ചു. നൂററിയമ്പതു മൈൽ ദൂരമുണ്ട്. പത്തുമണിക്കു പുറപ്പെടുക. ഉച്ചഭക്ഷണം തയ്യാറാക്കി കൊണ്ടുപോകുക. ഇതായിരുന്നു തീരുമാനം. സംഗതി അറിയേണ്ട താമസം—റെഞ്ചി ബേസ്മെന്റിൽ സൂക്ഷിച്ചുവച്ചിട്ടുള്ള താല്ക്കാലിക പാത്രങ്ങൾ, മേശവിരി, ചൂടാറാതെ സൂക്ഷിക്കുന്നതിനുള്ള പെട്ടി എല്ലാം പൊക്കിയെടുത്തുകൊണ്ടുവന്നു. വലിയ രണ്ടു കോഴി പൊരിച്ച് അതിനുള്ള അനുസാരികളും. കൂടാതെ എന്റെ വക തൈരുശാദവും ഉണ്ടാക്കി. യാത്ര പുറപ്പെട്ട് ഏതാനും മൈലുകൾ താണ്ടിക്കഴിഞ്ഞപ്പോൾ മണി പന്ത്രണ്ടര. നിരത്തിനരികെ ഒരു റെസ്റ്റോറൻറും വിശാലമായ പുൽത്തകിടിയും. പുൽത്തകിടിയിൽ പലേടത്തായി മേശകളും ചാരുബെഞ്ചുകളും. കാറു നിറുത്തി ഞങ്ങൾ അവിടെ ഇറങ്ങി. റെഞ്ചി ഉഷാറായി. എല്ലാം അവനു തന്നെ ചെയ്യണം. കരുതിക്കൊണ്ടുവന്ന വിരി, മേശയിൽ വിരിച്ചു, സാധനങ്ങളെല്ലാം വെളിയിലെടുത്തു. പാത്രങ്ങൾ നിരത്തി. ഒന്നാംതരം ഒരു ഊൺമേശ. തങ്കം മേശവിരിയൊഴികെ എല്ലാം കുപ്പത്തൊട്ടിയിലിട്ടു. സുഖം! അവിടെ വന്നെത്തുന്ന പട്ടികൾക്ക് മലമൂത്രവിസർജ്ജനത്തിനുള്ള സൗകര്യംപോലും അവിടെ ഉണ്ട്. രണ്ടു ശ്വാനവീരന്മാർ കാറിൽനിന്നിറങ്ങി അച്ചടക്കത്തോടെ പരിപാടിനടത്തുന്നു. ഞങ്ങൾ പൈലിയുടെ വീട്ടിലെത്തിയപ്പോൾ ആശാൻ വലിയ ഒരു കുപ്പി ഷെറിവൈനും വിസ്കിയും അതിനിണങ്ങിയ ഭക്ഷണസാധനങ്ങളുമായി കാത്തിരിക്കുന്നു. അസമയമായതുകൊണ്ട് ഞങ്ങളൊന്നും കഴിച്ചില്ല. നാട്ടുവിശേഷങ്ങളും വീട്ടുവർത്തമാനങ്ങളും പറഞ്ഞിരുന്നു.

"ഇവിടെ എന്തുണ്ട് പൈലീ വിശേഷിച്ചു കാണാൻ?" ഞാൻ ചോദിച്ചു.

"ഇന്നിപ്പോൾ നമുക്ക് ഇങ്ങനെയങ്ങു കഴിയാം. വൈകിട്ട് കുറച്ചുപേരെ ഉണ്ണാൻ വിളിച്ചിട്ടുണ്ട്. അടുത്ത സ്നേഹിതന്മാർ. നാളെ പുറത്തുപോയാൽ മതിയല്ലോ." പൈലി പറഞ്ഞു. "ഇതൊരു പഴയ സിററിയാണ്. സ്പാനിഷ്കാരുടേയും ഐറിഷ്കാരുടേയും വീടുകളാണ് ഇവിടെ കൂടുതലും. മിക്കതും ഒരേ മോഡൽ. പിന്നെ ലിബർട്ടിബെൽ. അമേരിക്കയുടെ ഭരണഘടന എഴുതിയുണ്ടാക്കിയതു് ഫിലാഡെൽഫിയയിൽ വച്ചാണെന്നു പറയുന്നു. അമേരിക്കയ്ക്കു് സ്വാതന്ത്ര്യം കിട്ടിയതിന്റെ വിജയാഘോഷവേളയിൽ ദിഗന്തങ്ങൾ മുഴങ്ങെ ഈ മണി അടിച്ചുകൊണ്ടിരുന്നു. ഒരിക്കൽ അടിച്ചാൽ അതിന്റെ മുഴക്കം രണ്ടുമണിക്കൂറോളം നീണ്ടുനിൽക്കുമായിരുന്നുവത്രെ. പിന്നീട് എന്തോ കാരണവശാൽ ലിബർട്ടിബെല്ലിന്റെ അടിഭാഗത്തു് ഒരു വിള്ളലുണ്ടായി. അതോടെ അതൊരു കാഴ്ചവസ്തുവായി രൂപാന്തരപ്പെട്ടിരിക്കുകയാണ്. രാത്രി അതിഥികളും ആതിഥേയരും ചേർന്ന് തിന്നും കുടിച്ചും സന്തോഷമായിരിക്കുമ്പോൾ അതിഥികളിൽ ഒരാൾക്കു് ഒരു പൂർവ്വകഥ ഓർമ്മവന്നു. പൈലിയുമൊന്നിച്ച് ബോംബെയിൽ ജോലി ചെയ്തിരുന്ന ആളാണ്. വല്ലപ്പോഴുമൊക്കെ ഒന്നു രസിക്കണമെന്നുതോന്നും. അന്ന് കൂട്ടുകാർകൂടി നന്നായി കുടിക്കും. ഒരു ദിവസം പൈലിയുടെ കൂട്ടുകാരൻ ലക്കില്ലാതെ കുടിച്ചു താമസസ്ഥലത്തുവന്നു. കുളിമുറിയിൽ കണ്ടമാനം ഛർദ്ദിച്ചു. വീണ്ടും ഛർദ്ദിക്കണമെന്നുതോന്നി കുളിമുറിയിൽ ചെന്നു. അവിടെ കണ്ടവൃത്തികേടിനുത്തരവാദി പൈലി ആണെന്നു കരുതി, കോപം വന്നു. അവസാനം താൻതന്നെ എല്ലാം ക്ലീനാക്കേണ്ടിവന്നു. രണ്ടോ മൂന്നോ ആവർത്തി. പറഞ്ഞുകഴിഞ്ഞപ്പോൾ ബേട്ടി ഓർമ്മപ്പെടുത്തി: "കണ്ടോ, അമ്മ എല്ലാം ശ്രദ്ധിച്ചിരിക്കുന്നു. ഇതെല്ലാം അച്ചടിച്ചുവന്നേക്കുമേ!"

"അയ്യോ, ചെയ്യരുതമ്മേ. വെള്ളത്തിന്റെ പുറത്തു പറയുന്നതിന് വല്ലലക്കും ലഗാനുമുണ്ടോ."

ഏതായാലും ഛർദ്ദിയുടെ വിവരണം അവിടെ അവസാനിച്ചു. പിറേറന്നു ഞങ്ങൾ സിററിയാകെ ഒന്നുകറങ്ങി. പ്രധാന നിരത്തിൽനിന്ന് കുറച്ചുകത്തോട്ടു പൂന്തോപ്പിനാലും നിറമാർന്ന വൃക്ഷങ്ങളാലും ചുററപ്പെട്ട ചങ്ങലയാൽ ബന്ധിച്ച ഗ്ലാസ്സായ ഒരു മുറിയുടെ നടുവിൽ ഇടത്തരം ഒരു മണി തൂങ്ങിക്കിടക്കുന്നു. അടിഭാഗം പിളർന്നിരിക്കുന്നതുകാണാം. ഒരാൾ അവിടെ കാവലിനുമുണ്ട്. അയാൾ വിശദവിവരം സന്ദർശകരെ പറഞ്ഞു മനസ്സിലാക്കുന്നു. സ്മരണീയമായ വസ്തുക്കൾ എത്ര കരുതലോടും ആദരവോടും അഭിമാനത്തോടും കൂടിയാണ് അമേരിക്കൻ ജനത കാത്തുസൂക്ഷിക്കുന്നതു്!

തൃശ്ശൂരിലെ കിഴക്കെ അങ്ങാടിയെ ഓർമ്മിപ്പിക്കുന്ന പല തെരുവുകളുമുണ്ട് ഫിലാഡൽഫിയയിൽ. മുട്ടിമുട്ടി വീടുകൾ. മൈലുകളോളംതന്നെ അവ നീണ്ടുകിടക്കുന്നു. അമേരിക്കയിൽ വളരെ അപൂർവ്വമായ ഇഷ്ടികകൊണ്ട് കെട്ടിപ്പടുത്തവയാണ് വീടുകളിലധികവും. ഇഷ്ടികയുടെ നിറവും മിനുസവും മങ്ങാതിരിക്കുന്നു. പൈലി പെട്ടെന്നൊരു ചോദ്യം: "എളേമ്മയ്ക്കു് സെയിന്റ് ന്യൂമാന്റെ പള്ളിയിൽ പോകണ്ടേ?" എന്നിട്ട് ആ കഥയും എന്നോടു പറഞ്ഞു: പൈലിക്കു മൂത്തതു് രണ്ടു പെൺകുട്ടികളാണ്. ഒരാൺകുട്ടി വേണമെന്നാഗ്രഹിച്ചു. വിശുദ്ധ ന്യൂമാനോടു മനംനൊന്തു പ്രാർത്ഥിച്ചു. പ്രാർത്ഥന ഫലിച്ചു. അങ്ങനെ പിറന്ന കുട്ടിക്കു ന്യൂമാൻ പോൾ എന്നു പേരിട്ടു.



പുൽത്തകിടിയിലൊരുക്കിയ ഒരു സൽക്കാരം



ഫിലാഡൽഫിയയിലെ സ്വാതന്ത്ര്യ മണി

കഥ

# ദ സെക്ഷ്വൽ ഹാബിറ്റ്സ് ഓഫ് ഉണ്ണീലി

**കാട്ടാക്കട ദിവാകരൻ**

"ദേ, ദേ..."

"ങ്ഹേ! ങും..." വീണ്ടും ചരിഞ്ഞുകിടന്നു. പുറത്തു തല്ലിത്തകർക്കുന്ന ഇടവപ്പാതി. വീശിയടിക്കുന്ന ചുളചുളപ്പൻ കാററ്. സുഖനിദ്രയ്ക്ക് ഇതിൽപരമെന്തുവേണം! പോരെങ്കിൽ—

"ദേ, എണീക്കുന്നേ...മണിയാറായി. ഓ, സഹപാഠിയെപ്പററിയുള്ള സന്തോഷവാർത്ത."

ങ്ഹേ, സഹപാഠിയെപ്പററിയോ? സന്തോഷവാർത്തയോ? ഇവളെന്താണ് ഈ കൊച്ചുവെളുപ്പാൻകാലത്ത് പ്രാന്ത് പറയുന്നത്? എന്തായാലും ഉണർന്നുപോയി. ഇനി എണീക്കുകതന്നെ.

എണീററ് ഈസിചെയറിൽ വന്നിരുന്നു. ചൂടാറാത്ത 'കേരളകൗമുദി'യും കട്ടൻകാപ്പിയുമായി 'തത്ര ഭവതി' തൊട്ടു മുൻപിൽ.

ഹെന്ത്! ഒന്നാംപേജിലെ ബോക്സിനുള്ളിലെ ആ വാർത്തയിൽതന്നെ എന്റെ കണ്ണുകൾ കോർത്തിരുന്നുപോയി. "യൂണിവേഴ്സിററി വൈസ്ചാൻസലർ സ്ഥാനത്തേക്ക് മറെറാരു ഭൈമീകാമുകൻ കൂടി"—തലക്കെട്ട്. താഴെ വാർത്ത! വടക്കേ ഇന്ത്യയിൽ ഏതോ യൂണിവേഴ്സിററിയിലെ ഡിപ്പാർട്ട്മെന്റ് ഒഫ് ഓറിയന്റൽ സ്ററഡീസിന്റെ അദ്ധ്യക്ഷനും ഏതോ അമേരിക്കൻ യൂണിവേഴ്സിററിയിലെ വിസിററിംഗ് പ്രൊഫസറുമായ ഡോക്ടർ കെ. എം. കുറുപ്പിന്റെ പേരും വി. സി. നിയമനത്തിനുള്ള പാനലിൽ അവസാനമായി ഉൾപ്പെടുത്തിയിട്ടുണ്ടത്രെ. ഞാൻ വീണ്ടും വായിച്ചു; ലഘുജീവചരിത്രക്കുറിപ്പും മററും. അതെ, എന്റെ കുറുപ്പുതന്നെ; മാധവക്കുറുപ്പ്. എന്റെ സഹപാഠി. നാലാംക്ലാസ്സിലെ ഒന്നാംസാറിന്റെ മണ്ടശ്ശിരോമണി; കാവുംപുറത്തു തറവാട്ടിലെ വല്യകുറുപ്പങ്ങുന്നിന്റെ, പ്രവൃത്തിയാർ കുറുപ്പങ്ങുന്നിന്റെ ഏകപുത്രൻ. കുറുപ്പദ്യത്തിന്റെ മാധവൻകുട്ടി എന്ന "മേതവൻകുട്ടി". എടാ, മാധവാ, നീയപ്പോൾ...? ഞാനറിയാതെ മൂക്കത്തു വിരൽവച്ചുപോയി. കുറുപ്പിന് ഡോക്ടറേററ് കിട്ടുന്നതുവരെയുള്ള ചരിത്രം മാത്രമേ കൃത്യമായി എനിക്കു നേരിട്ടറിയാവൂ. ബാക്കിയെല്ലാം കേട്ടുകേൾവികളിൽ നിന്നും പത്രവാർത്തകളിൽ നിന്നും. ഇന്നിതാ, ഇങ്ങനെയും. എന്തദ്ഭുതം!

"അല്ല, ഇതെന്തു കൂത്ത്", കൊച്ചുവെളുപ്പാൻകാലത്ത് കുത്തിയിരുന്നു സ്വപ്നം കാണുകയാണോ? അതോ പത്രം നിവർത്തിവച്ചിട്ട് ഉറങ്ങുകയാണോ? കാപ്പി ഇപ്പോ തണുത്തുകാണുമല്ലോ."

ശ്രീമതിയുടെ ശ്രദ്ധക്ഷണിക്കൽ. ഓ, മറന്നുപോയി. ഇളംചൂടുള്ളകാപ്പി മൊത്തിക്കുടിച്ചുകൊണ്ട് ഞാൻ അറിയാതെ വീണ്ടും സ്മരണകളുടെ ധൂമവലയത്തിലാണ്ടുപോയി.

നാട്ടിൻപുറത്തെ ഗ്രാന്റ്സ്കൂൾ! നാലാംക്ലാസ്, ഒന്നാമത്തെ പീരിയേഡിൽ ഒന്നാംസാറിന്റെ കണക്ക്. വെളിക്കുവിട്ടു വന്നതിനുശേഷം ഉപപാഠം. പാവം മുൻഷിസാറിന്റെ കഥകൾ കേട്ടിരിക്കാൻ എന്തൊരു രസമെന്നോ!

അപ്പോഴതാ വാതിൽക്കൽ പൊക്കംകുറഞ്ഞ ഒരു കറുത്തസത്വം ഉരുണ്ടുരുണ്ടു വരികയാണ്. ഡബിൾവേഷ്ടി. സ്വർണ്ണക്കസവുള്ള നേരിയതുമടക്കി ഇടത്തേത്തോളിൽ നെടുനീളത്തിൽ തൂക്കിയിട്ടിട്ടുണ്ട്, നിലത്തിഴയും വിധം. വലംകൈയിൽ വളഞ്ഞ കൈപിടിയുള്ള ചൂരൽവടി. വായിലെ വെററത്തമ്പലത്തിന്റെ തരികൾ ചുറുപിറാചുററും ഊതിത്തെറിപ്പിച്ചുകൊണ്ട്, കണ്ണടച്ചില്ലുകൾക്കു മുകളിലൂടെ മുൻപോട്ടുനോക്കി കുനിഞ്ഞു കുനിഞ്ഞു നടന്നുകയറുന്ന ആ മനുഷ്യരൂപത്തെ കണ്ട് ഞങ്ങൾ കൊച്ചുകുട്ടികൾ ഭയന്നുപോയി. മുക്കാലും കഷണ്ടികയറിയ തലയിൽ അവശേഷിച്ച നീളൻ തലമുടി നടത്തയുടെ കുലുക്കത്തിനൊപ്പംനിന്നു തുള്ളുകയാണ്. തൊട്ടുപിന്നാലെ മറെറാരു മനുഷ്യപ്പേക്കോലം. മുഷിഞ്ഞ ഒററമുണ്ടുടുത്ത്, രണ്ടാംമുണ്ട് അരയിൽകെട്ടി, ഇടംകൈയിൽ വെററിലച്ചെല്ലവുമായി അകമ്പടിസേവിക്കുന്ന ആ വൃദ്ധൻ, വലതു കൈത്തലം ചുണ്ടിൽചേർത്ത് ഭയഭക്തിബഹുമാനങ്ങളോടെയാണു വരവ്.

"അയ്യോ, വല്യ കുറുപ്പങ്ങുന്ന്! കെ. മാധവക്കുറുപ്പിന്റെ അച്ഛൻ പ്രവർത്തിയാരേമാൻ!" എന്റെ തൊട്ടടുത്ത കുട്ടികളിലാരോ മന്ത്രിച്ചു.

കുറുപ്പദ്യം അധികാരത്തോടെ ക്ലാസ്സുമുറിക്കുള്ളിൽ കടന്നുകയറി; തൊട്ടുപിന്നാലെ അറച്ചുറച്ച് ശിങ്കിടിമൂപ്പീന്നും. ക്ലാസ് മുറിയിലെ സ്ററൂളിൽ ചടഞ്ഞിരുന്ന് രസംപിടിച്ച് കഥ പറഞ്ഞുകൊണ്ടിരുന്ന മുൻഷിസാർ ചാടിയെണീററുപോയി. കൂടുപൊളിച്ച് പുറത്തുചാടിയ ക്രുദ്ധനായ സിംഹത്തിന്റെ മുന്നിൽ പെട്ടതുപോലെ സാർ സ്തബ്ധനായിരുന്നു. പിന്നെ ധൃതിയിൽ ഇരുകൈകളുംകൂപ്പി താണുതൊഴുതു. പെട്ടെന്നെന്തോ ഓർത്ത മട്ടിൽ, കുട്ടികളുടെ നേരെ തിരിഞ്ഞ് സഗൗരവം ആജ്ഞാപിച്ചു: "ആൾ സ്ററാൻഡപ്പ്!" അപ്രതീക്ഷിതമായി നേരിട്ട വിമാനാക്രമണത്തിൽനിന്നും രക്ഷപ്പെടാൻ കല്പിക്കുന്നതുപോലുള്ള മുഖഭാവം.

ആയിടയ്ക്ക് ഞാൻ കണ്ട തമിഴ് സിനിമയിൽ, രാജസദസ്സിൽ തനിക്കായി പ്രത്യേകം ഒരുക്കിവച്ചിരിക്കുന്ന സിംഹാസനത്തിൽ സഗൗരവം വന്നിരിക്കുന്ന മഹാരാജാവിനെപ്പോലെ, മുൻഷിസാർ സാദരം ഒഴിഞ്ഞുകൊടുത്ത പഴയ സ്ററൂളിൽ, കുറുപ്പദ്യം അമർന്നിരുന്നു. അപ്പോഴേക്കും അകമ്പടിക്കാരൻ വലംകൈയിൽ വെററിലച്ചെല്ലവുമായി അടുത്തുവന്നു നീട്ടി. ചെല്ലം തുറന്ന് വെററിലയെടുത്ത്, വെററിലത്തുമ്പു നുള്ളി ഇടത്തെ ചെന്നിയിൽ ഒട്ടിപ്പിടിപ്പിച്ച്, വെററയിൽ ചുണ്ണാമ്പു തേച്ച്, അടയ്ക്കയും ചേർത്ത് വദനഗഹ്വരത്തിലാക്കി ചവയ്ക്കുന്നതിനിടയിൽ, കുറുപ്പദ്യം ക്ലാസ്സൊട്ടാകെ ഒരു വിഹഗവീക്ഷണം നടത്തി. പിൻനിരയിൽ എണീററുനിൽക്കുന്ന കുട്ടികളുടെ കൂട്ടത്തിലെ സ്വന്തം മകനിൽ തെല്ലിട ദൃഷ്ടിയുഴിഞ്ഞു. പിന്നെ അമർത്തിയൊന്നു മൂളി. വീണ്ടും ആ കവിളുന്തിയ കറുത്ത മുഖത്ത് കോപം വർദ്ധിച്ചതുപോലെ.

"എടോ, വാത്യാരേ—" ഇടിമുഴക്കംപോലെ കുറുപ്പദ്യം വിളിച്ചു. ആ ശബ്ദം കേട്ടിട്ടാകണം, രണ്ടു ക്ലാസ്സുകൾക്കപ്പുറത്ത് ഹെഡ്മാസ്ററുടെ മുറിയിൽ കുനിഞ്ഞിരുന്ന് എന്തോ കുത്തിക്കുറിച്ചുകൊണ്ടിരുന്ന ഒന്നാം സാറ് ഞെട്ടിയെണീററ് ഞൊടിക്കുള്ളിൽ പറന്നെത്തിയതുപോലെ ക്ലാസ് മുറിയുടെ വാതില്ക്കലെത്തി, തോളിലെ രണ്ടാം മുണ്ടെടുത്ത് ഇടംകൈയിൽ തൂക്കിയിട്ട്, കുറുപ്പദ്യത്തെ താണുവണങ്ങി. പ്രവൃത്ത്യാരങ്ങുന്നാകട്ടെ, അതു ശ്രദ്ധിക്കാത്തമട്ടിൽ വീണ്ടും ഗർജ്ജിച്ചു: "എടോ വാത്യാരേ—".

ഇത്തവണ നോട്ടം ഒന്നാംസാറിന്റെ മുഖത്തായിരുന്നു.

"എടോ, എടോ, നിങ്ങളൊക്കെ എന്തു ചെരച്ചിട്ടാണെടോ സക്കാരിന്റെ ഗ്രാന്റ് പററുന്നത്? നാലക്ഷരം പഠിപ്പിച്ച് പിള്ളേരുടെ കണ്ണുതെളിക്കാനോ, അതോ... ഹും, ഞാനൊന്നും പറയുന്നില്ല."

സഗൗരവം എണീററ് വരാന്തയിലിറങ്ങി, വാ നിറഞ്ഞുനിന്ന മുറുക്കാൻ ചാററ് നീട്ടിത്തുപ്പി വീണ്ടും സ്ററൂളിൽ വന്നിരുന്ന് വിചാരണ തുടർന്നു:

"എടോ വാത്യാരേ, ഞാനിന്നലെ സന്ധ്യയ്ക്ക് ചെറുക്കൻ പഠിച്ചോണ്ടിരുന്നപ്പോ, അവനെ വിളിച്ച് അവന്റെ പേര് സ്ലേററിലെഴുതാൻ പറഞ്ഞു. എന്നിട്ട് അവനെഴുതിക്കാണിച്ചത് കേക്കണോ? മാധവൻകുട്ടി എന്നതിനു പകരം "മേതവൻകുട്ടി" എന്നെഴുതി. അവന്റമ്മേടെ കുട്ടി! ഇല്യോടാ കള്ളക്കഴുവേറി!"

അച്ഛന്റെ ചോദ്യം കേട്ട് മകൻ മാധവൻകുട്ടി ആലിലപോലെ വിറയ്ക്കുന്നതു കാണാമായിരുന്നു.

"ഉം, ഞാനൊരു കാര്യം പറഞ്ഞേക്കാം. സർക്കാർ ഗ്രാന്റ് തരുന്നത് പിള്ളേരെ പഠിപ്പിക്കാനാണെന്നോർമ്മ വേണം. ഇല്ലെങ്കിൽ..." കുറുപ്പദ്യം ചാടിയെണീററു വാതില്ക്കലേക്കുനടന്നു. "വാടോ, കോവാലപിള്ളേ, വാ." പിന്നാലെ ഒന്നാംസാറും സഹപ്രവർത്തകരും റോഡുവരെ അകമ്പടി സേവിച്ചെങ്കിലും അദ്ദേഹം അതു വകവച്ചില്ല.

മാനേജർക്കൂടിയായ കുറുപ്പങ്ങുന്നിനെ യാത്രയയച്ചിട്ട് ഒന്നാംസാറ് നേരെ ഞങ്ങളുടെ ക്ലാസ്സിലേക്കുവന്നു. പിൻബെഞ്ചിലിരുന്ന മാധവനെ വിരൽചൂണ്ടി മുന്നോട്ടുവരാൻ ആംഗ്യംകാട്ടി.

"ഉം, ഇയാളിനി ഇവിടെ ഇരിക്കണം." മുൻബെഞ്ചിൽ എന്റെ തൊട്ടടുത്തിരിക്കാൻ കല്പിച്ചു. പകരം സഹദേവനെ പിൻബെഞ്ചിലും. പിന്നെ മാധവന്റെ മുഖത്തുനോക്കി പല്ലിറുമ്മിപ്പറഞ്ഞു:

"എടോ, മണ്ടശ്ശിരോമണീ, നിന്റെ തലയ്ക്കകം മുഴുവൻ ചെളിനിറഞ്ഞിരിക്കുന്നതിന് അദ്ധ്യാപകരെന്തുപിഴച്ചു? ഉം, നല്ലവണ്ണം ഓർത്തോ. നേരെചൊവ്വേ ശ്രദ്ധിച്ചു പഠിച്ചില്ലെങ്കിൽ അടിച്ചു നിന്റെ തൊലിയുരിക്കും. ങ്ഹാ..."

തുടർന്ന് സഹാദ്ധ്യാപകരെയും കുറച്ചൊന്നു ശാസിച്ചു. ഉപദേശിച്ചു.

അന്നു തുടങ്ങി, മാധവൻകുട്ടിയുടെ കഷ്ടകാലം. അദ്ധ്യാപകരുടെ ചോദ്യം മുഴുവൻ മാധവക്കുറുപ്പിന്റെ നേർക്ക്! അവൻ വാപിളർന്നു മിഴിച്ചുനിന്നു. പലപ്പോഴും തല്ലുകിട്ടി. ചിലപ്പോഴൊക്കെ ഞാൻ സഹായിച്ചു, ഉത്തരം പറയാൻ. അതു കണ്ടുപിടിച്ചപ്പോഴൊക്കെ എനിക്കും കിട്ടി തല്ല്. പിന്നെ ഉച്ചയുറക്കം. എന്തു വന്നാലും ഉച്ചയ്ക്കുശേഷം അവൻ ക്ലാസ്സിലിരുന്നുറങ്ങിപ്പോവും. പലപ്പോഴും ഞാൻ തുടയ്ക്കു നുള്ളി വിളിച്ചുണർത്തി സാറിന്റെ വടിയേററിൽനിന്ന് രക്ഷപ്പെടുത്തും. ഇത്തരം ചില്ലറ സഹായങ്ങളിൽ മാധവൻ നന്ദിയുള്ളവനായിരുന്നു. പോക്കററിൽ ഒളിച്ചുകൊണ്ടുവരുന്ന ചുട്ടുതല്ലിയ അണ്ടിപ്പരിപ്പും ഉണ്ണിയപ്പവും മററും അവൻ സ്വകാര്യമായി എനിക്കു നല്കിയിരുന്നു — ഉപകാരസ്മരണ.

ഹൈസ്കൂളിലായപ്പോൾ രണ്ടുപേരും രണ്ടു ഡിവിഷനുകളിലായി. മാധവന്റെ കാലക്കേട്. എങ്കിലും സ്കൂൾവിട്ട് മടങ്ങുന്നവഴിക്ക് എവിടെയെങ്കിലുമിരുന്ന് ഞാനവന്റെ ഹോംവർക്കുകൾ എല്ലാം ചെയ്തുകൊടുത്തിരുന്നു. പകരം പുസ്തകങ്ങളും ഗൈഡുകളും എഴുതാത്ത നോട്ടുബുക്കുകളും തന്ന് എന്നെ സഹായിച്ചിരുന്നു. വല്യകുറുപ്പദ്യം എല്ലാ വിഷയത്തിനും വീട്ടിൽ ട്യൂഷൻ മാസ്റ്റർമാരെ ഏർപ്പെടുത്തി.

എന്തായാലും എസ്.എസ്.എൽ.സി പരീക്ഷയിൽ മാധവക്കുറുപ്പ് കഷ്ടിച്ചു കടന്നുകൂടി. പാസ് മാർക്കുമാത്രം. മകനെ കോളേജിലയയ്ക്കണം, പഠിപ്പിക്കണം, ഡോക്ടറാക്കണം, അച്ഛന്റെ അഭിലാഷം. പക്ഷേ കഷ്ടിച്ചു ജയിച്ചുവന്ന മാധവന് എന്നോടൊപ്പം ഗവണ്മെന്റ് കോളേജിൽ അഡ്മിഷൻ കിട്ടിയില്ല. പക്ഷേ, ധനികനും പ്രമാണിയുമായ കുറുപ്പദ്യം അടങ്ങിയിരുന്നില്ല. നഗരത്തിലെത്തി, കാണേണ്ടവരെ കണ്ടു. അന്നുതന്നെ ഒരു പ്രൈവററ് കോളേജിൽ അഡ്മിഷനും നേടി. തേഡ് ഗ്രൂപ്പാണെങ്കിലും.

ഇന്റർമീഡിയററിനു തോററു. മാധവൻകുട്ടി ട്യൂട്ടോറിയലിൽ അഭയംതേടി. കൂട്ടുകാരെല്ലാം ഉയർന്ന ക്ലാസ്സുകളിലെത്തി. നിരാശയിൽനിന്നുടലെടുത്ത ഒരുതരം വൈരാഗ്യബോധത്തോടെ മാധവൻകുട്ടി പഠിച്ചു. നാലുപ്രാവശ്യം തോററു, അഞ്ചാം പ്രാവശ്യം വല്ലവിധേനയും എല്ലാ പാർട്ടുകളും എഴുതിയെടുത്തു. ഇനി?

ഭിലായിയിലെ മരുമകന്റെ കത്തു വന്നു; മാധവൻകുട്ടിയെ അവിടെയെങ്ങാനും ചേർത്തു പഠിപ്പിക്കാമെന്ന്. അങ്ങനെ ഉട്കൽ യൂണിവേഴ്സിററിയിൽ പ്രവേശനം കിട്ടി. ഹോസ്റ്റൽ ജീവിതം, അളിയന്റെ മേൽനോട്ടം, പരിചിതമല്ലാത്ത ഭൂവിഭാഗങ്ങൾ, ആളുകൾ, വ്യത്യസ്ത ഭാഷകൾ, ജീവിതസമ്പ്രദായങ്ങൾ. നല്ലതും ചീത്തയുമായ ഒട്ടേറെ അനുഭവങ്ങൾ നേടി മാധവൻകുട്ടി ഒരു പുതിയ മനുഷ്യനായി വളരുകയായിരുന്നു. വള



രെ പ്രയാസം കൂടാതെതന്നെ ബിരുദം നേടി നാട്ടിൽ മടങ്ങിയെത്തിയ മാധവൻ കുട്ടിക്ക് അച്ഛൻെറ മാനേജ്മെൻറിൽത്തന്നെ അദ്ധ്യാപകനാകാൻ കഴിഞ്ഞു.

വർഷങ്ങൾക്കുശേഷം.

നഗരത്തിലെ എൻെറ വാടകവീട്. സായാഹ്നം. ഓഫീസിൽ നിന്നെത്തി വിശ്രമിക്കുകയായിരുന്നു ഞാൻ. പുറത്തു കാളിംഗ്ബെൽ ശബ്ദിക്കുന്നു. ആരാണാവോ?

"അല്ല, മാധവക്കുറുപ്പോ?"

കുറുപ്പ് സ്വാതന്ത്ര്യത്തോടെ വരാന്തയിൽകടന്നുവന്നു സെററിയിൽ എന്നെ ചേർന്നിരുന്നു. ഞാൻ ഒരു കാര്യം ശ്രദ്ധിച്ചു. പഴയ കുറുപ്പല്ല. നാണം കുണുങ്ങിയല്ല. രൂപവും ഭാവവും ആകെമാറി. വാചാലമായ സംഭാഷണം. ഹിന്ദി പച്ചവെള്ളം. ഇംഗ്ലീഷും അത്രമോശമല്ല. മലയാളമാകട്ടെ, സാഹിത്യബഹുലം.

സൗഹൃദ സംഭാഷണം ആരംഭിച്ചു. വടക്കേ ഇന്ത്യയിൽനിന്നു ബിരുദമെടുത്ത കുറുപ്പ് സ്വന്തം സ്കൂളിൽ അദ്ധ്യാപകനായിരിക്കെത്തന്നെ പ്രൈവററായി എം. എ പരീക്ഷയ്ക്കുചേർന്നു—മലയാളഭാഷയും സാഹിത്യവും ഐച്ഛികവിഷയം.

പലരുടേയും സഹായം തേടി. അറിവു നേടി. അറിവു പരിമിതമെന്നു തോന്നിയപ്പോൾ കുറുക്കുവഴികൾ തേടി. അവസാനം എം. എ. പരീക്ഷയിൽ ജയിച്ചു; മൂന്നാം ക്ലാസ്സോടുകൂടിയാണെങ്കിലും. അത്രയും പൂർവ്വകഥയായി പറഞ്ഞുകേൾപ്പിച്ചു. പിന്നീടാണ് കുറുപ്പ് യാത്രോദ്ദേശ്യം വെളിവാക്കിയതു്. അതു കേട്ടപ്പോൾ ഞാൻ അന്തിച്ചിരുന്നുപോയി. പക്ഷേ, അതൊരു നിസ്സാരമാണെന്ന മട്ടാണ് കുറുപ്പിനു്. അറിവിൻെറ കാര്യത്തിൽ അല്പജ്ഞനായ കുറുപ്പ് ഇന്നോളം ആശിച്ചതെല്ലാം നേടിക്കഴിഞ്ഞിരിക്കുന്നു. പിന്നെയാണോ ഒരു പിഎച്ച്. ഡി. ബിരുദം നേടാൻ തടസ്സം—അതും കുടുംബത്തിനു വേണ്ടുവോളംസ്വത്തുള്ളപ്പോൾ.

തീസിസ് രജിസ്റ്റർ ചെയ്തുകഴിഞ്ഞു. യൂണിവേഴ്സിററിയിലെ പ്രസിദ്ധനായ ഒരു മഹാപണ്ഡിതനാണു കുറുപ്പിൻെറ ഗൈഡ്. നീണ്ടകാലത്തെ നിരന്തരപഠനവും ഗവേഷണവും വേണ്ടിവന്നു. മലയാളത്തിലും ഇംഗ്ലീഷിലുമുള്ള അസംഖ്യം ഗ്രന്ഥങ്ങൾ സശ്രദ്ധം വായിച്ചു കുറിപ്പെടുത്തു. മാത്രമല്ല ഗവേഷണപഠനങ്ങൾക്കായി ആയിരക്കണക്കിനു രൂപ ചെലവിട്ട് ഇന്ത്യയിലെ പ്രധാന നഗരങ്ങളിലെല്ലാം ചുററിയടിച്ചു. ചില പ്രത്യേക ജനവിഭാഗങ്ങളുമായി അടുത്തിടപഴകി. അവസാനം 'മെററീരിയൽസ്' എല്ലാം ശേഖരിച്ചുകഴിഞ്ഞപ്പോൾ, അവ യുക്തിയുക്തം എഴുതി തയ്യാറാക്കുന്നതിലാണ് കാര്യമെന്നു മനസ്സിലായി. വമ്പിച്ച പ്രതിഫലത്തിന്മേൽ ഇത്തരം തീസിസ്സുകൾ എഴുതിക്കൊടുക്കുന്ന ചിലരുണ്ടത്രേ. തൻെറ പ്രൊഫസറുടെ നിർദ്ദേശാനുസരണം ഇക്കാര്യത്തിൽ പരിചയസമ്പന്നനായ ഒരു മഹാപണ്ഡിതനെ സമീപിച്ചു ചുമതല ഏല്പിച്ചു. വസ്തുതകൾ യഥായോഗ്യം കോർത്തിണക്കി സമഞ്ജസമായി വിന്യസിപ്പിച്ച്, ഗവേഷണബുദ്ധിയുടെ ടോർച്ചു തെളിച്ച് തികച്ചും പുതിയ നിഗമനങ്ങളിലെത്തിച്ചേരുന്ന വിധം അദ്ദേഹം തീസിസ് എഴുതി പൂർത്തിയാക്കി തിരിച്ചേല്പിച്ചപ്പോൾ, മാധവക്കുറുപ്പ് കരാർ പ്രകാരമുള്ള ബാക്കി തുകകൂടി എണ്ണി ഏല്പിച്ചു. മൊത്തം മൂവായിരം രൂപ.

ഇനി അതൊന്ന് ഇംഗ്ലീഷിലാക്കണം; നല്ല വെങ്കലഭാഷയിൽ, സായ്പിനെ കടത്തി വെട്ടുന്ന സ്റ്റൈലിൽ. എൻെറ ഉററ സുഹൃത്തുകൂടിയായ ആ ഇംഗ്ലീഷ് പ്രൊഫസറുടെ സഹായം തന്നെ വേണമെന്നാണ്. പക്ഷേ, ഒന്നിനും ഒരിക്കലും സമയം തികയാത്ത പ്രൊഫസർക്ക് കുറുപ്പിൻെറ ഈ തർജ്ജമപ്പണി ഏറെറടുക്കാൻ പററുമോ? എന്തോ കണ്ടറിയണം. ഞാൻ സംശയം പ്രകടിപ്പിച്ചു.

"പണം ഒരു പ്രശ്നമല്ലെടോ—ഒരു തൗസൻറ് ആക്കായാലും കൊടുക്കണം. ഇദ്ദേഹത്തിനു വേണമെങ്കിൽ അല്പം കൂട്ടാം..."

"എടോ കുറുപ്പേ—" ഞാനറിയാതെ എൻെറ സ്വരം അല്പം പരുഷമായിപ്പോയോ? എങ്കിലും തെററില്ല. പണംകൊണ്ട് എന്തും വിലയ്ക്കുവാങ്ങാമെന്നു വിശ്വസിക്കുന്ന ഈ പമ്പരവിഡ്ഢിയുണ്ടോ പ്രൊഫസറെ മനസ്സിലാക്കുന്നു. പെട്ടെന്ന് സംയമം പാലിച്ച് ഞാൻ സൗമ്യമായിപറഞ്ഞു:

"കുറുപ്പേ, നമുക്കു നാളെ അദ്ദേഹത്തെ കണ്ടു സംസാരിച്ചുനോക്കാം. പിന്നൊരു കാര്യം. തൻെറ പണക്കാര്യം മാത്രം ദയവായി മിണ്ടിപ്പോകരുത്. അദ്ദേഹം അത്തരക്കാരനല്ല."

"ശരി, വേണ്ടെങ്കിൽ വേണ്ട. എനിക്കെങ്ങനെയും കാര്യം നടന്നാൽ മതി."

അപ്പോഴാണ് കാര്യം ഓർത്തതു്. അതിതുവരെ തിരക്കിയില്ലല്ലോ: "എന്താണ് നിങ്ങളുടെ ഗവേഷണ വിഷയം?"

"ഓ. എൻെറ തീസിസ്സല്ല്യോ. പറയാം." കുറുപ്പു ചിരിക്കുകയാണ്; മതിമറന്നു ചിരിക്കുകയാണ്.

"ശ്ശെട, ഇതെന്തു കൂത്ത്! കാര്യംപറയെടോ."

"ശരി, പറയാം. കേട്ടോളൂ. എൻെറ വിഷയമിതാണ്—ദ സെക്ഷ്വൽ ഹാബിററ്സ് ഓഫ് ഉണ്ണുനീലി."

ഇയാൾ ഭ്രാന്തു പറയുകയാണോ? ഒരെത്തും പിടിയും കിട്ടാതെ ഞാൻ മിഴിച്ചിരുന്നു. പക്ഷേ, കുറുപ്പു കാര്യഗൗരവത്തോടെതന്നെ പറയുകയാണെന്ന് അയാളുടെസംസാരവും ഭാവവും എന്നെ ബോദ്ധ്യപ്പെടുത്തി.

പ്രാചീന കേരളത്തിൽ ജീവിച്ചിരുന്നെന്നു വിശ്വസിക്കുന്ന ഉണ്ണുനീലി എന്ന സുന്ദരിയുടെ മാരക്രീഡാവിലാസങ്ങളാണെല്ലാ കുറുപ്പിൻെറ ഗവേഷണവിഷയം. ഇവിടെ 'അജ്ഞരാ'യ സാധാരണക്കാർക്കുവേണ്ടി ചിലതു കുറിക്കാം. സംസ്കൃതവും പ്രാചീനമലയാളവും കൂടികലർന്ന മണിപ്രവാളകാവ്യങ്ങളിൽ ശ്രദ്ധേയമാണ് ഉണ്ണുനീലിസന്ദേശം. ഇന്നേക്ക് ആറേഴ നൂററാണ്ടുമുൻപ്— കൊല്ലവർഷം ആറാം ശതകത്തിൻെറ മദ്ധ്യത്തോടുകൂടി— രചിക്കപ്പെട്ടതാണത്രേ ഈപ്രാചീനകൃതി. മഹാകവി കാളിദാസൻെറ വിശ്വപ്രസിദ്ധമായ മേഘസന്ദേശത്തിൻെറ ചുവടുപിടിച്ച് സന്ദേശകാവ്യങ്ങൾ പലതുണ്ടായി. സംസ്കൃതത്തിലും മലയാളത്തിലും. ഉള്ളടക്കം മിക്കവാറും ഒന്നുതന്നെ. നായികാനായകന്മാരുടെ രതിക്രീഡാവർണ്ണനകൾ.

ഉണ്ണുനീലിസന്ദേശത്തിൻെറ കഥാസംഗ്രഹം ഇതാ: കടുത്തുരുത്തിയിലെ മുണ്ടക്കൽ തറവാട്ടിലെ പ്രസിദ്ധയായ ഉണ്ണുനീലിയെന്ന പ്രൗഢസുന്ദരി കാന്തനോടൊപ്പം രതിക്രീഡ കഴിഞ്ഞ്, ആ വിരിമാറിൽ അങ്ങനെതന്നെ തളർന്നുറങ്ങുന്നു. അസൂയാകലുഷിതയായ ഏതോ യക്ഷി ദയിതനെ തൂക്കിയെടുത്ത് തെക്കോട്ടു പറക്കുന്നു. കൊച്ചുവെളുപ്പാൻകാലത്ത് നായകൻ കണ്ണുതുറന്നപ്പോൾ ഗഗനചാരിയായ യക്ഷിയുടെ പിടിയിലാണ്. നരസിംഹമന്ത്രം ഉരുവിടുന്നു. ഭീതിപൂണ്ട യക്ഷി ഇരയുടെ മേലുള്ള പിടിവിട്ട് പറന്നകലുന്നു. ശൂന്യാകാശത്തിൽ ഉപേക്ഷിക്കപ്പെട്ട നായകൻ ഒരു ബലൂൺപോലെ കാററിൻെറ കൈകളിൽ തങ്ങിത്തങ്ങി, മെല്ലെമെല്ലെ നിലത്തുവന്നു വീഴുന്നു—അനന്തപുരിയിലെ ശ്രീപദ്മനാഭക്ഷേത്രപരിസരത്ത്. ക്ഷേത്രത്തിലെ പള്ളിയുണർത്തൽ കേട്ട് സ്ഥലകാലബോധം ഉദിക്കുന്നു. ക്ഷേത്രകവാടത്തിലെത്തുന്നു. വേണാട്ട് ഇളയരാജാവായ (തൃപ്പാപ്പൂർ മൂപ്പൻ) ആദിത്യവർമ്മയെ കണ്ടുമുട്ടുന്നു. രാജാവെങ്കിൽ രാജാവുതന്നെ ആയിക്കോട്ടെ. അദ്ദേഹത്തോടുതന്നെ സങ്കടം ഉണർത്തിക്കുന്നു. തൻെറ പ്രിയതമയ്ക്കുള്ള സന്ദേശദൗത്യവുമായി കടുത്തുരുത്തിവരെ പോകാൻ അഭ്യർത്ഥിക്കുന്നു. തിരുവനന്തപുരം മുതൽ കടുത്തുരുത്തിവരെ (വഴി തൃപ്പാപ്പൂർ, കൊല്ലം, കായംകുളം, കണ്ടിയൂർ, പനയന്നാർ കാവ്, തിരുവല്ല ആൻഡ് ഏററുമാനൂർ) യുള്ള വഴിയും പ്രധാന ക്ഷേത്രങ്ങളും കോവിലകങ്ങളും ജനപദങ്ങളും മററും വർണ്ണിച്ചു കേൾപ്പിക്കുന്നു. രാജാവ് തദനുസരണം കടുത്തുരുത്തിയിലെ മുണ്ടക്കൽ വീട്ടിലെത്തി വിരഹവിധുരയായ നായികയുടെ കിടപ്പറയിൽ കടന്ന് അവളോടൊപ്പം കട്ടിലിലിരുന്ന് കരതലം സ്വന്തം കൈകളിലേന്തി സമാശ്വസിപ്പിക്കുന്നു. നായകനെ സംബന്ധിക്കുന്ന വസ്തുതകളറിയിക്കുന്നു.

വിപ്രലംഭശൃംഗാരപ്രധാനമായ ഈ കാവ്യത്തിലേറിയകൂറും നായികാനായകന്മാരുടെ മാരക്രീഡാവർണ്ണനകളാണ്.

ഉണ്ണുനീലിയെപ്പററി പറഞ്ഞുതുടങ്ങിയപ്പോൾ മാധവക്കുറുപ്പിന് ആയിരം നാവുകൾ ഉള്ളതുപോലെ.

"അന്ന് ക്ഷേത്രസങ്കേതങ്ങളിൽ നിലവിലിരുന്ന ദേവദാസീസമ്പ്രദായം പ്രസിദ്ധമാണല്ലോ. മുഴുവൻ ജനങ്ങളുടേയും സ്നേഹാദരങ്ങൾ നേടിയിരുന്ന ദേവദാസികളിൽ ഒന്നാണ് ഉണ്ണുനീലിയെന്ന വാദഗതിയെ ഞാൻ ശക്തിയുക്തം എതിർക്കുന്നു. എൻെറ നിഗമനം മറെറാന്നാണ്." കുറുപ്പ് വാശിയോടെ വാദിക്കുകയാണ്.

"ജന്മനാ കാമയക്ഷികളായ ചില സ്ത്രീകളുണ്ട്, ലോകത്തിലെല്ലായിടത്തും. കേരളത്തിലും ഉത്തരേന്ത്യയിലുമുണ്ടെന്ന് എനിക്ക് നേരിട്ടറിയാം. പാശ്ചാത്യരാജ്യങ്ങളിൽ അത്തരം കാമയക്ഷികളെപ്പററിയുള്ള 'കേസ്സ്റ്റഡീസ്' പലതുണ്ട്. വിശ്വപ്രശസ്തരായ മനഃശാസ്ത്രജ്ഞന്മാരുടേയും ലൈംഗികശാസ്ത്രപണ്ഡിതന്മാരുടേയും സൂക്ഷ്മമായ പഠനറിപ്പോർട്ടുകളിലും ഈ സവിശേഷതയെപ്പററി സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. പിന്നെ, തനിക്കൊരു കാര്യമറിയാമോ? നമ്മുടെ സ്ത്രീകളിലധികംപേരും ഉപരിസുരതവിദഗ്ധകളാണ്."

രണ്ടു കൈകളിലും ചായപ്പാത്രവുമായി കടന്നുവന്ന എൻെറ ശ്രീമതി, തീയിൽ ചവുട്ടിയതുപോലെ കാൽ പിന്നോട്ടു വലിച്ചു. മുഖം വല്ലാതായി. ചുണ്ടിലെ ത്തണിഞ്ഞ ലോഹ്യച്ചിരി മാഞ്ഞു. കാപ്പിപ്പാത്രം മേശപ്പുറത്തു വച്ചിട്ട് ഞൊടിക്കുള്ളിൽ സ്ഥലംവിട്ടു.

"ഓ, മിസ്സിസ് കേട്ടെന്നു തോന്നുന്നു." കുറുപ്പു ജാള്യത കാട്ടി.

"സാരമില്ല. കുറുപ്പു പറഞ്ഞുകൊള്ളൂ."

ചായപ്പാത്രം കൈയിലേന്തി കുറുപ്പു വീണ്ടും വാചാലനായി "കേരളീയസ്ത്രീകളുടെ ഈ പ്രത്യേകശീലത്തിൻെറ പശ്ചാത്തലത്തിലാണ് ഞാൻ ഉണ്ണുനീലി എന്ന നായികയുടെ ഈ പ്രത്യേക ശീലത്തെ സംബന്ധിച്ച തെളിവുകൾ നിരത്തി വച്ചിട്ടുള്ളതു്.

സന്ദേശകൃതിയിലെ രണ്ടാമത്തെ ശ്ലോകത്തിൽത്തന്നെ കവി അതു് സൂചിപ്പിക്കുന്നുണ്ട്.

'വക്ഷോദേശേ സുരതകലഹവ്യാകുലാംതാം വഹന്തം.' നായകൻെറ വക്ഷോദേശത്തിൽ അമർന്നുകിടന്ന് ഉണ്ണുനീലി ലൈംഗികകേളികളാടിയെന്നാണ് ഇവിടെ സൂചന."

"മക്കളെങ്ങുകളുപോ. പോയി ഹോംവർക്കുചെയ്യ്. ഞാനും മാമനുമായി സംസാരിക്കട്ടെ." ഞാനാ പത്തുവയസ്സുകാരിയെ വിരട്ടിയോടിച്ചു. കുറുപ്പ് തുടർന്നു:

'ഇനി ബിന്ദുസ്വിന്നം മൃദുനഖോല്ലാസി വീരായിതാന്തേ' എന്നു തുടങ്ങുന്ന അറുപത്തിരണ്ടാമത്തെ ശ്ലോകം ശ്രദ്ധിക്കൂ. വാത്സ്യായന മഹർഷിയുടെ വിശ്വപ്രസിദ്ധമായ കാമസൂത്രത്തിൽ സ്ത്രീകളുടെ ഉപരിസുരത ക്രിയയ്ക്കാണ് വീരായിതമെന്ന പേരു നൽകിയിട്ടുള്ളതു്. ഇവിടെ ഉണ്ണുനീലി ചെയ്യുന്നതും മറെറാന്നല്ല."

"ഓ, ശരി കുറുപ്പേ, അപ്പോ, നമുക്കു നാളെ പ്രൊഫസറെ കണ്ടുകളയാം. എന്താ?"

വല്ലവിധേനയും ഈ നാശത്തെ ഒഴിച്ചുവിട്ടേ പററൂ. വീടാ കുടിയാ താമസിക്കുന്ന ഞാനിതെത്രനേരമാണു സഹിക്കുക. പക്ഷേ, കുറുപ്പുണ്ടോവിടുന്നു?

"ഓ, പിന്നെ ഉണ്ണുനീലി കാമയക്ഷി തന്നെയാണെന്ന് ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്ന ആ തൊണ്ണൂററി അഞ്ചാമത്തെ ശ്ലോകം നോക്കൂ—

'പന്തൽ തേന്മാന്തണലിലൊരുനാൾ
കാററുമേററങ്ങു തോന്തേ-
ലന്തിപ്രായേനിശി വിവശരായ്—'

നായികാ നായകന്മാർ രതിക്രീഡകഴിഞ്ഞ് തളർന്നുറങ്ങിയതായി സൂചിപ്പിക്കുന്നു. അതായതു് ത്രിസന്ധ്യാനേരത്തുപോലും, വീട്ടുമുററത്തുവച്ചുപോലും, കാമശമനം വരുത്താൻ ഉണ്ണുനീലി മടിച്ചിരുന്നില്ലെന്നു വ്യക്തം."

"മാങ്ങാത്തൊലി! പൊന്നു കുറുപ്പേ, ഇതെൻെറ വാടകവീടാണ്. മാനാഭിമാനത്തോടെ കഴിയുന്നവരാണ് ഞങ്ങളും അയൽക്കാരും. തല്ക്കാലം നമുക്കിതു നിറുത്താം." ഞാൻ പിന്നെ മടിച്ചില്ല. എഴ



ന്നേററ് നിർബ്ബന്ധം യാത്ര പറഞ്ഞു. മുറിക്കുള്ളിലേക്കു കടന്നപ്പോൾ—

"ദേ, ഞാനൊരു കാര്യം പറഞ്ഞേക്കാം..."

ഭദ്രകാളിയെപ്പോലെ ഉറഞ്ഞു തുള്ളുകയാണു ഭാര്യ.

"...കണ്ട ആഭാസന്മാർക്ക് വന്നു കയറി വേണ്ടാതീനം പറയാനുള്ളതല്ലിവിടം. അവൻെറയൊരു ഉപരി! ഫൂ!"

പിന്നെ, ഏതാനും മാസങ്ങൾക്കുശേഷം, ഒരുനാൾ ദിനപ്പത്രത്തിൽ യൂണിവേഴ്സിററി സിൻഡിക്കേററ്, ഡോക്ടറേററ് നൽകിയവരുടെ കൂട്ടത്തിൽ കെ. മാധവക്കുറുപ്പിൻെറ പേരു് ആദ്യം കണ്ടപ്പോൾ എനിക്കല്പവും അദ്ഭുതം തോന്നിയില്ല. കാരണം, അതിനിടയ്ക്ക് ഒരു ദൂരയാത്രയിൽ മദ്രാസ് സെൻട്രൽ സ്റ്റേഷനിൽ വച്ച് യാദൃച്ഛികമായി ഞാൻ കുറുപ്പിനെ കണ്ടുമുട്ടി. അസ്സൽ ഗോസായി വേഷം. പഞ്ചാബിലോ മദ്ധ്യപ്രദേശിലോ ഏതോ പ്രൊഫസറെ കണ്ടിട്ടു വരുന്നവരവാണ്. മദ്രാസിലും രണ്ടു ദിവസത്തെ താമസമുണ്ടത്രെ. ഡോക്ടർ മുത്തുസ്വാമി അയ്യങ്കാരെ ഒന്നു കാണണം. അദ്ദേഹവും പരിശോധകസമിതിയിലുണ്ടത്രെ.

അതിനടുപ്പിച്ച് ഒരു ഇംഗ്ലീഷ് ദിനപ്പത്രത്തിലെ സൺഡേ എഡിഷനിലെ ഒരു 'റൈററ് അപ്' വായിച്ചപ്പോഴാണ്, ഞാൻ ആകെ തളർന്നുപോയതു്. കേരളത്തിലെ കുലാംഗനകൾക്ക് അപമാനകരമായ ഒരു ഗ്രന്ഥം അമേരിക്കയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടുപോലും. 'ദി സെക്ഷ്വൽ ഹാബിററ്സ് ഓഫ് ദ വിമെൻ ഇൻ കേരള'. ഗ്രന്ഥകർത്താവായ ഡോക്ടർ കെ. എം. കുറുപ്പിനെ ലേഖകൻ അതിനിശിതമായി വിമർശിച്ചിരിക്കുന്നു.

(ശേഷം 33-ാം പേജിൽ)

# നാക്കില്ലാത്തവള

ഗർഭശങ്കയുമായി ഒരു യുവതി ഡോക്ടറെ സമീപിക്കുന്നു. താൻ യഥാർത്ഥത്തിൽ ഗർഭിണിയാണോയെന്ന് അവൾക്കറിയണം. മാസക്കുളിയുടെ കഥകളും മറ്റും അന്വേഷിച്ചു മനസ്സിലാക്കുന്ന ഡോക്ടർ ചില പരിശോധനകൾക്കു ശേഷം മിനിറ്റുകൾക്കുള്ളിൽ അവൾക്ക് സംശയനിവൃത്തി വരുത്തിക്കൊടുക്കുന്നു. ഉദരത്തിനുള്ളിലെ ഭ്രൂണത്തിന് എത്ര ആഴ്ച പ്രായം വരുമെന്നുപോലും ആ ഗൈനക്കോളജിസ്റ്റിന്റെ വിദഗ്ധവിരലുകൾ കണ്ടുപിടിക്കുന്നു. ഇതൊക്കെ ഇന്നത്തെ കഥ. ഈ നൂറ്റാണ്ടിന്റെ ആദ്യവർഷങ്ങളിൽപോലും ഏതാനും ദിവസങ്ങളിലെ പരിശോധനകൾക്കും പരീക്ഷണങ്ങൾക്കും ശേഷം മാത്രമേ ഒരു സ്ത്രീ യഥാർത്ഥത്തിൽ ഗർഭിണിയാണോ എന്നു കണ്ടുപിടിക്കാൻ കഴിഞ്ഞിരുന്നുള്ളുവെന്നു കേട്ടാൽ നമുക്ക് അതിശയം തോന്നിപ്പോകും. 1928–ലാണ് ഈ രംഗത്ത് ശ്രദ്ധേയമായ ചില ചലനങ്ങളുണ്ടായത്. പരിശോധനയ്ക്കു വിധേയയാകേണ്ട സ്ത്രീകളുടെ മൂത്രം ഒരു എലിയുടെ ശരീരത്തിൽ കുത്തിവയ്ക്കുന്നു. അഞ്ചുദിവസങ്ങൾക്കുശേഷം ആ എലിയെ കൊന്ന് അതിന്റെ അണ്ഡാശയം പരിശോധിക്കുന്നു. ഗർഭിണിയുടെ മൂത്രത്തിൽ കൂടി വിസർജ്ജിക്കപ്പെടുന്ന ഗോണഡോട്രോഫിൻ എന്ന വസ്തു എലിയുടെ അണ്ഡാശയത്തിൽ വരുത്തിയ മാറ്റങ്ങൾ നിരീക്ഷണവിധേയമാക്കിയശേഷം ഭിഷഗ്വരൻ വാസ്തവം കണ്ടുപിടിക്കുന്നു. ഇതേ പരീക്ഷണം മുയലിൽ നടത്തുകയാണെങ്കിൽ ഒന്നു രണ്ടു ദിവസങ്ങൾക്കുള്ളിൽ റിസൽട്ട് കിട്ടുമെന്ന് പിന്നീട് കണ്ടുപിടിക്കപ്പെട്ടു. 1931–ലാണ് എലിയേയും മുയലിനേയും പുറംതള്ളിക്കൊണ്ട് ഗർഭനിരീക്ഷണത്തിൽ ഒരു തവള വിപ്ലവം സൃഷ്ടിച്ചത്. കേപ് ടൗണിൽ ജോലി ചെയ്തിരുന്ന ഒരു അമേരിക്കൻ ഡോക്ടറാണ് ആ തവളയുമായി രംഗപ്രവേശം ചെയ്തത്. ഒരു പ്രത്യേക ഇനം തവളയിൽ 'മൂത്രചികിത്സ' നടത്തിയ വിദഗ്ധൻ അഞ്ചോ ആറോ മണിക്കൂർ സമയത്തിനുള്ളിൽ അത് ചറപറാ മുട്ടയിടുന്നതായിക്കണ്ടു. എലിയേയും മുയലിനേയും കൊന്നശേഷം മാത്രമേ പരീക്ഷണവിധേയയായ സ്ത്രീ ഗർഭിണിയാണോ എന്നു കണ്ടുപിടിക്കാൻ കഴിയുമായിരുന്നുള്ളു. ഗർഭിണിയുടെ മൂത്രമാണ് താൻ ഉൾക്കൊണ്ടിരിക്കുന്നതെന്ന് മുട്ടയിട്ടു കാണിച്ചുകൊടുത്ത ആ തവള, സ്വന്തം ജീവനോടൊപ്പം എത്രയോ എലികളുടെയും മുയലുകളുടെയും ജീവനാണ് രക്ഷിച്ചത്! അക്കാരണംകൊണ്ടു തന്നെ അനശ്വരനായി മാറിയവനാണ് കൂർത്ത നഖങ്ങളോടുകൂടിയ നാക്കില്ലാത്തവള.

(മിസസ് മാർഗററ് മാർട്ടിനെസ് എന്നൊരു സ്ത്രീ. ഗർഭശങ്കയുമായി അവർ ഒരു ദിവസം രാവിലെ ഡോക്ടറെ സമീപിച്ചു. പരിശോധനയ്ക്കായി സ്വന്തം മൂത്രവും ഏല്പിച്ചു. പക്ഷേ, അവരുടെ മൂത്രം കുത്തിവച്ച പാവം തവളകളൊക്കെ ക്ഷണം ചത്തുപോയി. തലേന്നു രാത്രി വീര്യം കൂടിയ മസാലകൾ ചേർത്ത മെക്സിക്കൻ അത്താഴം കഴിച്ചുകിടന്ന മാർഗററിന്റെ മൂത്രം തവളയുടെ ശരീരത്തിൽ വിഷമായി പ്രവേശിച്ചതുമൂലമുണ്ടായ അത്യാഹിതം! അപ്പോൾ ഇക്കാര്യത്തിന് തവളയും അത്ര വിശ്വസിക്കാൻ കൊള്ളുന്നവനല്ല എന്നു വരുന്നു.)

**കെ. രാജേന്ദ്രബാബു എം. എസ്‌സി.**

പരന്ന കാലുകളും, കറുത്തു കൂർത്ത നഖവുമുള്ള ജീവി. അസാധാരണ മൂർച്ചയുള്ള നഖമുള്ളതുകൊണ്ടാണ് ഇതിന് നഖത്തവള (clawed frog) എന്ന പേർ പതിഞ്ഞുപോയത്. കൈയിലെടുത്താൽ തെന്നിവീണുപോകത്തക്കവണ്ണം വഴവഴപ്പുള്ള പുറം. പെണ്ണിനു പത്തു പന്ത്രണ്ടു സെന്റിമീറ്റർ നീളം കാണും. അവളുടെ പകുതിയോളം വലിപ്പം മാത്രമുള്ള ആണുങ്ങൾ. ആണിനും പെണ്ണിനും കൈകാലുകളിൽ നീണ്ടുനിവർന്ന വിരലുകൾ. വിരലുകളെ തമ്മിൽ ബന്ധിച്ചുകൊണ്ടുള്ള നേർത്ത തൊലി താറാവിന്റെ കാലുകളെ ഓർമ്മിപ്പിക്കുന്നു. ഓന്തിനെപ്പോലെ നിറം മാറാനുള്ള കഴിവ് ഈ തവളകളുടെ ഒരു പ്രത്യേകതയാണ്. ജീവിതം മുഴുവനും വെള്ളത്തിൽ കഴിയാനിഷ്ടപ്പെടുന്ന ഈ തവളയെ ആഫ്രിക്കയിലുള്ള തോട്ടിലും കുളത്തിലുമൊക്കെ കാണാൻ കഴിയും. ജലാശയത്തിനു പുറത്തെത്തിയാൽ കരയ്ക്കു വീണ മത്സ്യത്തെപ്പോലെ ഈ തവളയും വല്ലാത്ത വെപ്രാളം കാണിക്കും. ഇവയ്ക്കു വെള്ളത്തിൽ ശത്രുക്കൾ പൊതുവേ കുറവാണ്. കൂർത്ത നഖം ഭയന്ന് മറ്റു ജീവികളൊന്നും ഇക്കൂട്ടരെ സമീപിക്കാറില്ല. തനിക്കെതിർത്തു തോല്പിക്കാൻ കഴിയാത്തവണ്ണം പ്രബലനായ ശത്രുവിനെ നേരിടേണ്ടിവരുമ്പോൾ ഇവ രംഗത്തുനിന്നും നിഷ്ക്രമിക്കുന്നു. അങ്ങനെയുള്ളപ്പോൾ പിൻകാലുകൾ മുമ്പോട്ട് ബലമായി തള്ളി, ആ ഊക്കിൽ പിറകോട്ടു പായുകയാണു പതിവ്. കുളത്തിലെ വെള്ളം വറ്റുമ്പോൾ ഇവ തണുപ്പുള്ള ഏതെങ്കിലും മാളത്തിൽ പോയി ഒളിക്കും. നല്ല മഴയുണ്ടെങ്കിൽ മാത്രം അല്പമൊന്നു പുറത്തിറങ്ങി തൊട്ടടുത്തുള്ള ഏതെങ്കിലും ജലാശയത്തിൽ ചെന്നു ചാടും. മിക്കവാറും, വെള്ളത്തിൽ തന്നെ കഴിച്ചുകൂട്ടുമെന്നുണ്ടെങ്കിലും വല്ലപ്പോഴും ഇവ ജലനിരപ്പിനു മുകളിലേക്കു പൊങ്ങിവന്ന് അല്പം അന്തരീക്ഷവായു ഉൾക്കൊള്ളും. മുകളിലേക്കു പൊങ്ങാൻ തീരെ അനുവദിക്കാതിരുന്നാൽ ഏറെനേരം വെള്ളത്തിലെ പ്രാണവായു മാത്രം കൊണ്ട് ജീവിക്കാനും ഇക്കൂട്ടർക്കു കഴിയും. മറ്റു പല തവളകളേയുംപോലെ ഇവയും, ഏറിയ പങ്കും നനവുള്ള തൊലിപ്പുറത്തുകൂടിയാണ് ശ്വസിക്കുന്നത്.

തൊട്ടാലൊട്ടുന്ന നാക്കുനീട്ടി ഇരയെ കാത്തിരിക്കുന്ന സാധാരണ തവളകൾ. പറന്നു നടക്കുന്ന ചെറു പ്രാണികൾ പശയുള്ള നാക്കിലൊട്ടുകയും അവയ്ക്കുത് ആഹാരമായി മാറുകയും ചെയ്യുന്നു. പക്ഷേ, നാക്കില്ലെങ്കിൽ ഈ ചതിപ്രയോഗം എങ്ങനെ നടക്കും? നാക്കില്ലാത്തവളയുടെ നീണ്ട രണ്ടു കൈകൾ അവിടെ സഹായത്തിനെത്തുന്നു. വെള്ളത്തിൽ വളരുന്ന ചെറുപ്രാണികളും കുഞ്ഞുമത്സ്യങ്ങളുമാണ് പുള്ളിക്കാരന്റെ ആഹാരം. വളരെ സൂക്ഷ്മതയോടെ ഇവയെ കൈ എത്തിപ്പിടിച്ചു വായ്ക്കുള്ളിലാക്കും. ഉള്ളംകൈ വെള്ളത്തിലിട്ടുവീശി ഒരു ഒഴുക്കുണ്ടാക്കി അതിലൂടെ ഒഴുകിവരുന്ന പ്രാണികളെ വായ് തുറന്നുവച്ച് പിടിക്കുകയുംചെയ്യും. കൊതുകിന്റെ മുട്ട എവിടെയെങ്കിലുമുണ്ടെങ്കിൽ അവിടെയെത്തി അതൊക്കെ തിന്നുതീർത്താലേ നാക്കില്ലാത്തവളയ്ക്കു തൃപ്തിയാകൂ. അക്കാരണം കൊണ്ട് മനുഷ്യരുടെ സ്നേഹത്തിനു പാത്രമായിത്തീർന്നവൻ കൂടിയാണ് ഈ ജലജീവി.

മഴക്കാലം തുടങ്ങുന്നതോടെ ഇവയുടെ വംശവർദ്ധന പരിപാടികളും സമാരംഭിക്കുകയായി. രാവിലേയും വൈകുന്നേരവും ആൺ തവള സംഗീതക്കച്ചേരികൾ നടത്തി പെണ്ണിനെ ക്ഷണിക്കും. തടിച്ചി പെൺ തവളകൾ ഇണയെത്തേടി അവിടെ എത്തും. പെണ്ണ് തയ്യാറായി വന്നാലുടനെ ആൺ തവള പിന്നിലൂടെ ചെന്ന അവളുടെ അരക്കെട്ടിൽ അമർത്തി കെട്ടിപ്പിടിക്കും. അല്പസമയത്തിനുള്ളിൽ അവൾ മുട്ടയിടാൻ തുടങ്ങും. ഓരോന്നോരോന്നായി പുറത്തേക്കുവിടുന്ന മുട്ട ആണിന്റെ വയറ്റിലൂടെ ഉരുണ്ട് അവന്റെ വിസർജ്ജനദ്വാരത്തിൽ മുട്ടി ബീജസങ്കലനം നിർവ്വഹിച്ചശേഷം ചുവട്ടിൽ ഒരു ഇലപ്പറ്റുന്ന് വീണ് അവിടെ ഒട്ടിയിരിക്കും. മുട്ടയിടുന്നതിൽ യാതൊരു ലുബ്ധും കാണിക്കാത്ത പെണ്ണ് ചെറുപ്രായത്തിൽ തന്നെ പതിനായിരം മുട്ടകൾവരെ ഇടുന്നു.

മുട്ടയിട്ട് ഒരാഴ്ച കഴിയുമ്പോൾ അവ വിരിഞ്ഞ് കുഞ്ഞുങ്ങൾ പുറത്തുവരും. വെള്ളത്തിൽ ഒഴുകിനടക്കുന്ന കൊട്ടുവടിത്തവള പിന്നീട് തലകുത്തി നിൽക്കാൻ തുടങ്ങും. ആ നില്പിൽ തന്നെയായിരിക്കും അപ്പോൾ അവ ഇരപിടിക്കുന്നതും. അല്പം വളർന്നുകഴിഞ്ഞാൽ, തന്നോളം വലിപ്പമില്ലാത്ത സ്വന്തം ജാതിയിലെ കൊട്ടുവടിത്തവളയാണ് ഇവയുടെ മുഖ്യാഹാരം. രണ്ടുമാസം പ്രായം ചെല്ലുന്നതോടെ ആ കുഞ്ഞുങ്ങൾക്ക് സാധാരണ തവളകളുടെ രൂപവും ഭാവവും കൈവരും. വാലൊക്കെ മാറി, സുന്ദരന്മാരും സുന്ദരികളുമായിത്തീരുന്ന നാക്കില്ലാത്തവളകൾക്ക് ഒന്നു പ്രേമിക്കാനുള്ള പാകത വരണമെങ്കിൽ വീണ്ടും മൂന്നുനാലു വർഷങ്ങൾകൂടി കാത്തിരിക്കേണ്ടിയിരിക്കുന്നു.

**ആഫ്രിക്കൻ ജലാശയങ്ങളിൽ കണ്ടുവരുന്ന ഒരിനം തവളയാണ് നാക്കില്ലാത്തവള. സ്ത്രീകളിൽ ഗർഭപരിശോധന നടത്തുന്നതിന് ഈ തവളകൾ വൈദ്യശാസ്ത്രത്തെ അനുഗ്രഹിച്ചിരുന്നു.**

ഓന്തിനെപ്പോലെ നിറംമാറുന്ന നാക്കില്ലാത്തവള





ഇണചേരൽ




കഥ

# പൊണ്ണന്റെ പരാജയം

# കീരന്റെ കൗശലം

കാവുമ്പായി ജനാർദ്ദനൻ

**പൊ**ണ്ണൻപെരുമ്പാമ്പിന് തീരെ ഉറക്കംവന്നില്ല. രാത്രിയും പകലും അദ്ദേഹം ഗാഢമായ ചിന്തയിലാണ്ടു. പലപ്പോഴും ദിവാസ്വപ്നങ്ങളും കണ്ടു. ആരോടും സംസാരിക്കാതായി. അദ്ദേഹത്തിന് ചിത്തഭ്രമം പിടിപെട്ടിരിക്കുമെന്നാണ് കൂട്ടുകാരുടെ ധാരണ. 'മൃഗവിപ്ലവ'ത്തിന്റെ പ്രധാന പത്രാധിപരായ കുരുമ്പിക്കാക്ക സന്ദർഭം പാഴാക്കിയില്ല. ചക്രവർണ്ണത്തിൽ ഈ വാർത്ത പ്രസിദ്ധീകരിച്ചു. ഭരണകക്ഷിക്കാരനായ പൊണ്ണൻപെരുമ്പാമ്പ് മനോരോഗിയായിരിക്കുന്നു. സാധുമൃഗസംരക്ഷണപാർട്ടിക്കെതിരായി ഭരണകക്ഷിക്കാർ നടത്തുന്ന പേക്കൂത്തുകൾകണ്ടു സഹികെട്ടാണ് അവസാനം അദ്ദേഹത്തിന് ഈ ദുരവസ്ഥ ഉണ്ടായതു്. ഭരണകക്ഷിക്കാർ സൂക്ഷിക്കുക. അല്ലെങ്കിൽ പലർക്കും ഈ രോഗം പകരുമെന്ന് നഴ്സിംഗ്ഹോം മാനേജർ, ശ്രീമതി കൊക്ക് പ്രസ്താവിച്ചിരിക്കുന്നു.

ഈ വാർത്ത ഭരണകക്ഷിക്കാരെ ചൊടിപ്പിച്ചു. പക്ഷേ, എന്തുചെയ്യാം? സംഗതി ഒരുവിധം പരമാർത്ഥമാണെന്നവർക്കു തോന്നി. പലരും പൊണ്ണൻ പെരുമ്പാമ്പിനെക്കണ്ട് പരമാർത്ഥം ചോദിച്ചു. അദ്ദേഹം സമാധാനമൊന്നും പറഞ്ഞില്ല. മററു സുഹൃത്തുക്കൾ നിരന്തരമായ ചോദ്യശരങ്ങൾകൊണ്ട് മിസസ് പെരുമ്പാമ്പിനെയും ബുദ്ധിമുട്ടിച്ചു. സഹികെട്ട മിസസ് തന്റെ ഭർത്താവിനോടു ചോദിച്ചു:

"നിങ്ങൾക്ക് ഈയിടെയായി എന്താ ഒരു അസ്വസ്ഥത?"

"ഹെയ്, കാര്യമായൊന്നുമില്ല."

"എന്തോ കുഴപ്പമുണ്ട്. എന്നോട് സത്യം പറഞ്ഞില്ലെങ്കിൽ പിന്നെ ഞാൻ നിങ്ങളോടു മിണ്ടില്ല."

"പ്രിയേ, നീ നമ്മുടെ നിലയെപ്പററിയൊന്നു ചിന്തിച്ചുനോക്കു. നമ്മൾ രണ്ടുപേരും രാപകൽ അദ്ധ്വാനിക്കുന്നില്ലേ? എന്നിട്ടുപോലും നമുക്ക് എന്തെങ്കിലും സമ്പാദിക്കാൻ കഴിയുന്നുണ്ടോ?"

"അത്രയധികം സമ്പാദിക്കുന്നതെന്തിനാ? നമുക്ക് കുട്ടികളൊന്നുമില്ലല്ലൊ."

"നമ്മുടെ കല്യാണംകഴിഞ്ഞിട്ട് അധികനാളൊന്നുമായിട്ടില്ലല്ലോ. കുട്ടികളുണ്ടാവാതിരിക്കുമോ? നമുക്ക് അന്തസ്സായി ജീവിക്കാനുള്ള പണം വേണം. കടുവാച്ചേട്ടനും കരടിയമ്മാവനും മററും എയർകണ്ടീഷൻഡ് വീടുകളും അമ്പാസിഡർ കാറുകളുമുണ്ട്. നിസ്സാരനായ കുറുനരിക്കുട്ടപ്പനപോലും മോട്ടോർസൈക്കിളുണ്ട്. നമുക്ക് ഒരു സ്കൂട്ടർപോലുമില്ല."

"അവരൊക്കെ വലിയ പണക്കാരാണ്. അവർക്ക് വേണമെങ്കിൽ വിമാനവും മേടിക്കാൻ കഴിയും. നമുക്കാണെങ്കിൽ, ഒരു ദിവസം അദ്ധ്വാനിച്ചില്ലെങ്കിൽ അന്നു പട്ടിണി കിടക്കേണ്ടിവരും."

"കറക്ററ്! അതുകൊണ്ടാണ് പ്രിയേ, നമുക്കും പണം സമ്പാദിക്കണം. മററുള്ളവരുടെ മുമ്പിൽ തലയുയർത്തി നടക്കണം. പള പളാമിന്നുന്ന ഫോറിൻ വസ്ത്രങ്ങളുമണിഞ്ഞ് കാറിലിരുന്ന് നമുക്കും പട്ടണത്തിലൂടെ കറങ്ങാൻ കഴിയണം. പക്ഷേ, ഇതിനെന്താ മാർഗ്ഗം?"

"അതിനു പല മാർഗ്ഗങ്ങളുമുണ്ട്. മൃഗലോട്ടറിയുടെ ഒന്നാം സമ്മാനമായ രണ്ടു ലക്ഷം നമുക്ക് അടിക്കണം. അല്ലെങ്കിൽ വല്ല സ്വർണ്ണനിധിയും കിട്ടണം. ടൈഗർ ബാങ്ക് കൊള്ളയടിക്കാൻ കഴിഞ്ഞാലും വേണ്ടത്ര രൂപാ കിട്ടും."

"എന്താ എന്നെ കളിയാക്കുകയാണോ? നീ നോക്കിക്കോളു. എന്റെ കൈയിൽ പുതിയൊരു സൂത്രവാക്യമുണ്ട്. അതാണ് സൂത്രവാക്യം 44. ഞാനതു പ്രയോഗിച്ച് ഉഗ്രൻ പണക്കാരനാവും."

"പകൽക്കിനാവു കണ്ടു ഞെളിയിരുന്നാൽ മതി. എല്ലുമുറിയെ പണിയെടുത്താൽ പല്ലുമുറിയെത്തിന്നാം, അത്ര തന്നെ."

"എടീ നിനക്കൊന്നും ലോകവിവരമില്ല. നീ വനവിശേഷം, വനവിപ്ലവം തുടങ്ങിയ പത്രങ്ങളൊക്കെ വായിക്കണം. ആയിരക്കണക്കിനു മൃഗങ്ങളാണ് ഗൾഫ് രാജ്യങ്ങളിലേക്കു കടന്നുപോയതു്."

"അതിനെന്താ, പതിനായിരക്കണക്കിനു രൂപ വാരിക്കൊടുത്തു് വിസയും പോക്കററിലാക്കിയല്ലേ അവർ പോയതു്? നിങ്ങൾക്കു വിസ ആരുതരും?"

"എന്താടീ, ഞാനത്ര മോശക്കാരനാണോ? എനിക്ക് ആരും വിസ തരില്ലേ?"

"വിസ കരിഞ്ചന്തയിൽ കിട്ടുന്ന കാലമല്ലേ ഇതു്? രൂപായുണ്ടെങ്കിൽ ആരെങ്കിലും വിസ നിങ്ങൾക്കും തരും. പക്ഷേ, പതിനായിരം രൂപയെവിടെ?"

"ഓ, നീ ഇതു കണ്ടോ?" തന്റെ വാനിററി ബാഗിൽനിന്നും ചില കടലാസുകൾ വലിച്ചെടുത്തു കാണിച്ചുകൊണ്ട് പൊണ്ണൻ പെരുമ്പാമ്പ് പറഞ്ഞു: "ഇതു് എനിക്കു ഗൾഫിലേക്കു പോകാനുള്ള പാസ്പോർട്ടും മൃഗവിമാനസർവ്വീസിന്റെ ടിക്കററുമാണ്. ഞാൻ നാളെ ഇവിടെനിന്നും പുറപ്പെടും. പക്ഷേ, നിന്നെ വിട്ട് കുറെദിവസം ഒററയ്ക്കു കഴിയണമല്ലൊ എന്നതാണ് എന്നെ വേദനിപ്പിക്കുന്ന പ്രശ്നം."

"ഹൊ, അതു സാരമില്ല. ഏതായാലും നിങ്ങളൊരു നല്ല കാര്യത്തിനല്ലേ പോകുന്നതു്? പക്ഷേ വിസ എവിടെ?"

"എടീ, ഞാൻ പര്യടനത്തിനെന്നും പറഞ്ഞു് ഗൾഫിലെത്തും. അവിടെയെത്തിയ ഉടനെ എന്തെങ്കിലും ജോലി ചെയ്ത് ഒരുമാസത്തിനുള്ളിൽ പത്തുപതിനായിരം രൂപയുണ്ടാക്കും. പിന്നെ, ആ രൂപ കൊടുത്തു് ഒരു വിസ അവിടെ നിന്നുതന്നെ വാങ്ങും. പിന്നെ കുഴപ്പമില്ലല്ലൊ."

"നിങ്ങളുടെ ബുദ്ധിശക്തി അസാധാരണമാണ്. ങ്ഹാ, എന്റെ ഭർത്താവല്ലേ, ബുദ്ധിയില്ലാതിരിക്കുമോ?"

"പ്രിയേ, എനിക്കു വല്ലാതെ വിശക്കുന്നു. എന്താ ഭക്ഷിക്കാനുള്ളതു്?"

"ഭക്ഷിക്കാൻ ഒന്നുമില്ല. എന്തുചെയ്യും? എനിക്ക് വല്ലാത്ത ക്ഷീണം തോന്നുന്നു. പുറത്തേക്കു പോയി ഭക്ഷണം തേടിക്കൊണ്ടുവരാനൊന്നും എനിക്കുവയ്യ്."

"നീ ഇവിടെ വിശ്രമിക്കു. ഞാനൊന്നു പുറത്തേക്കിറങ്ങിനോക്കട്ടെ."

പൊണ്ണൻ പെരുമ്പാമ്പ് നേരെ യക്ഷിക്കാട്ടിലേക്കു ചെന്നു. യക്ഷിക്കാട്ടിലൂടെ നടന്നു പട്ടണത്തിലേക്കു പോകുന്നവഴിയിലെത്തി. സ്വന്തം കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. കീരൻ, പട്ടണത്തിൽനിന്നും പച്ചക്കറികളും പഴങ്ങളും മററും മേടിച്ചു നടന്നുവരികയായിരുന്നു. ഉടനെ പൊണ്ണൻപെരുമ്പാമ്പ് വഴിക്കുള്ള ഒരു ആൽമരത്തിന്റെ കൊമ്പിൽക്കയറി, വാൽചുററി, തല താഴേക്കു ഞാന്നു കിടന്നു.

പുതുതായിട്ടിറങ്ങിയ ഒരു സിനിമയിലെ പാട്ടും പാടിക്കൊണ്ട് കീരൻ മുന്നോട്ടു വന്നു. പെട്ടെന്നാണ് തലയിലിരുന്ന കുട താഴേക്കു വീഴുന്നതും സ്വയം വായുവിലേക്കുയരുന്നതുമായിത്തോന്നിയതു്. 'ഭൂമികുലുക്കം സംഭവിച്ചിരിക്കുകയാണോ?' അവനു് സംഗതി മനസ്സിലായില്ല. ശരീരത്തിൽ ആരോ വരിഞ്ഞുകെട്ടി മുറുക്കുന്നതുപോലെ തോന്നി. ശ്വാസംമുട്ടൽ അനുഭവപ്പെട്ടപ്പോഴാണ് ജീവൻ അപകടത്തിലാണെന്നു മനസ്സിലായതു്.

"ചേട്ടാ, കൊല്ലല്ലെ. രണ്ടുമക്കളുടെ അച്ഛനാണ്. ഞാൻ മരിച്ചുപോയാൽ എന്റെ മക്കൾ അനാഥരായിപ്പോകും."

"എടാ ശപ്പാ, കിടന്നു ക്രുവാതിരിയെടാ. എന്റെ വയററിൽനിന്നു രാമായണം വായിക്കുന്നുണ്ട്. നിന്റെ ഇറച്ചിയുടെ മണം എന്നെ മത്തുപിടിപ്പിക്കുന്നു."

"ചേട്ടനു വേണ്ടത്ര ഭക്ഷണം തരാമെങ്കിൽ എന്നെ വെറുതെ വിടാമോ?"

"എന്റെ വയർ നിറയെ ഭക്ഷണം കിട്ടുമെങ്കിൽ നിന്നെ വിടാം. എൻറടുത്തു വേല ഇറക്കിയാൽ നിന്നെ പച്ചയോടെ ഞാൻ വിഴുങ്ങും. സമ്മതിച്ചോ?"

"ചേട്ടൻ പറഞ്ഞാൽപ്പിന്നെ സമ്മതിക്കാതിരിക്കാനൊക്കുമോ? അതൊക്കെ പോട്ടെ, ചേട്ടനു് പൂമീൻ ഇഷ്ടമാണോ?"

"എടാ, പൂമീൻ എന്റെ ജീവനാണ്. എവിടെ, എവിടെക്കിട്ടും?"

"ഇവിടെ നിന്നു രണ്ടു കിലോമീററർ നടക്കണം."

"എടാ, പൂമീൻ കിട്ടുന്നതിനു രണ്ടല്ല, നാലു കിലോമീററർ നടക്കാനും ഞാൻ തയ്യാറാണ്. കമോൺ."

യക്ഷിക്കാടിന്റെ ഇടത്തേക്കരയിലൂടെ നടന്നുകൊണ്ട് അവർ പാണ്ടൻവയലിലെത്തി. കൈതക്കാടിന്റെ അരികുപററി നടന്നപ്പോഴും പൊണ്ണൻപെരുമ്പാമ്പ്, കീരന്റെ ഒരു ചെവികടിച്ചുപിടിച്ചിട്ടുണ്ടായിരുന്നു. കീരൻ പെട്ടെന്നുനിന്നു.

"ങ്ഹും, എന്തുപററി?"

"ചേട്ടാ, എന്നെ തലചുററുന്നു. എനിക്കുതീരെ നടക്കാൻവയ്യ."

"എടാ, നിന്നെ ഞാൻ ഒററയ്ക്കു നടക്കാനനുവദിച്ചാൽ നീ ഒരൊററ ഓട്ടമോട്ടും. ഞാനത്ര വിഡ്ഢിയല്ല, കേട്ടോ. നിന്റെ വേല മനസ്സിലിരിക്കട്ടെ."

"എന്നെ ഇത്രവിശ്വാസമില്ലേ ചേട്ടാ?"

"എടാ, ഇക്കാലത്തു് ആരെയും വിശ്വസിക്കാൻ പററില്ല. ഭരണതലത്തിൽ മന്ത്രിമാർ പോലും കാലുമാറുന്ന കാലഘട്ടമാണിതു്. പിന്നെ, നിസ്സാരനായ നിന്നെ എങ്ങനെ വിശ്വസിക്കും?"

പൊണ്ണത്തടിയൻ അടുത്തുള്ള കൈതക്കാട്ടിൽനിന്നും ഒരു നീളമുള്ള വള്ളി പൊട്ടിച്ചെടുത്തു് കീരന്റെ ഒരു കാലിൽ വരിഞ്ഞുകെട്ടി. മറേറത്തല കടിച്ചുപിടിച്ചു.

"ഇനി നിനക്ക് എന്നെ വഞ്ചിച്ച് ഓടാൻ കഴിയില്ലല്ലോ. വേഗം നടക്കു. പൂമീനെപ്പററി ചിന്തിക്കുമ്പോൾ എന്റെ വായിൽ വെള്ളമൂറുന്നു. വേഗമാവട്ടെ."

"എന്റെ പൊന്നുചേട്ടാ, എനിക്കു നടക്കാൻ വയ്യ. തല ചുററുന്നു."

"ഓഹോ! നിന്നെക്കൊണ്ടു തുലഞ്ഞല്ലോടാ! ങ്ഹാ, നീ എന്റെ മുതുകത്തുകയറി ഇരുന്നോളു."

രോഗി ഇച്ഛിച്ചതും പാല് വൈദ്യൻ കല്പിച്ചതും പാല് എന്നപോലായി. കീരൻ സന്തോഷത്തോടെ പൊണ്ണൻ പെരുമ്പാമ്പിന്റെ മുതുകിൽ കയറി ഇരുന്നു. പൊണ്ണനറിയാതെ തന്റെ കാലിൽ കെട്ടിയ വള്ളി കടിച്ചുമുറിച്ചു. കുററിക്കാടുകൾ നിറഞ്ഞ പൊന്തയിലേക്ക് എടുത്തൊരു ചാട്ടം. ഒരു നിമിഷത്തിനുള്ളിൽ കുററിക്കാടിനുള്ളിൽ ഓടിയൊളിച്ചു. ഇളിഭ്യനായ പൊണ്ണൻപെരുമ്പാമ്പ് ഒരു വിഫലശ്രമം നടത്തിയെങ്കിലും കീരന്റെ പൊടിപോലും കണ്ടില്ല.

തലകുനിച്ച് നിരാശനായി മടങ്ങിപ്പോകുന്ന പൊണ്ണനെ കണ്ടപ്പോൾ കീരനു സഹതാപം തോന്നി.

---

## ദ സെക്ഷ്വൽ ഹാബിററ്സ് ഓഫ് ഉണ്ണനീലി

(29-ാം പേജിൽ നിന്നു തുടർച്ച)

"എന്താ ഇന്നു ആഫീസില്ലേ? മണി എട്ടുകഴിഞ്ഞല്ലൊ. എപ്പോഴാണിനിയെല്ലാം?"

സ്മരണമണ്ഡലത്തിൽനിന്ന് ശ്രീമതി എന്നെ പിടിച്ചിറക്കി, യാഥാർത്ഥ്യത്തിലേക്ക്. ശരിയാണ്; സമയം വൈകി. ഞാൻ പത്രം മടക്കിവച്ചിട്ട് എണീററു.

വൈകുന്നേരം. ഓഫീസ്‌വിട്ട്, റോഡിന്റെ ഓരം ചേർന്ന് ഞാൻ വീട്ടിലേക്കു നടക്കുകയായിരുന്നു.

"ഹെല്ലോ—"

പിന്നിലാരോ വിളിക്കുന്നു. തിരിഞ്ഞു നോക്കിയപ്പോൾ, മാധവക്കുറുപ്പ്! തേടിയ വള്ളി കാലിൽ ചുററിയതുപോലെ. "എന്താ കുറുപ്പേ, ഇവിടെ?" എന്നു ചോദിക്കാനാഞ്ഞതാണ്. അപ്പോഴാണ് ഓർത്തതു്, മന്ത്രിമന്ദിരത്തിന്റെ മുന്നിൽ കാറിനടുത്തു് ആരേയോ കാത്തുനിൽക്കുകയാണല്ലോ കുറുപ്പ്: ചുഴിഞ്ഞുചോദിക്കുന്നതു ശരിയല്ല. എങ്കിലും എന്തെങ്കിലും ഒന്നു ചോദിക്കണമല്ലോ:

"ഞാനിന്നു കുറുപ്പിനെ ഓർത്തു. രാവിലെ പത്രം നോക്കിയപ്പോൾ."

"ങാ, വി. സി. യുടെ നിയമനമല്ലേ. ഞാനും ആ ന്യൂസുകണ്ടു. കമ്മിററിയുടെ പാനലിൽ എന്റെ പേരുമുണ്ടെന്നറിഞ്ഞു. പക്ഷേ, മിസ്ററർ, ഇവിടെയെല്ലാം പോളിററ്ക്സല്ലേ—പൊററിപോളിററിക്സ്."

നിസ്വനം നിർമ്മമനമായ ഒരു വേദാന്തിയുടെ വൈമുഖ്യത്തോടെ, ശിപാർശകളിൽനിന്നും രാഷ്ട്രീയസ്വാധീനങ്ങളിൽ നിന്നും അതീതനെന്ന മട്ടിൽ, കുറുപ്പ് ആത്മഗതമെന്നോണം അതു പറഞ്ഞപ്പോൾ ഞാൻ ഉള്ളാലെ ചിരിച്ചുപോയി. 'എടാ, മണ്ടശ്ശിരോമണി, നീ മററുള്ളവരേയും വിഡ്ഢിയാക്കുന്നോ?' ഞാനോർത്തുപോയി.




കൗമുദി ന്യൂസ് സർവീസ്

## സംസ്കൃതം കുട്ടികൾക്ക്

സംസ്കൃതസമീക്ഷ. സംസ്കൃതപാഠങ്ങൾ. പൂവററൂർ രാമകൃഷ്ണപിള്ള. വിതരണം: കേരളാ യൂണിവേഴ്സിററി സെൻട്രൽ കോ-ഓപ്പറേററീവ് സ്റ്റോഴ്സ്. വില: 12 രൂപ. സംസ്കൃതം ഉപഭാഷയായോ ഐച്ഛികമായോ പഠിക്കുന്ന വിദ്യാർത്ഥികളെ ഉദ്ദേശിച്ച് തയ്യാറാക്കിയ ഒരു പുസ്തകം. കേരള സർവ്വകലാശാലയുടെ




പുതിയ പാഠ്യപദ്ധതിയനുസരിച്ചാണ് ഇതു തയ്യാറാക്കിയിട്ടുള്ളത്. സംസ്കൃതം പഠിക്കുന്ന കുട്ടികൾക്ക് ഈ പുസ്തകം പരമാവധി പ്രയോജനപ്പെടും. വിരസത തോന്നാത്തവണ്ണമാണ് ഈ പുസ്തകം രചിച്ചിട്ടുള്ളത്. ഇതു് മലയാളഭാഷാവിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുന്നതാണ്.

## സ്വാതന്ത്ര്യത്തിന്റെ രക്തസാക്ഷി




ഇല്ലം. നോവൽ. ജോർജ്ജ് ഓണക്കൂർ. രണ്ടാം പതിപ്പ്. പ്രസാധകർ: സാഹിത്യ പ്രവർത്തക സഹകരണസംഘം. വില: 12 രൂപ. 1980-ലെ കേരള സാഹിത്യ അക്കാദമി അവാർഡ് നേടിയ നോവൽ. സ്വാതന്ത്ര്യത്തിന്റെ രക്തസാക്ഷികൾക്കാണ് ഈ നോവൽ അവതരിപ്പിച്ചിട്ടുള്ളതു്. കേരളത്തിൽ സമീപ ഭൂതകാലത്തു ജീവിച്ച വിപ്ലവകാരിയായ ഒരു വലിയ മനുഷ്യനെക്കുറിച്ചുള്ള സ്മരണകൾ ഈ നോവൽ ഉണർത്തുന്നു. ഒരു ഗ്രാമത്തിന്റെ ആത്മസംഗീതവും ഭദ്രൻ എന്ന മനുഷ്യന്റെ സങ്കീർണ്ണമായ ജീവിതവും ഈ നോവലിനെ ഹൃദയഹാരിയാക്കിയിരിക്കുന്നു. മനോഹരമാണ് ഈ നോവലിന്റെ ശൈലി. പാരായണ സുഖത്തിനു തടസ്സമില്ലാത്തൊരു നോവൽ.

## യോഗപാഠങ്ങൾ



ആരോഗ്യരക്ഷ. വി. ഐ. ജോൺ. വിതരണം: വിജ്ഞാൻ പുസ്തക് ഭവൻ. എസ്. സി. എസ്. ജംഗ്ഷൻ, തിരുവല്ല. വില: 8 രൂപ. യോഗശൈലിയിൽ ആരോഗ്യത്തെ രക്ഷിക്കാനുള്ള യോഗപാഠങ്ങളാണ് ഈ പുസ്തകത്തിൽ. ഗ്രന്ഥകർത്താവായ വി. ഐ. ജോൺ ഒരു പ്രശസ്ത യോഗാസന വിദഗ്ധനാണ്. യുവജനങ്ങളുടെ ശാരീരികവും മാനസികവുമായ ആരോഗ്യാവസ്ഥയ്ക്ക് യോഗാഭ്യാസം വളരെ ഫലപ്രദമാണ്. ആധുനിക ജീവിതക്രമങ്ങളിൽ ശാരീരികാധ്വാനങ്ങൾക്കുള്ള അവസരം വളരെ കുറവാണ്. വ്യായാമത്തിന്റെ അഭാവം കൊണ്ടു് ഉണ്ടാകുന്ന പലവിധ രോഗങ്ങളുണ്ട്. കുട്ടിക്കാലത്തുതന്നെ യോഗശൈലിയിലുള്ള വ്യായാമമുറകൾ ശീലിക്കാൻ സഹായിക്കുന്ന യോഗപാഠങ്ങൾ ഈ പുസ്തകത്തിലൂടെ നൽകുന്നു.

## ദുരന്തങ്ങളുടെ മാലപ്പടക്കം

ആകാശങ്ങളിൽ അഭയം. നോവൽ. നൂറനാട് ഹനീഫ്. പ്രസാധകന്മാർ: സാഹിത്യപ്രവർത്തക സഹകരണസംഘം. വില: 15 രൂപ. പ്രചാരമുള്ള ചില നോവലുകളുടെ കർത്താവാണ് നൂറനാട് ഹനീഫ്. ഒരു ചെറുപ്പക്കാരന്റെ ജീവിതദുരന്തങ്ങളുടെ കഥയാണ് നൂറനാട് ഹനീഫിന്റെ ആകാശങ്ങളിൽ അഭയം. നാന്ദിയിൽ നോവലിസ്റ്റ് ഇങ്ങനെ കുറിക്കുന്നു: "അവൻ തെററു ചെയ്തു. സമ്മതിക്കുന്നു. അതു തെററാണോ? ജീവിതമെന്ന ശിക്ഷ വിധിക്കപ്പെട്ടതുകൊണ്ടു ചെയ്തുപോയ തെററാണോ? ആയിരിക്കാം, അല്ലായിരിക്കാം." ദുരന്തത്തിന്റെ മാലപ്പടക്കം



പൊട്ടിക്കുന്നുവെന്നല്ലാതെ, ജീവിതസത്യങ്ങളിലേക്ക് ഏതെങ്കിലും വിധത്തിൽ വെളിച്ചം വീശാൻ ഈ നോവലിനു കഴിയുന്നില്ല.






## ദേശമംഗലം രാമകൃഷ്ണൻ

വരിക ഞാഞ്ഞൂളേ വഴിതിരിക ഞാഞ്ഞൂളേ!
ഒന്നുസഞ്ചരിച്ച് ഒന്നുനിന്നിട്ട്
മുന്നറിയാഞ്ഞോ പിന്നറിഞ്ഞിട്ടോ
കുട്ടിത്തേനിൽ താമരനൂൽകിനാവിഴഞ്ഞ്
ഏതോ മാംസജന്മത്തിൻ ബാക്കി ഞരമ്പായി
ഈ കുഴഞ്ഞ മണ്ണിൽ ഗ്രഹണനട്ടുച്ചയ്ക്ക്
വരിക ഞാഞ്ഞൂളേ പടംവിടർത്തിനിന്നാട്ടെ.

നെയ്യുറുമ്പിനുമ്മ വറുത്തവാൽക്കഷണം
കട്ടുറുമ്പിൻവായിൽ തള്ളിക്കുതറിനീങ്ങും നേരം
കുരുത്തത്തിന്റെ ചക്കക്കുരു ചുട്ടുതിന്നചെക്കൻ
തുളച്ചുകേററും സൂചിയിലോ പുളഞ്ഞചക്രശ്വാസം.

മരിച്ചദൈവങ്ങൾ ചീഞ്ഞളിയുന്ന
മലയടിയിൽ പെററുപെരുകിടുവാൻ കല്ലി-
ച്ചൊരു വെളിച്ചപ്പാട് വാൾത്തലകൊണ്ട്
അവന്റെ നെററിയിലാഞ്ഞുവെട്ടീപോൾ
ഉതിർന്നചോര മലയടിയിൽ
ചൊള്ളനാറും കുരുക്കളായീപോൾ
കുരുക്കളിൽ നിന്നുയർന്നുപോൾ
കുരുതിപ്പൂങ്കുലമാല
കുരുതിമലയടിവാരത്തവന്റെ ജഡമളിഞ്ഞപ്പോ
മണ്ണിന്റെ കനവുകളായ് കണ്ണില്ലാക്കാതില്ലാ-
കൈയില്ലാകാലില്ലാത്താത് മാവുകളലഞ്ഞുപോൽ.

വരികഞാഞ്ഞൂളേ വഴിതിരിക ഞാഞ്ഞൂളേ!
കനവുകളിൽ പഴയോരക്കാലത്തിന്നമ്പലവും
തിരുമുററം വെളിപാട് അരമണിയും ശംഖുവിളി.
ഹായ്, എന്റെവെളിച്ചപ്പാടച്ഛന്റെയോർമ്മകളെൻ
ചുണ്ടുകളിൽ തലയോട്ടിൽ കാലിൽ കൈതാലത്തിൽ
കൺചെപ്പിലിഴയുന്ന
(ഓർമ്മകളായ് പിറന്നവരേ
ഓർമ്മകളെ കൊത്തിത്തിന്നുക
പാമ്പുകളായ് കൊത്തിത്തിന്നൊരു
മോഹത്തിൻ മണ്ണു ചവച്ചുക
തേട്ടിയെടുത്തുതുക വീണ്ടും
തീരത്തെന്നോർമ്മകളെ)
ചുണ്ടയിലെ കണ്ണീർ നക്കി
ചൂതാട്ടക്കള്ളം മോന്തി
പുത്തൻകലമരിവാളുകളുമൊത്തോരെൻ
ഹൃദയ വരമ്പിൽ
വരിക ഞാഞ്ഞൂളേ വരം തരിക ഞാഞ്ഞൂളേ—എന്റെ
കരിയും വേരിന്റെ കടയ്ക്കലെത്തണമേ.

### അനുബന്ധം

ചവണ പിടിച്ചിട്ട
പറിഞ്ഞ മോണയുടെ
പഴയ ചരിത്രത്തിലിഴഞ്ഞു ഞാഞ്ഞൂളുകൾ.
നാളികേരപ്പൂം തിന്നി-
ട്ടേമ്പക്കം വിടും പ്രഭു
മാളത്തിൽ നിന്നും സർപ്പ-
ഗളത്തിൽ ഞെക്കിയൊരു
പെഗ്ഗു മോന്തുന്നു.
ലിംഗവൃഷണങ്ങൾക്കു വേറെ
ഉടുപ്പു തുന്നിച്ചേർത്തു
തയ്യൽക്കാർ വണങ്ങുന്നു.

— കാലമിങ്ങനെയേതോ
കുപ്പയിൽ നിന്നുമെന്റെ
പീളക്കൺകളിൽ വെട്ടി-
മിന്നുന്നു, ണ്ടതിന്നിടയ്ക്കൊരു മോഹിനി*
ചില്ലു കണ്ണാടിക്കൂട്ടിൽ.
പുററുമിഴയും ഞാഞ്ഞൂളുകൾ
ഛർദ്ദിച്ച മൺകൂനകൾ.
അവളെപ്പൊതിയുന്നു
തുററുതുററായി വഴവഴപ്പൻ തേൻനൂലുകൾ.

അവൾ പാടുന്നു—
ഗുഹ്യജീവിതമേ, വിട.

അവളാശിപ്പൂ—
മുലത്തടത്തിൽ വട്ടക്കെട്ടും നഖ-
പ്പാടുകൾ തോറുമിഴഞ്ഞിഴ-
ഞ്ഞരുമപ്പൈതങ്ങളേ
നിങ്ങളാദിവ്യസ്നേഹമകലെയകലെ നീ-
ന്നെന്നിലേക്കെത്തിച്ചാവൂ.

* ക്ലിയോപ്പാട ഞാഞ്ഞൂളിനെ ഓമനിച്ചിരുന്നുവെന്ന് ചരിത്രം പറയുന്നു.



# ബംഗാളി നോവൽ

## ഏഴ്




**മഹാശ്വേതാദേവി**

പരിഭാഷ: ലീലാ സർക്കാർ

**വ**ത്താംക്ലാസ്സിൽ പഠിക്കുന്നകാലത്ത് വ്രതിക്കും മഞ്ഞപ്പിത്തം ഉണ്ടായി. തീരെ ക്ഷീണിച്ച് ശരീരമാകെ മഞ്ഞനിറമായി. മസാലയൊന്നും ചേർക്കാതെ പത്ഥ്യമനുസരിച്ച് ആഹാരം സുജാതതന്നെ തയ്യാറാക്കിക്കൊടുത്തു. അവനന്നു കഴിക്കാൻ വയ്യായിരുന്നതൊന്നും സുജാതയും കഴിച്ചില്ല കുറച്ചു നാളത്തേക്ക് പിന്നെ കോഴി ഇറച്ചിയല്ലാതെ മറ്റൊരു മാംസവും കൊടുക്കാൻ വയ്യായിരുന്നു. അന്ന് സുജാത മാംസഭക്ഷണം ഉപേക്ഷിച്ചു. പിന്നീടൊരിക്കലും കഴിച്ചില്ല.

“മററുള്ളവർ ഇവിടെ അടുത്താണോ താമസിക്കാറ്?”

“ഓരോരുത്തരും ഓരോ സ്ഥലത്താണ്. വിജിതന്റെ അമ്മയെ ചേട്ടൻവന്നു കൊണ്ടുപോയി. കാൺപൂരിലേക്ക്. പാർത്ഥന്റെ അമ്മ ഉള്ളതും ഇല്ലാത്തതും ശരിയാണ്. എന്നും സുഖക്കേടാണ്. ഇത്രവലിയ വേദന എങ്ങനെ സഹിക്കും? അന്നു കിടക്കയിൽ കയറിയതാണ്. ഇവൻ മരിച്ചുപോയി. ഇനി ഒരെണ്ണമുണ്ട്, അത് നാടുവിട്ടുപോയി. അവൻ തിരിച്ചു വന്നാൽ സഹായമായി.”

“പാർത്ഥന് ഒരു സഹോദരൻ മാത്രം?”

“അതേ ചേച്ചി. കിടക്കയിൽനിന്നെണീക്കില്ല. എന്റെ മോനെ ആരെങ്കിലും കൊണ്ടുതരൂ എന്നു കരച്ചിൽതന്നെ പാർത്ഥന്റെ അമ്മ ഭ്രാന്തി ആകുമെന്നാണ് തോന്നുന്നത്. മരിച്ചുപോയെങ്കിൽ.”

“ഒരുവനുംകൂടി ഉണ്ടായിരുന്നില്ലേ?”

“ലാൽടു. ലാൽടു അവന്റെ അമ്മയെ വേദനിപ്പിച്ചല്ല പോയത്. അവന്റെ അമ്മ ആദ്യമേ മരിച്ചുപോയി. അവൻ ജനിച്ചപ്പോഴത്തന്നെ. അവന്റെ അച്ഛനെന്നിട്ടു പോയി വേറെ കല്യാണം കഴിച്ചു. അതും വയസ്സുകാലത്ത്. അവന് അതിഷ്ടമില്ലാതെ അവന്റെ പെങ്ങളുടെ കൂടെപ്പോയി താമസമായി. അവനെപ്പോലെ ഇത്ര നല്ല ഒരാൺകുട്ടിയെ കാണില്ലചേച്ചി. പഠിപ്പിലും കേമൻ. ശരീരത്തിനും നല്ല ശക്തി. കോളനിയിലെന്തെങ്കിലും നല്ല കാര്യമുണ്ടെങ്കിൽ അവനാണു മുൻപിൽ. എന്തിനും മുമ്പിലെടുത്തുചാടാൻ ഒരുക്കമാണെപ്പോഴും.”

“ഇവിടെ അടുത്താണോ താമസിച്ചിരുന്നത്?”

“അല്ല. കുറച്ചു ദൂരെ. ലാൽടു, പാർത്ഥൻ, സോമു, വിജിതൻ. ഇവർ ഒരേ തരക്കാരാണ്. അവർ താമസിക്കുന്ന ഗ്രാമത്തിൽ ഒരു ചീത്തക്കാര്യം നടക്കാൻ അവർ സമ്മതിക്കില്ല. ചീത്ത വാക്കുകൾ ആരെങ്കിലും പറഞ്ഞാൽ അവർക്കു രക്ഷയില്ല; വെറുതെ വിടില്ല അവർ. ലാൽടുവാണ് ഇവരെയൊക്കെ പറഞ്ഞു കയററി ഈ വഴിക്കുതിരിച്ചതു ചേച്ചി. അവനും അവരുടെകൂടെപ്പോയി.”

സുജാത ഓർത്തു: ശവമുറിയിൽ വേറെയും ശവങ്ങൾ കാണുകയുണ്ടായി. ശ്മശാനത്തിൽ പലരും തലതല്ലിക്കരയുന്നത് സുജാത കേൾക്കാതിരുന്നില്ല. അന്ന് അവരുടെയിടയിൽ താൻ നിന്നപ്പോൾ മൃതദേഹത്തിനടുത്തുനിന്ന് കരയുന്നവർക്കിടയിൽ ഏതുപ്രകാരത്തിലാണ് ഒന്നിച്ചിരിക്കുന്നതെന്ന് സുജാതയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഇപ്പോൾ അതു മനസ്സിലായി. മൃത്യുവിനുശേഷം മാത്രമല്ല വ്രതി അവരോടൊത്ത് ഉറങ്ങിയിരുന്നുള്ളു. ജീവിച്ചിരിക്കുമ്പോഴും വ്രതി അവരുടെ ഇടയിലായിരുന്നു. അവൻ അവരോടൊപ്പം എല്ലായിടത്തുമുണ്ടായിരുന്നു.

വ്രതിയുടെ ആയുസ്സിൽ അവൻ തന്നെ ഒരുക്കിയെടുത്ത ഒരു ഭാഗമുണ്ട്. അവിടെ അവൻ സംപൂർണ്ണനാണ്. കൂടെ മരിച്ചവരായിരുന്ന അവരൊക്കെ ഏറ്റവും അടുത്തവർ. സുജാതയും വീട്ടുകാരുമായിരുന്നില്ല. തന്റെ സഹോദരൻ, തന്റെ ചേച്ചി ഇവയെല്ലാം വെറും നിർദ്ദിഷ്ട സംജ്ഞകൾ മാത്രം.

തന്റെ ഇഷ്ടമനുസരിച്ച് അവൻ അവന്റെ ആദർശവും വിശ്വാസവുംകൊണ്ട് വ്രതി തന്റെ ഒരു നീണ്ട പരിചയനിര തയ്യാറാക്കി. ഒരു പുതിയ വ്രതിയെ സൃഷ്ടിച്ചു. ആ വ്രതി അമ്മയെ എത്രയധികം ഇഷ്ടപ്പെട്ടിരുന്നാലും അമ്മ ആ വ്രതിയെ എത്രയധികം ഇഷ്ടപ്പെട്ടാലും അമ്മയ്ക്ക് ആ വ്രതിയെ തിരിച്ചറിയാൻ കഴിഞ്ഞില്ല. സുജാതയ്ക്ക് അജ്ഞാതനായിരുന്ന ആ വ്രതിയെ ഈ കൂട്ടുകാർ നല്ലപോലെ അറിഞ്ഞിരുന്നു. അവർ ആ വ്രതിയെ മാത്രമേ അറിഞ്ഞുള്ളു.

അവരങ്ങനെ ജീവിതത്തിൽ ഒന്നായിരുന്നതുപോലെ മൃത്യുവിലും ഏകാത്മരായി. അതുകൊണ്ടാണ്, സുജാതയും ഇവരുടെ അടുത്തേക്കിത്ര ആകർഷിക്കപ്പെടുന്നത്. ഇവരും തന്റെ മക്കളെ നഷ്ടപ്പെട്ട ശോകം വഹിച്ചു കഴിയുന്നവരാണ്.

സോമുവിന്റെ അമ്മയുടെ വേദന നിറഞ്ഞ, ഹൃദയം പിളരുന്ന കരച്ചിൽ കേട്ടപ്പോൾ, ആ ആൺകുട്ടികളുടെ കഥകൾ അവരിൽനിന്നു കേൾക്കാൻ കഴിഞ്ഞപ്പോൾ സുജാത മനസ്സിലാക്കി: വ്രതി അവന്റെ അമ്മയെ തനിയെ ദുഃഖിക്കാൻ വിട്ടുപോയില്ല. തന്നെപ്പോലെ എത്രയോപേരുണ്ട് ഇതേ ദുഃഖത്തിൽ കഴിയുക എന്ന ബന്ധത്താൽ തന്റെ സ്വന്തക്കാരാകാൻപോന്നവരായി.

വ്രതിയുടെ മരണത്തിനുശേഷം ഒരു വർഷം. ആ ഒരു വർഷക്കാലം സുജാത സോമുവിന്റെ വീട്ടിലേക്കു വന്നിട്ടില്ല. തന്റെ ഏകാന്തശോകത്തിന്റെ കാരാഗാരത്തിൽ വസിക്കുകയായിരുന്നു. പക്ഷേ, ഈ പുതിയ ബന്ധുത്വം കിട്ടിയിട്ടും ഫലമെന്ത്? അവരോടൊപ്പം താനെങ്ങനെ ഇടപഴകും? അവരിൽ ചേർന്ന് ഒന്നായി മുക്തി ലഭിക്കുന്നതെങ്ങനെ? താൻ ഒരു ധനിക, അഭിജാതകുടുംബജാത, അന്യശ്രേണിയിലെ മഹിള. ഇവർ അത്തരമൊരുവളെ അവരിലൊരാളായി സ്വീകരിക്കുമോ?

സോമുവിന്റെ അമ്മ പറഞ്ഞു, “ലാൽടു ചെറുക്കൻ ജോലി ജോലി എന്ന് ഭ്രാന്തു പിടിച്ചു നടക്കുകയായിരുന്നു. അവനൊരു ജോലി കിട്ടിയില്ല. അങ്ങനെ മനസ്സു വിഷമിച്ചാണ് ഈ ഭ്രാന്തു കയറിയത്.”

ഇത്തവണയും സോമുവിന്റെ അമ്മ കരഞ്ഞു. സുജാത തന്റെ കൈയിൽ അവരുടെ കൈ എടുത്തുവച്ച് തലോടി സമാധാനിപ്പിച്ചു.

ഈ ഒരു വർഷത്തിനിടയ്ക്ക് അവരുടെ വീട് കൂടുതൽ ജീർണ്ണിച്ചിരിക്കുന്നു. ദാരിദ്ര്യത്തിന്റെ അടയാളങ്ങൾ ഓരോ മൂലയിലും പ്രകടമായിരിക്കുന്നു. സുജാത വന്നപ്പോൾ സോമുവിന്റെ അമ്മ വേഗം അകത്തുപോയി വസ്ത്രം മാറി പുറത്തേക്കു വന്നു. ഇത് ഇത്രയും കീറിയതും കണ്ടംവച്ചതുമാണെങ്കിൽ ആദ്യം ഉടുത്തിരുന്നതെന്തായിരിക്കും? ആ വസ്ത്രത്തിന്റെ സ്ഥിതി ആലോചിക്കാൻതന്നെ പ്രയാസം.

വീട്ടിന്റെ ഒരുവശത്തെ മേൽപ്പുര കീഴ്പോട്ടിരുന്നിരിക്കയാണ്. മുളയുടെ ഊന്നുകൊടുത്തു നിറുത്തിയിട്ടുണ്ട്. ഒരു കട്ടിലുണ്ടായിരുന്നതു കാണുന്നില്ല. നിലത്ത് ഇഷ്ടികവച്ച് അതിൽ പലക വച്ചിരിക്കുന്നു. വരാന്തയിൽ ഭക്ഷണം പാകംചെയ്യാറുണ്ടെന്നു തോന്നിയില്ല. മുറിയുടെ ഒരു മൂലയിൽ ഒരടുപ്പുണ്ട്. പാത്രം കമഴ്ത്തിവച്ചിരിക്കുന്നു. പിന്നെ ഒന്നുരണ്ടു പാത്രങ്ങളും.





സോമുവിന്റെ അമ്മയുടെ മുഖം വളരെ ക്ഷീണിച്ചിരിക്കുന്നു. നിർഭാഗ്യത്തിന്റെ കൈകളിലേക്കു സമ്പൂർണ്ണമായി സമർപ്പണംചെയ്യ പാടുകൾ ആ മുഖത്തു നല്ലപോലെ കാണുന്നുണ്ട്. വഴിക്കരികിൽ ആർക്കും വേണ്ടാതെ കിടക്കുന്ന മനുഷ്യരിലും നോക്കാനാളില്ലാത്ത പൂച്ചക്കുട്ടികളുടെ മുഖത്തും ചിറകുമുളയ്ക്കാത്ത കാക്കക്കുഞ്ഞുങ്ങളിലും മാത്രമേ ഇത്തരം ആസന്ന മൃത്യുവിന്റെ പൂർവ്വാഭാസം ദൃശ്യമായിക്കാണുകയുള്ളൂ.

സോമുവിന്റെ ചേച്ചിയുടെ മുഖത്തു കൂടുതൽ ക്രുദ്ധത, കൂടുതൽ അമർഷം. ഈ കഴിഞ്ഞ കൊല്ലം അവൾക്ക് വളരെയധികം ബുദ്ധിമുട്ടേണ്ടിവന്നിട്ടുണ്ടെന്നതു സ്പഷ്ടം. അതാണവൾ കത്തിക്കരിഞ്ഞ കൊള്ളിപോലെ ആയിരിക്കുന്നത്. സോമുവിന്റെ അമ്മയേയും ഈ വീടിനേയും സുജാത മാറിമാറി നോക്കി. മനസ്സു സുജാതയോട് മന്ത്രിക്കുകയാണ്: ഇനി ഇവിടേക്കു വരുകയുണ്ടാവില്ല. അടുത്തകൊല്ലം ജനുവരി പതിനേഴാംതീയതി സുജാത എന്തുചെയ്യും? എവിടെപ്പോകും? കഴിഞ്ഞ ജനുവരി പതിനേഴുമുതൽ സുജാതയ്ക്ക് ചെന്നിരിക്കാൻ ഒരു സ്ഥലമുണ്ട് എന്ന ഒരാശ്വാസം കിട്ടിയിരുന്നു. ഇന്ന് സുജാതയെ തീരെ അവഗണിച്ചുകൊണ്ടാണ് സോമുവിന്റെ ചേച്ചി കടന്നുപോയത്. ആ ഇറങ്ങിപ്പോക്കിൽ സുജാത ഇവിടെ വരേണ്ടതില്ല എന്നതു വ്യക്തമായിരുന്നു.

അതാണ് സുജാത ഇത്രയ്ക്ക് ആകുലയായത്; വേദനയും ആർത്തിയും നിറഞ്ഞ കണ്ണുകളോടെ വീടിനെയും സോമുവിന്റെ അമ്മയേയും നോക്കിക്കൊണ്ടിരിക്കുന്നത്. ഈ മുറിയിൽ, ഈ വീട്ടിലായിരുന്നുവല്ലോ വ്രതി അവന്റെ അവസാനത്തെ മണിക്കൂറുകൾ കഴിച്ചുകൂട്ടിയത്. സോമുവിന്റെ അമ്മ വിരിച്ചുകൊടുത്ത വിരിപ്പിൽ അവൻ കിടന്നു. അവസാന നിമിഷത്തിനു മുമ്പുള്ള ഏതാനും സമയം ഈ സോമുവിന്റെ അമ്മ അവനെ കണ്ടതാണ്.

സോമുവിന്റെ അമ്മ ഒരിക്കൽ പറഞ്ഞു: “നിങ്ങളുടെ വ്യഥകാരണമാണ് നിങ്ങൾ വരുന്നത്. ഞാനോ ചേച്ചി, നോക്കൂ, കണ്ണുണ്ട് കാണാൻ കഴിയുന്നില്ല. കാലുണ്ട് നടക്കാനാവില്ല. ഒരുകാര്യം ചോദിക്കട്ടെ ചേച്ചി. എല്ലാവരും പറയുന്നു സോമുവിന്റെ ചേച്ചിയായതുകൊണ്ട് ആരും അവൾക്ക് ജോലി കൊടുക്കില്ല. ഇതു ശരിയാണോ?”

ഏതാണു ശരി, ഏതാണ് തെറ്റ് എന്നതു സുജാത എങ്ങനെ അറിയും? വിശ്വാസഹീനരായി ചിലരുണ്ടായിരുന്നു. അവരാരും ഇന്നില്ല. പക്ഷേ, അവരുടെ കുടുംബക്കാർ ബാക്കിയുണ്ട്. വിശ്വാസഹീനർക്കായി അലിഖിതനിയമങ്ങളായിരുന്നു നടപ്പിലുണ്ടായിരുന്നത്. ബാക്കിയായ കുടുംബക്കാർക്കുവേണ്ടിയും അത്തരം നീതികൾ നിലവിലുണ്ടോ?

ആ രണ്ടുകൊല്ലക്കാലത്ത് ബരാനഗർ, കാശിപ്പൂർ എന്നീ സ്ഥലങ്ങൾ പരിശോധന നടക്കുന്ന സമയത്ത് ആരും ശബ്ദിച്ചുപോകരുതെന്ന അലിഖിതനിയമം അനുസരിച്ചു നടക്കേണ്ടിയിരുന്നു. സാഹിത്യസമ്മേളനമായാലും മെട്രൊയിലെ ചലച്ചിത്രോത്സവമായാലും രവീന്ദ്രസദനത്തിൽ കവിസമ്മേളനമായാലും ഇവയെല്ലാം ചുററിപ്പററി അങ്ങനെയൊരു മനോഭാവം പ്രവർത്തിച്ചുപോന്നു.

അതിൽ ഭയപ്പെടാനൊന്നുമില്ല. എന്തുകൊണ്ടെന്നാൽ അത്ര പ്രധാന്യമർഹിക്കുന്ന ഒന്നും സംഭവിച്ചില്ല. ഏതാനും ആയിരം ആൺകുട്ടികൾ ഇന്നില്ല എന്നതു ശരിതന്നെ. അതുകൊണ്ടെന്തു ചേതംവന്നു? മററ് അമ്മമാരുടെ മനസ്സിൽ എന്താണ് സ്ഥിതി എന്നറിയില്ല. പക്ഷേ, സുജാതയ്ക്ക് അന്നും എന്നും തോന്നുന്നുണ്ട്, ഒരു കാര്യം: ഈ പശ്ചിമവംഗത്തിലെ തരുണന്മാരെ മാത്രമാണ് ഇങ്ങനെ ഉപദ്രവിച്ചതും വധിച്ചതും, ഇല്ലാതാക്കാൻ ശ്രമിച്ചതും. അതിലും പ്രാധാന്യമുള്ള സംഭവങ്ങൾ മററിടങ്ങളിൽ സംഭവിച്ചിട്ടുണ്ട്.

പക്ഷേ, അവരുടെ കുടുംബക്കാർ? എന്ത്? അവരെ അവഗണിക്കാനുള്ള വ്യവസ്ഥകളും നിയമങ്ങളും നിലവിൽ വന്നിരിക്കുന്നു എന്നോ?

എന്തു പറയണമെന്നറിയില്ലായിരുന്നു സുജാതയ്ക്ക്. അവർ പറഞ്ഞു: “ഞാനിപ്പോഴും ജോലിചെയ്യുന്നുണ്ടല്ലോ.”

“നിങ്ങളെപ്പോലെയാണോ എന്റെ മോളുടെ കാര്യം ചേച്ചി? നിങ്ങൾക്ക് പരിചയമുള്ളവരും മററും എത്രപേരുണ്ട്! കണ്ടില്ലേ? എല്ലാവരുടെ പേരും പേപ്പറിൽ വന്നില്ലേ. നിങ്ങളുടെ മകന്റെ പേരു വന്നോ? എന്റെ ചേച്ചി, ഇവിടെ ഞങ്ങൾക്ക് പരിചയക്കാരുമില്ല, പണത്തിന്റെ ശക്തിയുമില്ല.”

ഈ ബോധം സോമുവിന്റെ അമ്മയുടെ മനസ്സിലുണ്ടാകുമെന്ന് സുജാതയ്ക്കറിയാം. പ്രചണ്ഡമായ ആഘാതവും ദുഃഖവും അവരെ കാൽടാ പുക്കുരിൽ വച്ച് ഒന്നിച്ചാക്കി. പക്ഷേ, ആ സാമ്യം ചിരസ്ഥായിയാകാൻ വയ്യ. ആകുകയില്ല. സമയം ശോകത്തേക്കാൾ ബലവാനാണ്. ശോകം തീരഭൂമി, സമയമോ ജാഹ്നവി. സമയം ശോകത്തിന്റെ മീതെ മണൽ കോരിയിടും. അട്ടിഅട്ടിയായി അതു വന്നുകൂടും.

അങ്ങനെ ഒരുദിവസം പ്രകൃതിയുടെ അമോഘനിയമമനുസരിച്ച് സമയം കോരിയിട്ട ഈ മണൽതിട്ടിനടിയിൽ ശോകം അടിഞ്ഞുപോകും. അതിൽനിന്നു കൊച്ചുകൊച്ച് അങ്കുരങ്ങൾ പുറത്തേക്കു വരും.

അങ്കുരങ്ങൾ! അതെ ആശയുടെ, ദുഃഖത്തിന്റെ, ചിന്തയുടെ, വിദ്വേഷത്തിന്റെ അങ്കുരങ്ങൾ!

അവ മേലോട്ടുയർന്ന് ആകാശം മുട്ടും.

സമയത്തിന് എല്ലാം കഴിയും. സമയത്തിന്റെ പ്രബലമായ പ്രഭാവത്തെക്കുറിച്ചോർക്കുമ്പോൾ സുജാത നടുങ്ങുകയാണ്. വ്രതിയുടെ ഓർമ്മയും മുഖവും തന്റെ സ്മൃതിയിൽനിന്ന് മാഞ്ഞുപോകുന്ന ഒരു ദിവസം വരുമോ? പഴയ പടത്തെപ്പോലെ തെളിമയില്ലാതാകുകയില്ലേ എല്ലാം. ഒരുപക്ഷേ, വ്രതിയെപ്പററി സുജാതയ്ക്കൊരുനാൾ വളരെ സാധാരണമായി എല്ലാവരോടും സംസാരിക്കാൻ കഴിഞ്ഞെന്നും വരാം. പലപ്പോഴും വിഷമംകൂടാതെ കരയാൻ സാധിച്ചേക്കാം.

കാലത്തിന് എല്ലാം സാധിക്കും. രണ്ടു വർഷം മുമ്പ് സുജാതയേയും സോമുവിന്റെ അമ്മയേയും ശോകം ഒരുമിപ്പിച്ചു. സമീകരണത്തിന്റെ രേഖ സമയത്തിന്റെ ഹസ്തക്ഷേപത്താൽ മാഞ്ഞുപോയിരിക്കുന്നു, ദുഃഖത്തിന്റെ ആഘാതം ഇവരുടെ ഇടയിലുള്ള ശ്രേണീ വ്യത്യാസത്തെ മായ്ച്ചു.

(തുടരും)

**ചെറുനോവൽ**

# പാപ്പി

## രണ്ടു്

**"ആ**ർക്കാണു് പ്രാന്തു്, എനിക്കോ?" ദയനീയമായി, നിസ്സഹായമായി പറഞ്ഞു. പിന്നെ മതിലകത്തെ വൃദ്ധ പറഞ്ഞ കാര്യം ഒരിക്കൽക്കൂടി ഓർമ്മിപ്പിച്ചു: "എങ്കിൽ പൊലീസിനെ അറിയിക്കരുതെന്നു പറഞ്ഞതോ?"

ഡ്രൈവർ ഉറക്കെച്ചിരിച്ചു.

സരളക്കൊച്ചമ്മ വീണ്ടും നെററി ചുളിച്ചു. "ഇതാരാണു പറഞ്ഞതു്?"

"സുഭദ്രക്കുട്ടി."

"തമാശയ്ക്കു പറഞ്ഞതായിരിക്കും."

"പക്ഷേ, പ്രസാദും സമ്മതിച്ചതോ?"

"എങ്കിൽ അങ്ങനെതന്നെ ഇരിക്കട്ടെ."

പാപ്പി നിരത്തിലേക്കിറങ്ങി, ചുന്ദരത്തിനു കൊടുക്കുന്നതിനു സംഭരിച്ചിരിക്കുന്ന തീററസാധനങ്ങളുടെ പൊതിയുമായി.

എതിരെ സൈക്കിളിൽ പാഞ്ഞുവന്ന പ്രസാദ് ഉറക്കെപ്പറഞ്ഞു:

"ഞാൻ സ്വർണ്ണ കോഴിമുട്ട കാണാൻ പോകുന്നു."

നാലാംപക്കം അലമേലു മടങ്ങിവന്നു. പലഹാരപ്പൊതിയും ബ്ലൗസിൻെറ തുണിയുംപ്പെടെയുള്ള പാഴ്സലും കൈയിലുണ്ടായിരുന്നു.

പാപ്പിക്കു് പുകയില സമ്മാനിച്ചു. അധികാരത്തോടെ കാമാക്ഷിയെ വിളിച്ചു. വിളിക്കുന്നതിനു മുൻപു് കാമാക്ഷി ഇറങ്ങിവന്നു. അവളുടെ തടിച്ച കീഴ്ച്ചുണ്ടിൽ ചിരി മിന്നി. മൂക്കുത്തിയിലെ പച്ചക്കല്ലു് തിളങ്ങി. മുടി മാടിച്ചുററിക്കൊണ്ടു് പൊതി വാങ്ങി പീഠം നീക്കിക്കൊടുത്തു.

പാപ്പി അകത്തു കണ്ണുമടച്ചു് നെഞ്ചിൽ കൈവച്ചു. "എൻെറ പരദേവതേ! നീലിക്കുന്നിലെ യക്ഷിയമ്മേ!"

സുഭദ്രക്കുട്ടിയുടെ മുഖം അപ്പോൾ മുൻപിൽ തിളങ്ങി. ഇന്നേക്കു് നാലാംപക്കം എത്തുമെന്നുള്ള പ്രവചനം ഓർമ്മിച്ചു.

പിന്നെ വൈകിയില്ല. ചുന്ദരത്തിൻെറ നക്ഷത്രം കടലാസ്സിൽ കുറിച്ചു് അറവാതുക്കൽ വച്ചിട്ടു് പാപ്പി സുഭദ്രക്കുട്ടിയോടു പറഞ്ഞു:

"ചുന്ദരത്തിൻെറ തക്കുറി ഒന്നെഴുതിച്ചു തരിക്കണേ...അവൻ ഗതിപിടിക്കുമോ എന്നറിയണം."

സുഭദ്രക്കുട്ടി ആധികാരികമായി പറഞ്ഞു: "അടുത്ത വെള്ളിയാഴ്ച..."

സുഭദ്രക്കുട്ടി പുസ്തകപഞ്ചാംഗം നിവർത്തിപ്പിടിച്ചു. ചുന്ദരത്തിൻെറ ഗ്രഹനിലകളെപ്പററി ഉറക്കെവായിച്ചുകേൾപ്പിച്ചു. പിന്നെ കണ്ണുമടച്ചു് വെറുതെ പറഞ്ഞു തുടങ്ങി: "പാപഗ്രഹങ്ങളുടെ ദൃഷ്ടിയുള്ളതിനാൽ മംഗല്യത്തിനു ദോഷം."

കട്ടിലിനുകീഴിൽ അക്ഷമയായി കേട്ടുകൊണ്ടിരുന്ന പാപ്പി നെഞ്ചത്തു കൈവച്ചു: "എൻെറ ചുന്ദരത്തിനു് എന്തു ദോഷം?"

"ചൊവ്വാദോഷം."

"ഇതിനെന്താ പഴതു്..." പാപ്പിക്കു് നെഞ്ചു പൊട്ടി. കണ്ണുനിറഞ്ഞു. ചുണ്ടുകൾ ചലിച്ചു:

"ചൊവ്വാദോഷമുള്ള പെണ്ണിനെ കണ്ടുപിടിക്കണം. അവൻെറ ഭാര്യ സുന്ദരി തന്നെ അവനെപ്പോലെ."

ഒരിക്കൽ കുംഭകുടം തുള്ളുമ്പോൾ വേലപ്പൻ കാണിച്ചുതന്ന ചുന്ദരത്തിൻെറ മുഖം ഓർത്തപ്പോൾ ചിരി പൊട്ടി. നെററിയിലേക്കു പറേറവെട്ടിയ, കോലൻമുടി. കക്കാപിടിച്ച ആനപ്പല്ലുകൾക്കു പഴുതു്! പതിഞ്ഞ കുറിയ മൂക്കു്. ബീഡിക്കറയിൽ കറുത്തു തടിച്ച ചുണ്ടു്. തനി ഊളൻെറ മുഖം!

സുഭദ്രക്കുട്ടിയുടെ ചിരിയിൽ തുടുക്കുന്ന മുഖത്തു്, സിന്ദൂരപ്പൊട്ടിൽ, ചുമപ്പിച്ച ചുണ്ടിൽ മിഴികളുന്നി പാപ്പി ചോദിച്ചു: "ചുന്ദരത്തിനു ഭാഗ്യമുണ്ടോ?"

"ഭാഗ്യമുണ്ടു വലിയ ഭാഗ്യം."

"ഒരു വർഷത്തിനുള്ളിൽ ഭാഗ്യക്കുറിയടിക്കും. അപ്പോൾ പാപ്പിക്കു് പിത്തള വളകൾക്കു പകരം സ്വർണ്ണവളകൾ, സ്വർണ്ണമൂക്കുത്തി. പിന്നെ കസവിൻെറ ഉടയാടകൾ..."

പാപ്പി എല്ലാം കേട്ടു് ആനന്ദത്തിൽ മതിമറന്നു. കാമാക്ഷിക്കും അപ്പോൾ നല്ല കാലം വരും. അവളും രക്ഷപ്പെടും.

പാപ്പി പിന്നെയും കേൾക്കാൻ ആകാംക്ഷയോടെ നിന്നു.

പെട്ടെന്നു് സുഭദ്രക്കുട്ടി ദുഃഖം നടിച്ചു: "ഗുളികൻ ദൃഷ്ടിചെയ്യുന്നു."

"ങും...എന്നുവച്ചാൽ"

"അവനു മദ്യപാനം, പുകവലി, സ്ത്രീനിമിത്തം മാനഹാനി ഇത്യാദി ദോഷഫലങ്ങൾ."

"എൻെറ ചുന്ദരത്തിനു്?" പാപ്പിക്കു മുഖം മങ്ങി.

"പുകവലി അപകടകാരി കൂടിയാണു്."

പാപ്പി സങ്കടത്തോടെ പിറുപിറുത്തു. "അതേ, അവൻ ഗുണംപിടിക്കില്യ. എങ്ങിനെ കൊണംപിടിക്കാനാണു്? ദിവസം പത്തുപതിനേഴു കെട്ടു് ബീഡി പുകയ്ക്കും. ചോറുകൂടി തിന്നണ്ട. പിന്നെ കിട്ടുന്നതത്രയും ബോമ്മക്കടയിൽ. സിനിമക്കൊട്ടകേൽ. നാഴിയരിക്കു പൈസ തോന്നിയാൽ തരും." പാപ്പി ചിന്തയിലാണ്ടു. അല്പം കഴിഞ്ഞു് പുഞ്ചിരിച്ചു. "പക്ഷേ, ചുന്ദരനിപ്പോൾ ദൈവസി അമ്പലത്തിൽ പോണുണ്ടു്...അതോ?"

സുഭദ്രക്കുട്ടി പെട്ടെന്നു ചിരിച്ചു. എന്നിട്ടു് പാപ്പിയെ സഹതാപത്തോടെ നോക്കി.

ഒരു നിമിഷം! സുഭദ്രക്കുട്ടിക്കു ഭാവപ്പകർച്ച വന്നുകഴിഞ്ഞു.

മുഖത്തു് പത്തുക്കെപ്പെത്തുക്കെ കർക്കടകരാത്രി പടർന്നു. കണ്ണുകളിൽ, ചുണ്ടിൽ, മിന്നലുകൾ. വാക്കുകൾ ഇടിനാദങ്ങളായി ഉടഞ്ഞു ചിതറി.

"ഇല്ല, ചുന്ദരം അമ്പലപ്പരിസരംകൂടി ദുഷിപ്പിക്കുന്നു. അവൻ ആലിൻചോട്ടിൽ മദനകാമരാജൻ കഥകൾ പറഞ്ഞു രസിക്കുന്നു. ബീഡിപുകച്ചു് കാർക്കിച്ചു തുപ്പുന്നു. പരിസരംകൂടി വൃത്തികേടാക്കുന്നു."

"ഉവ്വു്... ഇതു ഞാനറഞ്ഞില്ലല്ലോ അമ്മേ..." പാപ്പി പരിദേവനങ്ങൾ ഉതിർത്തു.

"നീയറിയേണ്ട, ഞാനറിഞ്ഞു."

പെട്ടെന്നു് പ്രവചനത്തിൻെറപോലെ ഗഹനമേറിയ സ്വരത്തിൻെറ ചീളുകളിൽ പാപ്പി ഉലഞ്ഞു.

"നിൻെറ മകൻ കഞ്ചാവാണു് പുകയ്ക്കുന്നതു്. അവനു് ശാപം കിട്ടാതിരിക്കട്ടെ."

എന്തെന്നില്ലാത്ത ഭാവങ്ങളിൽ ഉദ്ദീപ്തമാക്കിയ ആ മുഖത്തു് നിമിഷങ്ങളോളം പകച്ചു.

ഒരു ബോഗയിൻവില്ലക്കാടു് നിരത്തിൽക്കൂടി നീങ്ങുന്നതുകണ്ടപ്പോൾ സുഭദ്രക്കുട്ടി ഉറക്കെച്ചിരിച്ചു് എത്തിനോക്കി.

പാപ്പി.

ഗേററിനടുത്തുനിന്നു പാപ്പി കിതച്ചു. "ഇതു് പ്രസാദ് മോൻ തന്നതാണു്."

"എന്തിനാണിത്രയധികം?"

പാപ്പി ചിരിച്ചു. "മതിലരികിൽ നിരത്തി നടാനാണു്."

സുഭദ്രക്കുട്ടി എന്തോ ഓർമ്മിച്ചു് നിശ്ശബ്ദ

**ചെല്ലമ്മ ജോസഫ്**

യായിനിന്നു. പിന്നെ ആശ്ചര്യം നടിച്ചു പറഞ്ഞു: "ഇതിൽ സ്വർണ്ണയക്ഷി താവളമാക്കിയിരുന്നു. ഇപ്പോൾ സ്വർണ്ണയക്ഷി അവർക്കു നഷ്ടപ്പെട്ടു."

"ഉവ്വ്."

"ഇനി ചെടികൾ തളിർത്താക്കുമ്പോൾ സ്വർണ്ണയക്ഷി അവിടെ കുടിയിരിക്കും."

"എന്റെ ചെടിയിൽ?"

"അതേ."

"അപ്പോൾ പ്രസാദ്മോന്റെ സ്വർണ്ണക്കട ചുന്ദരത്തിനു കിട്ടുമോ?"

"കിട്ടും."

പാപ്പി മുഖമാട്ടി ചിരിച്ചു. ചിരിയിൽ കിതച്ചു.

മൈലാഞ്ചിപ്പടർപ്പിൽനിന്ന് ഇറങ്ങിവന്ന് വേലപ്പൻ പറഞ്ഞു: "പക്ഷേങ്കി തളിർക്കണമെങ്കിൽ അർദ്ധരാത്രി ഇതിനു മൂത്രമൊഴിച്ചുകൊടുക്കണം. എന്നാലേ ഈ സാധനം കിളുക്കത്തോളളു. ഇല്ലെങ്കിൽ കരിഞ്ഞുപോകും!"

"അതിനെന്താ, ചുന്ദരത്തിനോടു പറയാം." പിന്നീട് പാപ്പി ധൃതിയിൽ നടന്നു. പാപ്പിയെക്കാൾ മുൻപിൽ പൃക്കാടുകൾ ചലിച്ചു. വേലപ്പൻ അവർക്കു പിന്നാലെ പാഞ്ഞുപോയി.

അന്നു സന്ധ്യയ്ക്കു പാപ്പി ഓടിക്കിതച്ചു വന്ന് സുഭദ്രക്കുട്ടിയുടെ മുൻപിൽനിന്നു പ്രലപിച്ചു: "ചുന്ദരം കഞ്ചാവടിച്ച് ഇതേ കിറുങ്ങിക്കിടക്കുന്നു. സുഭദ്രക്കുഞ്ഞ് പറഞ്ഞതുപോലെതന്നെ."

സുഭദ്രക്കുട്ടി നിശ്ശബ്ദയായി നിന്നു. പിന്നെ അഴിഞ്ഞു ചിതറിക്കിടന്നിരുന്ന ഈറൻമുടിയിലെ നേരിയ കുരുക്കുകൾ അഴിച്ച് അമർത്തി ചിരിച്ചു.

"അവന്റെ കൂട്ടുകാരൻ തുന്നക്കാരനാണ് ഈ കടുംകൈ ചെയ്യിച്ചത്." പാപ്പി വിങ്ങി.

സുഭദ്രക്കുട്ടി പതുക്കെ ചോദിച്ചു: "ഞാനെന്തുചെയ്യണം?"

"ഇനി വലിക്കാണ്ടിരിക്കാൻ ചരടോതിത്തരണം."

സുഭദ്രക്കുട്ടി ഏതോ അസ്വാസ്ഥ്യത്തിന്റെ ചുഴികളിലേക്കു വലിച്ചെറിയുന്നതുപോലെ പിടഞ്ഞു.

"ബോധം തെളിയുമ്പോൾ ചുന്ദരത്തിനെ ഞാൻ കൂട്ടിക്കൊണ്ടുവരാം. അവനും ഇവിടെ സേവയുണ്ടെന്നുള്ള കാര്യം ഇപ്പോൾ ഉറപ്പാണ്."

സുഭദ്രക്കുട്ടി പെട്ടെന്നു സംഭ്രമിച്ചു. ഇനി കാട്ടുതീപോലെ തന്നെ ചുററിപ്പററി പ്രചരിക്കാൻ പോകുന്ന കഥകൾ. വേലപ്പൻ അപ്പോൾ ചിരിച്ചു.

"നല്ല കളതന്നെ. ഇപ്പോൾ പറയുന്നതൊക്കെ അച്ചട്ടായിരിക്കുന്നല്ലോ. അലമേലു മടങ്ങിവന്നു. ഇതേ ചുന്ദരം കഞ്ചാവടിച്ചു."

പാപ്പി കൈകൂപ്പിനിന്നു തേങ്ങി: "അപ്പോൾ ചരടിന്റെ കാര്യം."

"ഇന്നു സമയമില്ല. മറെറന്നാൾ." സുഭദ്രക്കുട്ടി കോണികയറി കാററുപോലെ പാഞ്ഞുപോയി.

കിടക്കമുറിയിൽ ഉലാത്തുമ്പോൾ പലതും മറക്കാൻ ആശിച്ചു. അപ്പോഴൊക്കെ വേലപ്പന്റെ ചോദ്യം ഈയക്കട്ടിയായി മനസ്സിൽ തികട്ടി. അസ്വസ്ഥമായ മനസ്സിന്റെ കോണിൽനിന്ന് ചോദ്യങ്ങൾ ഉതിർന്നു. സുഭദ്രക്കുട്ടി തലയണയിൽ പൊള്ളുന്ന മുഖമമർത്തി കിടന്നു.

ആരോ വാതിൽ കർട്ടൺ മാററി തല നീട്ടി.

രാമചന്ദ്രൻ!

സുഭദ്രക്കുട്ടി അസഹ്യതയോടെ മുഖം തിരിച്ചു. അസ്വാസ്ഥ്യത്തിന്റെ മറെറാരു കനൽ അപ്പോൾ മനസ്സിൽ തീ ഉരുക്കി.

പിറേറ ദിവസം പാപ്പി എന്നത്തേയും പോലെ പ്രസന്നവദനയായി എത്തി.

അലക്കിയ തുണികൾ അയയിൽ വിരിക്കുമ്പോൾ സുഭദ്രക്കുട്ടി വേപ്പിനടുത്തുനിന്നു. പിന്നീട് ഇലകൾ അടർത്തി കൈവെള്ളയിൽ ഞെരിച്ചു മണത്തു് ഊറിച്ചിരിച്ചു. എല്ലാം നിർന്നിമേഷയായി നോക്കിനിന്നിരുന്ന പാപ്പി ആകാംക്ഷയോടെ ചോദിച്ചു: "ഇന്ന് എന്റെ കാമാക്ഷിയുടെ ജാതകം ഒന്ന് വായിക്കാമോ?"

സുഭദ്രക്കുട്ടി ചിരിച്ചു. അപ്പോൾ മുരിക്കുമരത്തിലെ കിളികൾ ചിലച്ചു. നിലത്തടർന്നു കിടന്നിരുന്ന മുരിക്കിൻപൂവ് എടുത്ത് നെററിയിൽ ചാന്താക്കിമാററി സുഭദ്രക്കുട്ടി നടന്നു. മുരിക്കുമരത്തിൽ ഇരുന്ന കിളികളിൽ ചിലതുകൂടെ പറക്കുന്നത് പാപ്പി ആശ്ചര്യത്തോടെ നോക്കിക്കണ്ടു. സുഭദ്രക്കുട്ടിയുടെ കാൽക്കീഴിൽ തൊട്ടാവാടികൾ ഞെരിയുന്നതും. പാപ്പിക്ക് എല്ലാം അസാധാരണങ്ങളായി തോന്നി. തൊട്ടാവാടിമുള്ളുകൾ കാലിനെ വേദനിപ്പിക്കയില്ലേ? കിളികൾ എന്തിനു കൂടെപ്പറന്നു? കാററിന് എന്തേ ഇത്ര സൗരഭ്യം.

സുഭദ്രക്കുട്ടി ഡയറി തുറന്നു. പാപ്പി കാൽക്കീഴിൽ ഇരുന്നു വായ്‌പിളർന്ന് കണ്ണുമിഴിച്ചു.

നിശ്ശബ്ദതയ്ക്ക് ആഴമേറുമ്പോൾ പാപ്പി, സുഭദ്രക്കുട്ടിയെ ഉററുനോക്കി. സുഭദ്രക്കുട്ടിയുടെ നെററിയിൽ ചന്ദനക്കുറിക്കു കീഴിൽ മുരിക്കിൻപൂദളത്തിന് എത്ര തിളക്കം. ചുവപ്പു സിന്ദൂരത്തിന്റെ പൊട്ടുപോലെ. തുറന്നിരിക്കുന്ന മിഴികൾ എങ്ങും ഉറയ്ക്കുന്നില്ല. ചുവന്നചുണ്ടിൽ മന്ത്രോച്ചാരണങ്ങൾ. പെട്ടെന്ന് സുഭദ്രക്കുട്ടി പ്രവചനംപോലെ പറഞ്ഞു:

"കാമാക്ഷി ഭർത്താവിനെ ചതിക്കുന്നവളാണ്. അവൾ പതിവ്രത അല്ല. ഇനിയും മാലയോഗം അവൾക്കുണ്ട്. ആദ്യഭർത്താവല്ല അലമേലു."

പാപ്പി തരിച്ചിരുന്നു. ആശ്ചര്യത്തിന്റെ സീൽക്കാരത്തിൽ പുളഞ്ഞു. "അതേ അലമേലു രണ്ടാമത്തെ ഭർത്താവാണ്. കാമാക്ഷി നെറികെട്ടവളാണ്."

സുഭദ്രക്കുട്ടി സഹതാപാർദ്രമായി പുഞ്ചിരിച്ചു. പിന്നെ കണ്ണുമടച്ച് പ്രവചനം തുടർന്നു: "കാമാക്ഷിക്കു മക്കളുണ്ടാകില്ല."

"അതേ, എന്റെ കാമാക്ഷിക്ക്..." വേദനയോടെ പാപ്പി ഞരങ്ങി. "അലമേലുന്റെ ഓപ്പറേഷൻ കഴിഞ്ഞതാണ്. ഇനി പിള്ളയുണ്ടാകില്ല."

സുഭദ്രക്കുട്ടി അമ്പരപ്പിൽ തരിച്ചു. വെറുതെ തമാശയ്ക്കായി പറഞ്ഞതെല്ലാം പതിരില്ലാത്ത പരമാർത്ഥങ്ങളായതെങ്ങനെ? നിശ്ശബ്ദത തളംകെട്ടി. നിഗൂഢമായ ദുരൂഹതകളിൽ മനസ്സ് അലഞ്ഞു.

പെട്ടെന്ന് പെരുച്ചാഴിയെപ്പോലെ വേലപ്പൻ മുറിക്കുള്ളിൽ പാഞ്ഞെത്തി: "കാമാക്ഷി വന്നിരിക്കുന്നു."

രസച്ചരടു പൊട്ടിയതിന്റെ വെറുപ്പോടെ സുഭദ്രക്കുട്ടി ചോദിച്ചു: "എന്തിന് കാമാക്ഷി ഇവിടെ വന്നു? വരാൻപാടില്ലായിരുന്നു."

വേലപ്പൻ പറഞ്ഞു: "കോണിമുറിയിലാണു നില്ക്കുന്നത്. നിലവറ വാതുക്കൽ!

സുഭദ്രക്കുട്ടി പിടഞ്ഞെണീററു. "അശുദ്ധമാക്കിയല്ലോ അവൾ. ഇനി നിൽക്കണ്ട. ജാതകം വായന ഇന്നേക്കു വേണ്ട. ഇനി നാളെ. പൊയ്ക്കോളൂ."

പാപ്പി മുറിക്കുള്ളിൽനിന്നും പുറത്തേക്കു കുതിച്ചു.

സുഭദ്രക്കുട്ടി ഒപ്പം നടന്നു. കോണിച്ചോട്ടിൽ നരച്ചകോലംപോലെ കാമാക്ഷി. ചുന്ദരത്തിന്റെ അതേ മുഖച്ഛായ. മൂക്കുത്തിയുടെ ഇരുണ്ട കല്ലിന്റെ തിളക്കം മാത്രമേ ആ മുഖത്തുള്ളുവെന്നുതോന്നി. വെററിലക്കറപിടിച്ച തടിച്ച ചുണ്ടിൽ, കനത്ത പിരികക്കൂട്ടിൽ അസംതൃപ്തിയും ഈർഷ്യയും പതിയിരിക്കുന്നു.

പാപ്പി ഉറക്കെ ചോദിച്ചു: "നീ എന്തിന വന്നു? നീ വരണ്ടായിരുന്നു."

പാപ്പിയുടെ രൂക്ഷമായ നോട്ടത്തിൽ ചൂളങ്ങാത്ത മറുപടി: "പണികഴിഞ്ഞില്ലേ, അമ്മ വരു. റേഷൻ മേടിക്കണം."

"പണികഴിഞ്ഞു. നീ കൂട്ടിക്കൊണ്ടുപോകാൻ നിൽക്കണ്ട, എളുപ്പം എളുപ്പം പോയാട്ടെ."

കാമാക്ഷി അന്ധാളിപ്പിൽ പകച്ചു. പിന്നെ പിറുപിറുത്തു: "അമ്മയ്ക്കു ഭ്രാന്താണ്."

കമലയുടെ അമ്മൂമ്മ ചോദിച്ചു: "എന്തിനാ സുഭദ്രക്കുട്ടി വേണ്ടാത്തതൊക്കെ പറഞ്ഞുപിടിപ്പിക്കുന്നത്. സുഭദ്രക്കുട്ടിക്ക് സേവയുണ്ടെന്ന്. ഉള്ളതാണോ?"

സുഭദ്രക്കുട്ടി ചിരിച്ചു.

"പാപ്പി കോഴിമുട്ടയുടെ കഥ പാട്ടാക്കി. ഇപ്പോൾ സുഭദ്രക്കുട്ടിക്ക് സേവയുണ്ടെന്നു പരക്കെയായിരിക്കുന്നു."

സുഭദ്രക്കുട്ടി ഉറക്കെ ഉറക്കെ ചിരിച്ചു. പക്ഷേ ചിരിയിൽക്കൂടി പാഞ്ഞുവന്നു, ഏതോ അസ്വാസ്ഥ്യത്തിന്റെ മിന്നലുകൾ.

അമ്മൂമ്മ ചിരിച്ചു: "എന്റെ പേരക്കുട്ടീം ഇപ്പോൾ അവരെ വട്ടുകളിപ്പിക്കാൻ തുടങ്ങീട്ടുണ്ട്. എന്തൊക്കെയാണ് നിങ്ങൾ പറഞ്ഞുപിടിപ്പിക്കുന്നത്? ഈ അറയ്ക്കകത്ത് സ്വർണ്ണത്തിന്റെ നിലവിളക്കും പട്ടുമുണ്ടെന്ന് സുഭദ്രക്കുട്ടി പറഞ്ഞില്ലേ. പിന്നെ സുഭദ്രക്കുട്ടി കല്യാണം കഴിക്കില്ലെന്ന്."

സുഭദ്രക്കുട്ടി അപ്പോഴും ചിരിച്ചു. പക്ഷേ ഉള്ളിൽ പൊരികൾ മിന്നി.

"കാമാക്ഷിയുടെ കാലിൽ ആണികൊണ്ടു. കത്തിവെപ്പുകൾകൊണ്ട് നീരിനും വേദനയ്ക്കും ആശ്വാസം കിട്ടാണ്ട് അവൾ പുളേന്നു. അന്ന് ഇവിടുന്ന് ആ പോക്കു പോയപ്പോഴാണ്..."

പാപ്പി കണ്ണുനീരോടെ പറഞ്ഞപ്പോൾ സുഭദ്രക്കുട്ടി നെററിചുളിച്ചു. എന്തേ ഇങ്ങനെ ആപത്തുപിണയാൻ? ഉള്ളിലെ സന്ദേഹത്തിനു പാപ്പി മറുപടി നൽകി: "ഇന്നാളേ പറഞ്ഞതാണ് നീ ഇവിടെ വരല്ലേയെന്ന്. ദേഹം അന്ന് അശുദ്ധമായിരുന്നു. പിന്നെ ദേഹനോയമ്പുമില്ലാതെ. ഇതു കോപമാണ്. അമ്മയ്ക്കു സഹിച്ചില്ല. പണ്ടേ പരദേവതമാരെ പുച്ഛമായിരുന്നു അവൾക്ക്. ഇപ്പോൾ ഇവിടത്തെ കാര്യം പറഞ്ഞാണ് കരയുന്നത്."

സുഭദ്രക്കുട്ടിക്ക് ചിരിപൊട്ടി...പാപ്പി തന്നെ കഥകൾ മിനഞ്ഞുകെട്ടുന്നു. പക്ഷേ, അടുത്തനിമിഷത്തിൽ മുഖം മങ്ങി. സംശയത്തിന്റെ പൊരികൾ മിന്നി. എന്തോ അഗാധമായി ആലോചിച്ചു നിൽക്കുമ്പോൾ എങ്ങുനിന്നോ കാററുപോലെ പാഞ്ഞുവന്ന വേലപ്പൻ ചോദിക്കുന്നതുകേട്ടു: "ഇപ്പോഴെങ്കിലും പാപ്പിക്കു മനസ്സിലായില്ലേ ഇവിടെ കുടിയിരുപ്പുണ്ടെന്നുള്ള കാര്യം?"

സുഭദ്രക്കുട്ടി കോണികയറി കിടക്കമുറിയിൽ തനിച്ചിരുന്നു. പരിഭ്രമം തുളുമ്പുന്ന മനസ്സിന്റെ ഏതോ കോണിൽനിന്ന് ചോദ്യങ്ങൾ ഉതിർന്നു. കാമാക്ഷിയുടെ കാലിൽ ആണികൊള്ളാൻ കാര്യമെന്താണ്? അലമേലുതിരിച്ചുവരാൻ? ചുന്ദരം കഞ്ചാവടിക്കാൻ? ഇനി സേവ ഉണ്ടോ? പലതും പ്രവചിക്കാൻ കഴിയുന്നതെന്താണ്? അലമേലുന് സന്തതികളുണ്ടാകില്ലെന്ന്. കാമാക്ഷി പാതിവ്രത്യമില്ലാത്തവളെന്ന് പലതും...ഞാൻ ആരാണ്? എന്റെ ഭംഗിയേറിയ ദേഹത്തു കുടികൊള്ളുന്ന ചൈതന്യം ഞാൻ തന്നെയാണോ?

പാപ്പി വാതിൽക്കൽ തലനീട്ടി. കാണാത്ത ഭാവം നടിച്ച് മച്ചിലേക്കു നോക്കിക്കിടക്കുമ്പോൾ പാപ്പിയുടെ കാതരമായ സ്വരം കാതിൽ ചിലമ്പി.

"ഇവിടെ സിദ്ധിയുള്ള സിന്ദൂരമുണ്ട്. ഇന്നാൾ തന്നത്! അതു വാങ്ങി കാലിൽ പുരട്ടിയാൽ മതിയെന്ന് വേലപ്പൻ പറഞ്ഞു."

അന്നൊരിക്കൽ ചുമന്ന സിന്ദൂരം കടലാസിനുകീഴിൽ മറച്ചുപിടിച്ച് പാപ്പിയെ ആശ്ചര്യപ്പെടുത്തിക്കൊണ്ട് കൈവെള്ളയിൽ ചൊരിഞ്ഞുകൊടുത്ത കാര്യം സുഭദ്രക്കുട്ടി അനുസ്മരിച്ചു. പക്ഷേ ഇത്തവണ മനസ്സു പിൻവാങ്ങി. സുഭദ്രക്കുട്ടി ചിന്തയിലാണ്ടു!

അകലെ കൈ ചൂണ്ടി താക്കീതുകൾ നൽകുന്ന രാമചന്ദ്രന്റെ ഗൗരവം തുളുമ്പുന്ന മുഖം! ഒരു ദുഃസ്വപ്നംപോലെ തൊട്ടു മുൻപിൽ മകളുടെ കാലിൽ പുരട്ടാൻ സിദ്ധിയുള്ള സിന്ദൂരത്തിന് കൈയെത്തിനിൽക്കുന്ന പാപ്പിയുടെ ദൈന്യമായ മുഖം!

പിന്നെ വൈകിയില്ല, പാപ്പിയെ അമ്പരപ്പിച്ചുകൊണ്ട് ആശ്ചര്യകരമായ രീതിയിൽ സിന്ദൂരം കൈവെള്ളയിൽ ചൊരിഞ്ഞുകൊടുക്കുന്നതിന്.

"നിലയറവാതൽ തുറന്നുവച്ചത് ആരായാലും കഷ്ടമായി. ഈ പതിവിനി വേണ്ട, കുട്ടികൾക്ക് കള്ളനും പോലീസും കളിക്കാൻ തരമാകും!" സുഭദ്രക്കുട്ടിയെ പരോക്ഷമായി പഴിക്കുന്ന സുമിത്രയേട്ടത്തി ആരോടെന്നില്ലാതെ പറഞ്ഞു.



സുഭദ്രക്കുട്ടി വേലപ്പനെ നോക്കി അർത്ഥഗർഭമായി പുഞ്ചിരിച്ചു.

പക്ഷേ, കൈ മലർത്തിക്കാണിച്ച് സമ്മതിക്കാൻ തയ്യാറാകാതെ വേലപ്പൻ പറഞ്ഞു: "അമ്മ സത്യമായി ഞാനല്ല!"

ചായ മൊത്തിക്കുടിച്ചുകൊണ്ട് രാമചന്ദ്രൻ കയറിവന്നു. കപ്പ് ടീപ്പോയിയിൽ വച്ച്. അമർത്തി മൂളി: "ഇതൊക്കെ തുടക്കമാണ്. പരദേവതയാണെന്നു പറഞ്ഞ്...സാരമില്ല."

"എന്നുവച്ചാൽ..." സുഭദ്രക്കുട്ടി ചൊടിച്ചു: "ആരാ തുറന്നുവച്ചത്?"

"അതുകൂടി ബോധമില്ലായിരിക്കും."

"ഞാൻതന്നെ. രാമചന്ദ്രൻ ഈ കാര്യത്തിൽ തലപുണ്ണാക്കണ്ട!"

"പക്ഷേ, ഈ പാപ്പിയെ പിച്ചുപിടിപ്പിക്കുന്നതിനുള്ള വേഷംകെട്ടൽ...അതേറുന്നു."

"ഏറിക്കൊള്ളട്ടേ," സുഭദ്രക്കുട്ടി കോണിപ്പടി പാഞ്ഞുകയറിപ്പോയി.

പിന്നെ മീൻകുളത്തിനടുത്ത് ചിന്താമഗ്നയായി ഇരുന്നു.

ഏതോ നിമിഷത്തിൽ തൊട്ടടുത്ത് കാലൊച്ച കേട്ടു.

രാമചന്ദ്രൻ! അടുത്തുനിന്ന് സൗമ്യമായി പറഞ്ഞു: "എനിക്കു നിന്നെ മനസ്സിലാക്കാൻ കഴിയുന്നുണ്ട്. അത്രയും ആർക്കും കഴിയില്ല."

"എന്നെയോ! രാമചന്ദ്രനെന്നെ മനസ്സിലാക്കുന്നുണ്ടെന്നോ?" തീക്ഷ്ണതയേക്കാൾ ആഴമേറിയിരുന്നു സ്വരം. ചുണ്ടിൽ പുച്ഛം മിന്നി.

"അതേ, നിന്റെ മനസ്സിന്റെ പിടി

കിട്ടാത്ത ചാപല്യങ്ങളെ, നിന്റെ മനസിനെ ഞാനെന്നേ അറിഞ്ഞുകഴിഞ്ഞിരിക്കുന്നു.''

''അനാവശ്യം പറയുന്നു. ഞാൻ...എന്റെ മനസ്സ്...ആർക്കുംവേണ്ടി കാട്ടുകയറിയിട്ടില്ല.''

''അതേ അതു കല്ലാണ്. യാതൊന്നിനും ഇളക്കാൻ പററില്ല,'' രാമചന്ദ്രൻ പറഞ്ഞു. ''നീതന്നെ ഫ്രിജിഡാണ്.''

''എന്നുവച്ചാൽ?''

രാമചന്ദ്രൻ കാറിന്റെ വാതിൽ തുറന്നുപിടിച്ച് സിഗററിന്റെ അവസാനപുക ആഞ്ഞെടുത്ത് കാൽക്കീഴിൽ ഞെരിച്ചു. ''പക്ഷേ, അഹന്തയാണ് എല്ലാത്തിനും തടസ്സം. അല്ലായിരുന്നെങ്കിൽ നീ എന്റെ നിയന്ത്രണത്തിലാകുമായിരുന്നു. ചികിത്സിക്കുന്ന ആളോട് അഹന്തയുള്ള ഒരു രോഗി അല്ലായിരുന്നെങ്കിൽ...''

സുഭദ്രക്കുട്ടി പിടഞ്ഞെഴുന്നേററു. വീണ്ടും ഇരുന്നു. ഉള്ളിൽ എന്തോ തികന്നുമറിയുന്നതിന്റെ അതിപ്രസരം സിരകളിൽ. തലയ്ക്കുള്ളിൽ കനംവിങ്ങുന്നു! മുഖത്ത് ചൂട് ഇരമ്പി. കൈകൾ ഉരസ്സി ഉലയുന്ന നെഞ്ചിൽ അമർത്തി രാമചന്ദ്രനെ രൂക്ഷമായി നോക്കി. ''രാമചന്ദ്രൻ പറഞ്ഞുവരുന്നത്, അഥവാ പറഞ്ഞുപരത്താൻ പോകുന്നത്, ഇനി എനിക്ക് ഭ്രാന്താണെന്നായിരിക്കും.''

''ഭ്രാന്തല്ല.''

''പിന്നേയ്?''

രാമചന്ദ്രന്റെ അമർത്തിയ സ്വരം: ''മെന്റൽ ഡിപ്രഷനാണ്.''

സുഭദ്രക്കുട്ടി കാതുകൾ പൊത്തിപ്പിടിച്ച് അസഹ്യതയോടെ ഉറക്കെ തേങ്ങി. ''രാമചന്ദ്രൻ എന്നെ ഭ്രാന്തുപിടിപ്പിക്കാതെ എന്റെ അടുത്തുനിന്നുപോകൂ. ഇല്ലെങ്കിൽ ചീത്തക്കളിയാണ്.''

രാമചന്ദ്രൻ കാറിനുള്ളിൽ അമർന്നു.

സുഭദ്രക്കുട്ടി മുഖംതിരിച്ചു. അകലെ ആകാശച്ചോപ്പിൽ ദൃഷ്ടികൾ അലഞ്ഞു.

മനസ്സുവിങ്ങി. എത്രസമയം? രാമചന്ദ്രന്റെ നേർക്കുള്ള അമർഷത്തിന്റെ പൊരികൾ പതുക്കെപ്പതുക്കെ അടങ്ങുന്നു. രാമചന്ദ്രന്റെ ക്രൂരമായ വാക്കുകൾ ആയിരങ്ങളായി പ്രതിദ്ധ്വനിക്കുമ്പോൾ മറെറന്തോ മനസ്സിനെ കീഴടക്കുന്നു. ആരുടേയോ കാൽച്ചുവട്ടിൽ പിടഞ്ഞു വീർപ്പുമുട്ടുംപോലെ മനസ്സ് പേടിച്ചരളുന്നു. സാന്ത്വനങ്ങളോ യാതൊന്നുമില്ലാതെ നിസ്സഹായതയിൽ പിടയുന്ന നിമിഷങ്ങൾ.

പെട്ടെന്ന് സുഭദ്രക്കുട്ടി കരഞ്ഞു; തെല്ലുറക്കെ ഏങ്ങിയേങ്ങി.

പാപ്പിയുടെ മുൻപിൽ വേലപ്പനുമൊത്ത് ആടുന്ന ഈ നാടകം അവസാനിപ്പിക്കാൻ തന്നെ തീരുമാനമെടുത്തു, സുഭദ്രക്കുട്ടി.

രണ്ടുദിവസം മൂകത പാലിച്ചു.

വേലപ്പൻ ചൂണ്ടയും ഇരകളുമായി കൂടെക്കൂടെ പാഞ്ഞുവന്ന് പ്രലോഭിപ്പിച്ചിട്ടും സുഭദ്രക്കുട്ടി കുലുങ്ങിയില്ല. പെയിന്റിങ്ങുകളിലും പുസ്തകംവായനയിലും വ്യാപൃതയായി സമയംപോക്കി. പക്ഷേ ഒരു മൂവന്തിനേരത്ത് പാപ്പി തന്നെ നേരിട്ടുവന്ന് പ്രലോഭനത്തിന്റെ കരുത്തുററ വലകൾ നിവർത്തി.



ഏതോ ശൈത്യചിന്തകളിൽ മരവിച്ച് പ്രതിമയായി ഇരുന്നിരുന്ന സുഭദ്രക്കുട്ടി ഉണർന്നു മുസാണ്ട പടർപ്പിൽനിന്ന് തല നീട്ടി!

സന്ധ്യ എരിയുന്ന മുഖത്തും അഴിഞ്ഞുവിതറിയ ഈറൻ മുടിയിലും കണ്ണുകൾ പായിച്ച് പാപ്പി തൊഴുതു.

''പിണക്കംപൊന്ന് മനസ്സിലായി. എന്ത് ഇഷ്ടക്കേടൊന്ന് പറഞ്ഞാൽ മതി. വേണ്ടതുചെയ്യാം പാപ്പി.''

''പിണക്കോ. എന്തിന്?'' സുഭദ്രക്കുട്ടി തികച്ചും സാധാരണഭാവം കൈക്കൊണ്ടു.

''രണ്ടുദിവസമായി ഉരിയാട്ടമേയില്ല. പാപ്പിക്കു മനംനൊന്ത് ഉരുകുന്നു. ഏതാണ്ട് വേവലാതീം. ഉറക്കത്തിൽപോലും ഇടിത്തീ വീഴുന്നു. നെഞ്ചിൽ. എന്താണ് ചുന്ദരം വല്ല നെറികേടും ഇനി പറഞ്ഞുപിടിപ്പിച്ചോ ... വേലപ്പനും അതുതന്ന്യ പറയുന്നു.''

ഞാൻ സുഭദ്രക്കുട്ടിയാണെന്നു പറയുന്നതിന് നാക്കു തരിക്കുമ്പോൾ സ്വതസ്സിദ്ധമായ നർമ്മബോധത്തിനു പെട്ടെന്നു വഴങ്ങിനിന്ന സുഭദ്രക്കുട്ടി നാടകീയമായി ചിരിച്ചു. രാമചന്ദ്രന്റെ താക്കീതുകളെ അപ്പാടെ മറന്നുപോയ നിമിഷം. അഴിഞ്ഞ മുടിമാററി ചിരി അമർത്തി ഉത്സാഹത്തിമിർപ്പിൽ തമിഴിൽ പറഞ്ഞു: ''ആമാം പാപ്പി...രണ്ടുനാൾ നാൻ ഇങ്കെ ഇല്ലാമൽ...നീലികുന്നിലേ എൻ അരുമയാന കുഴന്തകളെ പാർക്കത്തുക്കെ പോയിരുന്തവേള...ഇപ്പോത്തുതാനേ നാൻ വന്തിട്ടേൻ...ഉനക്ക് സൗഖ്യമല്ലവാ.''

അപ്പോൾ മുഖത്ത് ആയിരം സപ്തമിചന്ദ്രൻ പൊട്ടിവിരിയുന്നതു കണ്ടപ്പോൾ പാപ്പി കൈകൂപ്പി.

പൊടുന്നനേ ചാറിയ കുളിർ മഴത്തുള്ളികൾ പാപ്പിയുടെ ദേഹത്ത്...കൈത്തണ്ടയിൽ...നെററിയിൽ... കവിളിൽ ...ഉച്ചിയിൽ ഉടഞ്ഞുചിതറുമ്പോൾ പാപ്പി കോരിത്തരിച്ചു. ''ഈ കരിംവേനലിൽ ഈ മഴ. ഇത് അനുഗ്രഹത്തിന്റെ മഴയാണ്.'' പാപ്പി കണ്ണുമടച്ച് കൈകൂപ്പി ഭക്തിനിർഭരതയിൽ എന്തൊക്കെയോ പിറുപിറുക്കുമ്പോൾ സുഭദ്രക്കുട്ടി അന്തംവിട്ട് എമ്പാടും നോക്കി.

ഡാലിയാപൂച്ചട്ടിയിൽ ഓസിൽ വെള്ളം ചീററിച്ചിരുന്ന വേലപ്പന്റെ കൂർത്ത കണ്ണുകളും...ആനപ്പല്ലുകളും മൈലാഞ്ചിപ്പടർപ്പിൽ കണ്ടു.

സുഭദ്രക്കുട്ടി പെട്ടെന്ന് മുഖംതിരിച്ചു. കുപ്പിവളകളിൽ തെരുപിടിച്ചുനിന്നു. പച്ചയും ചുമലയും മഞ്ഞയും വർണ്ണങ്ങൾ. ഏതോ കൗമാരസ്വപ്നങ്ങൾ ഉണർത്തുന്ന അസുലഭനിമിഷങ്ങൾ! റൗക്കയിൽ സ്വർണ്ണബട്ടണിന്റെ മാലയുള്ള അമ്മൂമ്മയുടെ തേനൂറുന്ന ചിരി. കസവിന്റെ നീളൻ പാവാടയും മുല്ലപ്പൂമൊട്ടുമാലയും കൈനിറയെ കുപ്പിവളകളുമണിഞ്ഞ്...

പൂരപ്പറമ്പിലെ തിക്കുതിരക്കിൽ നീല വെളിച്ചത്തിൽ ഉത്സാഹത്തിമിർപ്പിൽ! വർണ്ണമിഠായികളുടെ കൂമ്പാരങ്ങൾ! അമ്മൂമ്മയുടെ മുഖത്തു വിടരുന്ന അഭിമാനത്തിന്റെ പുഞ്ചിരി. ''അമ്മ കറമ്പി, മകള് വെളമ്പി, മകളുടെ മകളൊരു സുന്ദരിക്കോത... ആരാണ് സുന്ദരിക്കോത? എന്റെ സുഭദ്രക്കുട്ടി!''

''പാലക്കാട്ടുന്നു വന്നിട്ടുണ്ട് ചിന്നമ്മു. ഞാൻ എഴുതി വരുത്തിച്ചതാണ്.'' പാപ്പിയുടെ ഉൽക്കണ്ഠയിൽ തേഞ്ഞസ്വരം.

സുഭദ്രക്കുട്ടി ഉണർന്നു! പാപ്പിയെ തുറിച്ചു നോക്കി. ''എന്താണു പറഞ്ഞത്?''

പാപ്പി കണ്ണുമിഴിച്ച് വായ് തുറന്ന് അമ്പരപ്പിൽ തളർന്നു. എന്നിട്ട് നഷ്ടബോധത്തോടെ പറഞ്ഞു: ''യക്ഷിയമ്മ ഇപ്പോൾ ദേഹത്തുനിന്നു പോയി. കൊട്ടും തമിഴിലായിരുന്നു നേരത്തേ സംസാരിച്ചത്!''

''ആര്...ഞാൻ...'' സുഭദ്രക്കുട്ടി ചിരിച്ചു.

(തുടരും)

# നോവൽ

## മുപ്പത്തൊന്ന്



**സാറാ തോമസ്**

**ജീ**വിതം ഇത്രയേറെ വെറുത്തുകഴിഞ്ഞിരുന്നു എന്നു തനിക്കു ഒരു നേരിയ ഊഹമെങ്കിലും തോന്നിയിരുന്നെങ്കിൽ! അവന്റെ നൈരാശ്യം അകറ്റാൻ ഒരു ശ്രമംപോലും നടത്തിയില്ലല്ലോ എന്ന വിങ്ങലായിരുന്നു മനസ്സിൽ. പ്രിൻസിപ്പലും വാർഡനും എത്തിയിരുന്നു. എല്ലാവരും റൂമുകളിലേക്കു പോകാൻ ആവശ്യപ്പെടുകയാണ്. മഹസ്സർ തയ്യാറാക്കിക്കഴിഞ്ഞ് വേണ്ടതു തീരുമാനിക്കാമെന്ന് അവർ ഹോസ്റ്റൽ സെക്രട്ടറിയുടെ ചോദ്യത്തിനു മറുപടി പറഞ്ഞു.

ശോകമൂകമായി നടന്നുനീങ്ങുന്ന വിദ്യാർത്ഥിസമൂഹം. എല്ലാ മുഖങ്ങളിലും കുറ്റബോധത്തിന്റെ കാളിമ. ഡൈനിങ് ഹാളിലെ കോണിച്ചുവട്ടിൽ ഖാദർ കുട്ടി പൊട്ടിപ്പൊട്ടി കരയുകയാണ്: "ഇന്നലെ ക്ലാസുവിട്ടുവന്നപ്പോൾ ഞങ്ങൾ കുറെപ്പേർ വട്ടമിട്ടുനിന്ന് അയാളെ കളിയാക്കിയതാണ്, കണ്ടകോളിന് അടുത്ത മാസം എസ്.എ.ടി.യിൽ അഡ്മിറ്റ് ചെയ്യേണ്ടിവരുമല്ലോ എന്നും പറഞ്ഞ്. തലകുനിച്ച് നിശ്ശബ്ദനായി കടന്നുപോയതേയുള്ളു. ഞങ്ങളുടെ ക്രൂരമായ തമാശ് ഒരു ജീവൻ അപഹരിച്ചു എന്നോർക്കുമ്പോൾ..."

"ഏയ്, നീ അത്രയും പറഞ്ഞെന്നു കരുതി ആരെങ്കിലും ആത്മഹത്യയ്ക്കൊരുങ്ങുമോ? അപ്പോൾ നമ്മൾ ആ വെളുത്തു പൂവമ്പഴംപോലെയുള്ള നമ്പൂരിപ്പയ്യനെ റാഗ്ചെയ്തതോർത്താൽ..."

"എനിക്കു തോന്നുന്നതു് ഇന്നലെ നമ്മുടെ ബയോ-കെമിസ്ട്രി സാറിന്റെ വഴക്കു കേട്ടായിരിക്കുമെന്നാണ്. അയാൾ അപ്പോൾ കരയുന്നെന്നു തോന്നി മുഖം കണ്ടിട്ട്."

"അതിനു സാറ് അത്രയ്ക്കൊന്നും പറഞ്ഞില്ലല്ലോ."

കുട്ടപ്പനും അങ്ങനെയല്ലേ തന്നോടു പറഞ്ഞതു്.

ഒരു ഒന്നാംവർഷ വിദ്യാർത്ഥി സംഭവം വിവരിക്കയാണ്—

"ബയോ-കെമിസ്ട്രി ക്ലാസ്സിൽ സാറ് വളരെ വിസ്തരിച്ച് രണ്ടോ മൂന്നോ പ്രാവശ്യം പ്രത്യേകം പറഞ്ഞുകൊടുത്തതാണ്. എന്നിട്ടും അയാൾ അപ്പാരറ്റസിന്റെ മുമ്പിൽ വെറുതെ നിൽക്കുന്നതു കണ്ട് അടുത്തുചെന്ന് ഒന്നുകൂടി പറഞ്ഞു മനസ്സിലാക്കുന്നതു കണ്ടു. എന്നിട്ടും പുള്ളി അങ്ങനെ മിഴിച്ചുനിന്നതേയുള്ളു. അപ്പോഴാണ് ഇന്റർമീഡിയറ്റിലെ കെമിസ്ട്രി മാർക്ക് എത്രയാണെന്നു ചോദിച്ചതു്. അയാൾ എന്തോ മുരണ്ടെന്നു തോന്നുന്നു. ഇക്കണക്കിന് ഈ പഠിത്തപരിപാടി വിട്ട് വേറെ പണിനോക്കുകയാണ് നല്ലതെന്നു പറയുന്നതു കേട്ടു."

"അല്ല, അതിനിത്ര ഹർട്ട് ആകാൻ എന്തിരിക്കുന്നു."

"ഷെഡ്യൂൾഡ് കാസ്റ്റ് അല്ലേ. പഠിത്തം കഴിഞ്ഞിട്ടും കുറെക്കാലമായി എന്നു തോന്നുന്നു. എല്ലാം മറന്നുകാണും."

"വെറുംകോംപ്ലക്സ് ആയിരിക്കണം."

"ഏതായാലും നമുക്കൊക്കെ ഒരു പേരുദോഷമായി."

"അതെ. നമുക്കു പറ്റിയ ഒരു വലിയ ട്രാജഡി."

അവർക്കുപറ്റിയ ഒരു ട്രാജഡി. അത്രമാത്രം. തനിക്കോ? കൺമുമ്പിൽ തൂങ്ങിയ നിലയിലുള്ള ഈശ്വരന്റെ രൂപം. ഹൃ ദ യം പൊ ട്ടു മെ ന്നു തോന്നി. കുറ്റബോധത്തിന്റെ വീർപ്പുമുട്ടൽ! തനിക്കീ ദുരന്തം ഒഴിവാക്കാൻ കഴിയുമായിരുന്നില്ലേ? കുട്ടപ്പന്റെ മുറിയുടെ വാതിൽവരെ പോയിട്ടും അകത്തുകടക്കാൻ എന്തുകൊണ്ടു മടിച്ചു? ഒരുപക്ഷേ, താൻ വാതിലിൽ മുട്ടിവിളിച്ചു എന്ന കാരണംകൊണ്ടു മാത്രം അവൻ ആ ഉദ്യമത്തിൽനിന്നു പിൻതിരിയുമായിരുന്നു. പക്ഷേ, താൻ അതിനു മുതിരുകയുണ്ടായില്ല. എന്തുകൊണ്ട്—എന്തുകൊണ്ട്? ഉത്തരം കിട്ടാതെ മനസ്സിൽ ആ ചോദ്യം വീണ്ടും വീണ്ടും ആവർത്തിക്കപ്പെടുകയാണ്.

"നീയിപ്പോഴും ഇവിടെ നിൽക്കുകയാണോ? താഴെ കാണാഞ്ഞ് ഞാൻ തിരക്കി വന്നതാണ്."

ജമാലാണ്.

"ഇനി എന്താ വേണ്ടതെന്നൊക്കെ തീരുമാനിക്കാൻ ഡൈനിങ് റൂമിൽ എല്ലാവരും കൂടിയിരിക്കയാണ്."

ഇനി എന്തു വേണമെന്നാണ്? ഒന്നും തന്നെ വേണമെന്ന് തോന്നിയില്ല. കുട്ടപ്പനു വേണ്ടിയിരുന്നതു് ഇത്തിരി സ്നേഹമായിരുന്നു. അംഗീകാരമായിരുന്നു. കുട്ടപ്പൻ പൊയ്ക്കഴിഞ്ഞിരിക്കുന്നു. ഇനി ഈവക കാര്യങ്ങളൊന്നും അവനു ഒരിക്കലും പ്രശ്നങ്ങൾ സൃഷ്ടിക്കുകയില്ല. ആരുടേയും അവഗണനകൊണ്ട് അവന്റെ മനസ്സ് നീറിപ്പുകയുകയില്ല. ഇല്ല, ഇനി അവനുവേണ്ടി ഒന്നും ചെയ്യേണ്ടതില്ല.

"ഞാൻ എന്തിനുവരുന്നു ജമാൽ—എനിക്കു പ്രത്യേകിച്ച് ഒന്നും പറയാനില്ല. പറയേണ്ട നേരത്ത് ഞാൻ..."

പെട്ടെന്ന് വാക്കുകൾ മുട്ടിപ്പോയി. ജമാൽ തോളിൽ തട്ടി:

"ഇപ്പോൾ നീ ഇങ്ങനെ സെന്റിമെന്റലാകാനുള്ള നേരമല്ല. സംഭവിക്കേണ്ടതു സംഭവിച്ചു. ഇനി മെഡിക്കോസിന്റെ അന്തസ്സിനു ചേരുന്നതായിരിക്കണം ബാക്കി കാര്യങ്ങൾ. അതൊക്കെ എല്ലാവരുംകൂടി ചേർന്ന് ചർച്ചചെയ്യേണ്ടതല്ലേ."

അങ്ങനെ ജമാലിന്റെ നിർബ്ബന്ധം കൊണ്ടുമാത്രം താഴേക്കു ചെന്നു.

നിറഞ്ഞ നിശ്ശബ്ദതയിൽ സെക്രട്ടറിയുടെ ശബ്ദം പുറത്തെവരാന്തയിൽ കേൾക്കാം. "...ഇനിയെങ്കിലും ആരും കുറ്റം കണ്ടുപിടിക്കാനുള്ള ഇട നമ്മുടെ ഭാഗത്തുനിന്ന് ഉണ്ടാകരുത്. കുട്ടപ്പനു മെഡിക്കോസിന്റെ അന്തസ്സിനു ചേർന്നവിധം അന്തിമോപചാരങ്ങൾ അർപ്പിക്കേണ്ടതു നമ്മുടെ ഓരോരുത്തരുടേയും കർത്തവ്യമാണ്..."

"ഇനി നമുക്ക് വിശദാംശങ്ങളിലേക്കു കടക്കാം."

"പോസ്റ്റ്മോർട്ടം കഴിഞ്ഞ് ഡെഡ് ബോഡികിട്ടിയാലുടൻ നമുക്ക് കോളേജ് ആഡിറ്റോറിയത്തിൽത്തന്നെ വയ്ക്കണം. അതാണ് അതിന്റെ യോഗ്യത. പിന്നെ റീത്തുകൾ, പൂമാലകൾ."

ആരോ എണീറ്റു പറഞ്ഞു:

"നമ്മുടെ മ്യൂസിയത്തിൽ ഇപ്പോൾ തന്നെ ഓർഡർ കൊടുത്താൽ ഒരു മണിക്കൂറിനകം നല്ല ഒന്നാന്തരം റീത്തുകൾ കെട്ടിത്തരും."

മറ്റൊരാൾ:

"അതിലൊക്കെ അത്യാവശ്യം കറുപ്പുകൊടിയല്ലേ?"

"ശരിയാണ്. കരിങ്കൊടിപിടിച്ചില്ലെങ്കിൽ പിന്നെ എന്തു ദുഃഖമാണ്—എന്നാൽ മോട്ടോർ സൈക്കിൾ ഉള്ള ആരെങ്കിലും പാളയംവരെ ഉടനെ പോകണം. എല്ലാവരും അറിഞ്ഞും കേട്ടും വരുന്നതിനു മുമ്പ് കറുത്തകൊടി ഉയർന്നിരിക്കണം. അതാണ് അത്യാവശ്യം."

"രണ്ടു യാർഡ് തുണി വേണ്ടിവരും. കൊടി ഹോസ്റ്റലിന്റെ മുൻവശത്തുമാത്രം പോരല്ലോ, ഡെഡ് ബോഡി കൊണ്ടുപോകുന്ന വാനിന്റെ മുൻപിലും വേണ്ടേ—പിന്നെ നമുക്കൊക്കെ കറുത്ത ബാഡ്ജും വേണ്ടേ?"

"എന്നാൽ ശ്രീധരൻ ഇനി നിൽക്കണ്ട. മ്യൂസിയത്തും കയറി കറുത്ത തുണിയും വാങ്ങിയിട്ട് വേഗം പോരേ. പിന്നെ ആരെങ്കിലും ലേഡീസ് ഹോസ്റ്റലിലേക്ക് പോകണം. ഡെഡ്ബോഡിയുടെകൂടെ കുട്ടപ്പന്റെ വീടുവരെ പോകാൻ രണ്ടു മൂന്നു പേരെയെങ്കിലും സംഘടിപ്പിക്കണം. അല്ലെങ്കിൽ വിലാപയാത്രയ്ക്ക് വേണ്ടത്ര ഗാംഭീര്യം ഉണ്ടാകില്ല. പി. വി. ജോർജ്ജും എം. കെ. മേനോനും ലേഡീസ് ഹോസ്റ്റലിലേക്ക് പോയിക്കോട്ടെ. നിങ്ങൾ അവിടെ പോപ്പുലറാണല്ലോ." പറയാത്തതാമസം അവർ എണീറ്റു കഴിഞ്ഞു. "ഞാനുംകൂടെ പോയേക്കാം. കുട്ടപ്പന്റെ കാര്യത്തിൽ നമ്മൾ ഇന്ററസ്റ്റ് എടുത്തില്ലെങ്കിൽ...!"

കുഞ്ഞപ്പി അടക്കംപറഞ്ഞിട്ട് പതുക്കെ പുറത്തേക്കു വലിഞ്ഞു.

"ഒന്നു രണ്ട് കപ്പി യൂഡിക്കൊളോൺ കൂടി വാങ്ങിച്ചേക്കണം. ഡെഡ്ബോഡി നാട്ടിൽ കൊണ്ടെത്തിക്കുമ്പോൾ നേരമാകും."

ശ്രീധരമേനോൻ വെളിയിൽ മോട്ടോർ സൈക്കിൾ സ്റ്റാർട്ടാക്കുന്ന ശബ്ദം കേട്ടപ്പോൾ, അലക്സ് ജനലിൽകൂടി തല വെളിയിലേക്കിട്ട് വിളിച്ചു പറഞ്ഞു:

"നമ്മൾ ആദ്യം തീരുമാനിക്കേണ്ടതു് ഇതൊക്കെയാണോ? കുട്ടപ്പന്റെ കുടുംബത്തെ മറന്നുപോയോ. ഒരു ഗതിയുമില്ലാത്ത പാവങ്ങൾ. അവർക്ക് എന്തെങ്കിലും സഹായം ചെയ്യാതെ..."

അത്രയും കേട്ടു കഴിഞ്ഞപ്പോൾ ജമാൽ ചാടിയെണീറ്റു:

"ഓ, ശരിയാണ്. ആ കാര്യം വിട്ടുപോയി. അതും വേണ്ടതാണ്."

"അപ്പോ എല്ലാറ്റിനുംകൂടെ ഒരു നല്ല തുക വേണ്ടി വരും."

"മീറ്റിങ് കഴിഞ്ഞാലുടൻ സബ്സ്ക്രിപ്ഷനായി ഹോസ്റ്റൽ കമ്മിറ്റി നിങ്ങളെ സമീപിക്കുന്നതാണ്. ഓർമ്മിക്കുക: ഇതു് നിങ്ങളുടെ അഭിമാനത്തിന്റെ, സ്റ്റാറ്റസിന്റെ പ്രശ്നമാണ്. കൈയയച്ചു സഹായിക്കുക."

എത്രവേഗമാണ് പണം പിരിഞ്ഞതു്. ശവം മോർച്ചറിയിൽനിന്നും ഏറ്റുവാങ്ങിക്കൊണ്ടു വന്നപ്പോഴേക്കും കോളേജ് വാൻ എത്തിക്കഴിഞ്ഞിരുന്നു.

ഈശ്വരൻ മാത്രം മുറിക്കു പുറത്തു് ഇറങ്ങിയതേയില്ല.

"ഇനിയെങ്കിലും വരുന്നില്ലേ" എന്നു ചോദിച്ചപ്പോൾ ഒരലർച്ചയായിരുന്നു:

"എന്തിനു? കൊ ല്ലാ തെ കൊ ന്ന തും പോരാ, ഇനി അതൊരാഘോഷമാക്കുന്നതുകൂടി കാണണമെന്നോ?"



പക്ഷേ, ഈ ദുരന്തത്തിന്റെ ആഘാതം ശരിക്കും അനുഭവപ്പെട്ടതു് ശവശരീരവുമായി തിരു-കൊച്ചിയുടെ വടക്കുള്ള ഒരു നാട്ടിൻപുറത്തു് കോളേജ്‌വാൻ എത്തിയപ്പോഴായിരുന്നു. ജമാൽ ആ കഥ പറഞ്ഞപ്പോൾ പൊട്ടിക്കരയുകയായിരുന്നു:

"നെഞ്ചുപൊട്ടി ആർത്തലച്ചു കരയുന്ന ഒരു കുടുംബം! ഒരസ്ഥികൂടം മാത്രമായ അച്ഛൻ! കാസരോഗിയായ അമ്മ! കരഞ്ഞുവീർത്ത മുഖങ്ങളുമായി ഇളയ സഹോദരങ്ങൾ! അവർക്കു ചുറ്റും പരിഭ്രാന്തരായ കുറെ ബന്ധുക്കളും. അവരുടെ നെടുംതൂണാണ് തകർന്നുവീണിരിക്കുന്നതു്."

ഞങ്ങൾ പിരിച്ചെടുത്ത പണക്കിഴി കൊടുത്തപ്പോൾ അയാൾ ബോധമറ്റവനെപ്പോലെ അലറുകയായിരുന്നു:

"ഈ കാശ് നിങ്ങൾക്കുതന്നെ ഇരിക്കട്ടെ—എന്റെ മകനെ തിരിച്ചുതന്നാൽ മതി. അവൻ ഡാക്കിട്ടറൊന്നും ആകണ്ട. ഞങ്ങളെക്കൂടെ ഈ കൂരയിൽ വന്നിരുന്നാ മതി..."

ആശ്വസിപ്പിക്കാനുള്ള ശ്രമങ്ങളൊക്കെ പരാജയപ്പെട്ടതേയുള്ളു. കുറ്റബോധത്തിന്റെ കനത്ത ചുമടുകളുമായി ഞങ്ങൾ മടങ്ങി. തമ്മിൽ തമ്മിൽ പറഞ്ഞുപറഞ്ഞ് സമാധാനം കണ്ടെത്താനുള്ള ശ്രമം അപഹാസ്യമായി തോന്നിയതേയുള്ളു. ജീവനോടിരുന്നപ്പോൾ സഹതാപത്തിന്റെ ഒരംശമെങ്കിലും അയാളോടു കാട്ടിയിരുന്നെങ്കിൽ! അടുത്തക്ഷണം ആത്മനിന്ദയാണു തോന്നിയതു്. ആശ്വാസം പകരേണ്ട സന്ദർഭത്തിൽ താനും മൗനം പാലിക്കയായിരുന്നില്ലേ.

ജമാലും കുറ്റം ഏറ്റുപറയാൻ തന്റെയടുക്കലാണു വന്നതു്.

"ഞാനും ഒരു തെറ്റു ചെയ്തിട്ടുണ്ട് കുഞ്ഞിക്കണ്ണാ. കുട്ടപ്പൻ ഞങ്ങളുടെ അടുത്ത റൂമിലായിരുന്നല്ലോ. ഞാനും ശ്രീകണ്ഠനും കൂടെ 'ദ ഡാഷിംഗ് യംഗ് മെഡിക്കോസ്" എന്നു കാപ്ഷനും കൊടുത്തു് അവന്റെ ഒരു കാർട്ടൂൺ കതകിൽ വരച്ചു വച്ചിരുന്നു. ഉന്തിയ വയറും രണ്ടുപേർക്കു കയറാവുന്ന പാന്റ്സും ഷർട്ടും കാപ്പിരിമുടിയും ഒക്കെയായിട്ട്. വെറും തമാശയ്ക്കു ചെയ്തതാണ്. പക്ഷേ, അവൻ—അതും ഒരു കാരണമായിരിക്കും. പറഞ്ഞിട്ടർത്ഥമില്ലെന്നറിയാം. എങ്കിലും..."

അവനെപ്പോലെ മനസ്സിന്റെ ഭാരം മറ്റൊരാളിന്റെ മുമ്പിൽ തുറന്നുവയ്ക്കാൻ തനിക്കു കഴിഞ്ഞിരുന്നെങ്കിൽ!

"ഞങ്ങൾ, ഞങ്ങൾ കുറ്റക്കാരാണെന്നു തോന്നുന്നുണ്ടോ കുഞ്ഞിക്കണ്ണാ?"

"കുറ്റങ്ങളുടെ തുടക്കം നിങ്ങളുടേതല്ല. തലമുറകൾക്കുമുമ്പ്—ആ കുറ്റം കാണാൻ നിങ്ങളുടെ കണ്ണുകൾ തെളിയിക്കേണ്ടിയിരിക്കുന്നു."

ഈശ്വരൻ — എന്തോ കുത്തിക്കുറിച്ച് മുറിയിൽ ഇരുപ്പുണ്ടായിരുന്നു. പറഞ്ഞപാടെ വാതിൽ ഊക്കോടെ അടച്ച് പുറത്തിറങ്ങിക്കഴിഞ്ഞിരുന്നു. കുട്ടപ്പന്റെ ദുർമ്മരണ ദിവസം തുടങ്ങിമിക്കവാറുംമുറിയിൽകാണാറില്ല. മൃതദേഹത്തിന്റെകൂടെ നാട്ടിൽപോകാൻപോലും കൂട്ടാക്കിയില്ല.

"ഭീരുക്കൾ വർഗ്ഗത്തിന്റെ ബലഹീനതയാണ്. ബലഹീനതയുടെ വഴക്കലിൽ നിന്ന് കാലുറപ്പിച്ചെണീക്കാനാണ് എന്റെ ശ്രമം."

എന്തെങ്കിലും ചോദിച്ചാൽ അങ്ങനെ കടംകഥപോലെ എന്തൊക്കെയോ പറയും.

"ഈശ്വരന്റെ മനസ്സിലെ വിഷമം മനസ്സിലാക്കാവുന്നതേയുള്ളു. മറ്റൊരുതരത്തിൽ തോന്നുന്നതെങ്ങനെ—എങ്കിലും നീയെന്നെ തെറ്റിദ്ധരിക്കരുതെന്ന് എനിക്കുണ്ട്."

ജമാൽ വീണ്ടും മനസ്സു തുറക്കുകയായിരുന്നു.

"എന്തു പറയണമെന്നെനിക്കറിഞ്ഞുകൂട. ജമാൽ, ഞാനും ആകെ ചിന്താക്കുഴപ്പത്തിലാണ്. കുട്ടപ്പൻ പറയാറുള്ളതുപോലെ ഞങ്ങളൊക്കെ ഇവിടെ വരേണ്ടിയിരുന്നോ എന്ന് ചിലപ്പോൾ തോന്നിപ്പോകും. പണ്ടൊക്കെ വയറിന്റെ പ്രശ്നം മാത്രമേ ഉണ്ടായിരുന്നുള്ളു. കുട്ടനാടൻ കൊയ്ത്തു കഴിഞ്ഞ് എടുത്താൽ പൊങ്ങാത്ത പതവുമായി ആറാട്ടുപുഴക്കടവിൽ വന്നിറങ്ങുന്ന ഞങ്ങളുടെ ആൾക്കാരുടെ മുഖത്തെ ആഹ്ലാദം നിങ്ങൾക്കു മനസ്സിലാകില്ല. പക്ഷേ, ഇപ്പോൾ പഠിത്തവും അറിവും ഒക്കെയായപ്പോൾ നാലുപേരെപ്പോലെ നടക്കണമെന്നും അറിയപ്പെടണമെന്നുമൊക്കെ ആശിക്കുന്നു. അതു നടപ്പില്ലാത്ത കാര്യങ്ങളെന്ന് അംഗീകരിക്കാനുള്ള വിമ്മിട്ടം. ഇതേപ്പറ്റിയൊക്കെ കൂടുതൽ സംസാരിച്ചിട്ട് എന്തു പ്രയോജനം? ഒന്നോർത്താൽ കുട്ടപ്പൻ ഈ കടുംകൈ ചെയ്തതിൽ അതിശയിക്കാനില്ല. അവൻ കണ്ട മോചനത്തിന്റെ മാർഗ്ഗം അതായിരുന്നു. ഞാൻ എങ്ങനെയോ ഒക്കെ ഉള്ളിൽ ഒതുക്കി കഴിഞ്ഞു. ഞാൻ മാത്രമല്ല ഞങ്ങളിൽ അധികംപേരും. വേണ്ടാ, ജമാലിനോട് ഇതൊക്കെ പറയുന്നതെന്തിന്?"

(തുടരും)

# രണ്ടു്

കെ. പി. അപ്പൻ

# പലപ്പോഴും ശിഥില സമാധിയിൽ

ഇവിടെ കയറിവരുക; മേലിൽ സംഭവിപ്പാനുള്ളതു് ഞാൻ നിനക്കു കാണിച്ചുതരാം.

[വെളിപാടു പുസ്തകം 4:1]

ആപൽക്കരമായ ഈ ശിഥിലസമാധിയുടെ കാന്തവലയത്തിൽ നിന്നും അകന്നു നിൽക്കാനുള്ള ശ്രമം 'ഏഴാംമുദ്ര'യിൽ കാണാം. ഈ കൃതിയിൽ കാക്കനാടൻ മനസ്സ് ഉറപ്പിച്ചു നിറുത്താൻ ശ്രമിക്കുന്നു. അതുകൊണ്ടു് വ്യത്യസ്തമായൊരു ദർശനം രൂപപ്പെടുത്തിയെടുക്കുക എന്ന വിശേഷവേല ഏറക്കുറെ ഭംഗിയായിച്ചെയ്യാനും ഇവിടെ അദ്ദേഹത്തിനു കഴിഞ്ഞു. ഉന്നതമായ വേദപുസ്തകസംസ്കാരത്തിൽനിന്നും ജനിച്ച ദാർശനികമായ ഉണർവായിരുന്നു 'ഏഴാംമുദ്ര'. എന്നാൽ ഈ കൃതിയുടെ ദാർശനികമായ ഔന്നത്യം മലയാളവിമർശനം ഇനിയും മനസ്സിലാക്കിയിട്ടില്ലെന്നു തോന്നുന്നു. അതുകൊണ്ടാണ് ക്രൈസ്തവ സമുദായത്തിന്റെ കാപട്യത്തെ പൊളിച്ചുകാട്ടുന്ന നോവലാണ് 'ഏഴാം മുദ്ര' എന്നു് പ്രൊഫസർ കെ. എം. തരകൻ രേഖപ്പെടുത്തിയതു്. പൊൻകുന്നം വർക്കിക്കും പെരുന്ന തോമസ്സിനും ഉൾപ്പെടെ ഒരു ഡസൻ പേർക്കെങ്കിലും ഉടൻ എഴുതിക്കൊടുക്കാവുന്ന ഈ ഉദാരമായ യോഗ്യതാപത്രം, 'ഏഴാംമുദ്ര' എന്ന നോവലിന്റെ മുഖത്തു് കെ. എം. തരകൻ ഇട്ടുകൊടുക്കുന്ന മുഷിഞ്ഞതുണിയാണ്. നമ്മുടെ വിമർശനസാഹിത്യത്തിലെ ഇത്തരം തകരച്ചെണ്ടകളുടെ അർത്ഥമില്ലാത്ത ഒച്ചയിൽ പല പ്രധാനകൃതികളുടേയും ദാർശനികസ്വരം മുങ്ങിപ്പോയിട്ടുണ്ട്. വാസ്തവത്തിൽ ഈ നോവൽ ബൈബിളിലെ വെളിപാടു പുസ്തകത്തിൽ (The Apocalypse) നാം കാണുന്ന ദർശനത്തിന്റെ കലാപരമായ പുനരാവിഷ്കരണമാണ്. 'ഏഴാംമുദ്ര' എന്ന പേരു തന്നെ ഈ സത്യത്തിലേക്കു വിരൽ ചൂണ്ടുന്നു. വെളിപാടുപുസ്തകം ഭാവിചരിത്രത്തെക്കുറിച്ചുള്ള പ്രവചനഗ്രന്ഥമാണെന്നു് ഫാദർ സിറിൽ മെരി സ്റ്റോണിനെപ്പോലുള്ളവരുടെ സത്യവാക്കുകൾ കേട്ടിട്ടുള്ളവർക്കും ചില സാഹിത്യസൃഷ്ടികളെ ആധുനിക വെളിപാടുപുസ്തകങ്ങളായി (The Modern Apocalypse) കാണുന്ന ഫ്രാങ്ക്കെർമോഡിന്റെ നിഗമനങ്ങൾ മനസ്സിലാക്കിയിട്ടുള്ളവർക്കും ബൈബിൾ ബുദ്ധികൊണ്ടു് സ്പർശിച്ചുനോക്കിയിട്ടുള്ളവർക്കും, വെളിപാടുപുസ്തകത്തിലെ ദർശനബോധത്തെ നമ്മുടെ സാമൂഹ്യജീവിതചരിത്രവുമായി ബന്ധപ്പെടുത്തുന്ന ഒരു പ്രവചനപ്പുസ്തകമാണ് 'ഏഴാംമുദ്ര' എന്ന പരമാർത്ഥം പെട്ടെന്നു കണ്ടെത്താൻ കഴിയും.

> സാമൂഹ്യ ജീവിതത്തിലുണ്ടാകാൻ പോകുന്ന ധർമ്മ ഭ്രംശത്തിന്റെ കാലത്തെയും അതിന്റെ ഭയങ്കരമായ വിനാശത്തെയും കുറിച്ചുള്ള ഒരു പുസ്തകമാണു് ഏഴാം മുദ്ര.

കാക്കനാടന്റെ കലാപ്രതിഭയുടെ നിത്യലഹരിയായ ലൈംഗികത ഈ നോവലിലും ആനന്ദതാണ്ഡവമാടുന്നു. അക്രമസ്വഭാവം ദൈവനിന്ദയുടെ വേഷത്തിൽ പ്രത്യക്ഷപ്പെടുന്നു. പാപവും ഭക്തിയും ഈ നോവലിൽ കലർന്നൊഴുകുന്നു. സ്നേഹവും പ്രാർത്ഥനയും മനുഷ്യന്റെ രണ്ടു ദൗർബ്ബല്യങ്ങളാണെന്ന സാഡിന്റെ (Marquis de Sade) വിശ്വാസത്തിനു തെളിഞ്ഞ മഷിയാൽ അടിവര ഇടുന്നതുപോലെയാണ് പാപത്തേയും പ്രാർത്ഥനയേയും മനുഷ്യന്റെ രണ്ടു ദൗർബ്ബല്യങ്ങളായി കാക്കനാടൻ അവതരിപ്പിക്കുന്നതു്. ഇതു വച്ചുകൊണ്ടു് ഈ നോവലിസ്റ്റ് സാഡിന്റെ നാമത്തിൽ മാമ്മോദീസ സ്വീകരിച്ച എഴുത്തുകാരനാണോ എന്നു് ഒരാൾക്കു് അന്വേഷിക്കാവുന്നതാണ്. ജനിച്ചപ്പോൾത്തന്നെ ബാബു ഉപേക്ഷിക്കപ്പെടുന്നതു്, അവനേയും അമ്മയായ അന്നാമ്മസന്ന്യാസിനിയേയും കാലം അപരിചിതരാക്കുന്നതു്, നീണ്ടയാത്രയ്ക്കുശേഷം അവർ അപരിചിതരെന്ന നിലയിൽതന്നെ കണ്ടുമുട്ടുന്നതു്, ബാബുവിനു് അമ്മയായ അന്നാമ്മ സന്ന്യാസിനിയോടു ലൈംഗികമായ അഭിനിവേശം തോന്നുന്നതു്—ഇതൊക്കെയൊവട്ടെ മനശ്ശാസ്ത്രപരമായ സമീപനം സാഹിത്യനിരൂപകന്റെ അനാദിവാസനയാണെന്നു ധരിച്ചുവച്ചിരിക്കുന്നവർക്കു നല്ലൊരു തീററ ഒരുക്കിക്കൊടുക്കുന്നു. കാക്കനാടന്റെ മററു ചില നോവലുകളിലെന്നപോലെ ഈ നോവലിലും കാണുന്ന മധ്യതിരുവിതാംകൂറിലെ ക്രിസ്ത്യാനികളുടെ ജീവിതം ചിലർക്കു പുതുവീഞ്ഞായിത്തീരാം. ഇത്തരം ഒരുപാടു കാര്യങ്ങൾ 'ഏഴാംമുദ്ര'യിലുണ്ടു്. എന്നാൽ ഇവയെല്ലാം നമ്മുടെ സാമൂഹ്യജീവിതത്തിൽ വരാൻപോകുന്ന വിലാപദിനങ്ങളെക്കുറിച്ചു് ഒരാധുനിക വെളിപാടുപുസ്തകം രചിക്കാൻ കാക്കനാടൻ ഉപയോഗിച്ച ആന്തരികമാദ്ധ്യമങ്ങൾ മാത്രമായിരുന്നു.

ഒരു മഹാവിനാശത്തിന്റെ സ്വപ്നദർശനം എന്നു വിശേഷിപ്പിക്കാവുന്ന വെളിപാടുപുസ്തകം വരാൻ പോകുന്ന കാര്യങ്ങളെ വെളിപ്പെടുത്തുന്ന പ്രവചനഗ്രന്ഥമാണ്. ഞാൻ പേടിച്ചുപേടിച്ചു് പല പ്രാവശ്യം വായിച്ചിട്ടുള്ള ഈ പുസ്തകം ഒരു സ്വപ്നഭീതിയായും അത്യന്തം സങ്കീർണ്ണമായ വിചാരഭീതിയായും എന്നെ പലവട്ടം അലട്ടിയിട്ടുണ്ടു്. ബൈബിളിന്റെ അവസാനഭാഗത്തു കാണുന്ന ഈ വെളിപാടുപുസ്തകം പ്രവചനങ്ങളുടെ ഒരു സങ്കലനമാണെന്നു് ആ പുസ്തകത്തിന്റെ മുഖവുരയിൽതന്നെ കാണുന്നു. [വെളി—1:3] 'ദി അപ്പൊകലിപ്സ്' എന്ന ഇംഗ്ലീഷ് വാക്കിനു് തുല്യമായ യവനപദം 'Apocalupsis' എന്നാണ്. രഹസ്യമായതിനെ വെളിപ്പെടുത്തുക, മറനീക്കുക എന്നൊക്കെയൊണ് ഈ വാക്കിന്റെ അർത്ഥം. സംഭവിക്കാൻ പോകുന്ന സംഗതികളെ മറനീക്കിക്കാണിക്കുന്നതുകൊണ്ടാവണം ഈ പുസ്തകത്തിനു് ഇങ്ങനെ പേരുണ്ടായതു്. യെരുശലേമിനു സംഭവിക്കേണ്ട ഭയങ്കരമായ വിനാശത്തെക്കുറിച്ചു മരണത്തിനു മുമ്പു് ക്രിസ്തു പ്രസംഗിച്ചുകൊണ്ടിരുന്നപ്പോൾ എപ്പോഴാണ് ഇതെല്ലാം സംഭവിക്കുന്നതെന്നു ശിഷ്യന്മാർ അദ്ദേഹത്തോടു ചോദിക്കുന്നുണ്ടു്. ആ നാളും നാഴികയും പിതാവല്ലാതെ സ്വർഗ്ഗത്തിലെ ദൂതന്മാരും പുത്രനുംകൂടി അറിയുന്നില്ല എന്നാണ് ക്രിസ്തുകൊടുക്കുന്ന മറുപടി. പിതാവായ ദൈവം പുത്രനായ ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം അദ്ദേഹത്തിനു് ആ വെളിപാടുകളുടെ നിർണ്ണയം കൊടുക്കുകയും ക്രിസ്തു, ദൂതൻവഴി തന്റെ ശിഷ്യനായ യോഹന്നാനു് അതു പ്രദർശിപ്പിക്കുകയും ചെയ്തു.

മുദ്രയടിക്കപ്പെട്ട ജീവന്റെ പുസ്തകം മഹാവിനാശത്തെക്കുറിച്ചുള്ള സൂചനകൾ നൽകുന്നു. വെളിപാടുപുസ്തകപ്രകാരം മുദ്രയടിക്കപ്പെട്ട പുസ്തകം തുറക്കുകയും അതിന്റെ ഏഴു മുദ്രകൾ പൊട്ടിക്കുകയും ചെയ്യുന്നതു് കുഞ്ഞാടാണ്. (കുഞ്ഞാടു് പ്രതീകമാണെന്നു വ്യാഖ്യാനമുണ്ടു്) അവൻ സിംഹാസനത്തിൽ ഇരിക്കുന്നവന്റെ കൈയിൽനിന്നു പുസ്തകം വാങ്ങി ഏഴു മുദ്രകളും പൊട്ടിക്കുമ്പോൾ യെരുശലേമിന്റെ മേൽ വീഴാൻപോകുന്ന ഭയങ്കരമായ ന്യായവിധികൾ നാം മനസ്സിലാക്കുന്നു. മനുഷ്യർ അന്യോന്യം കൊല്ലുവാൻ തക്കവണ്ണം ഭൂമിയിൽനിന്നും സമാധാനമെടുത്തുകളയുവാൻ അധികാരം ലഭിച്ചവൻ ചുവന്നകുതിരപ്പുറത്തു പ്രത്യക്ഷപ്പെടുന്നതു നാം കാണുന്നു. ക്ഷാമത്തെക്കുറിച്ചുള്ള ദർശനം കിട്ടുന്നു, മരണത്തെക്കുറിച്ചുള്ള ദർശനം കിട്ടുന്നു, ഭൂമിയെ ഇളക്കുന്ന പ്രകൃതിക്ഷോഭങ്ങളുടെ ദർശനം കിട്ടുന്നു. ആറു മുദ്രകളും പൊട്ടിച്ചപ്പോൾ കണ്ട ഈ ദൃശ്യങ്ങളെക്കാളും പ്രധാനപ്പെട്ടതാണ് ഏഴാംമുദ്ര പൊട്ടിച്ചപ്പോഴുണ്ടായ 'മൗനത'. ഈ മൗനം ഭൂമിയിൽ സംഭവിക്കാൻ പോകുന്ന ഭയങ്കരമായ ന്യായവിധിക്കുള്ള നിശ്ശബ്ദമായ സന്നാഹങ്ങളെയാണു ധ്വനിപ്പിക്കുന്നതു്. അരമണിക്കൂർ നീണ്ടുനിന്ന ഈ മൗനത്തിനുശേഷം കാഹളനാദമുയർന്നപ്പോൾ ഇടിമുഴക്കവും ഭൂകമ്പവുമുണ്ടായി, കടലിന്റെ മൂന്നിലൊന്നു രക്തമായി, ഭൂമിയുടെ മൂന്നിലൊന്നു വെന്തു, വൃക്ഷങ്ങളിൽ മൂന്നിലൊന്നു ചാമ്പലായി, പ്രാണനുള്ള ജീവികൾ മൂന്നിലൊന്നു നശിച്ചു, മനുഷ്യർ മരിച്ചു, അഗാധകൂപത്തിൽനിന്നും ഉയർന്ന പുകയിൽ ആകാശവും സൂര്യനും ഇരുണ്ടു. മഹാവിനാശത്തെക്കുറിച്ചുള്ള ഈ ദർശനം ഒരു ദിവ്യാനുഭവം എന്ന നിലയിലും ചരിത്രപ്പഴമയുടെ സന്ദേശം എന്ന നിലയിലും ഭാവിയെക്കുറിച്ചുള്ള പ്രവചനം എന്ന നിലയിലും നിർമ്മാണത്തിലേക്കു കുതിക്കാൻ പ്രേരിപ്പിക്കുന്ന ഒരു ബോധലഹരിയായി കാക്കനാടന്റെ കലാപ്രതിഭയെ ഗ്രസിച്ചതിന്റെ ഫലമാണ് 'ഏഴാം മുദ്ര'. വെളിപാടുപുസ്തകപ്രകാരം ഏഴാംമുദ്രയുടെ ഭഞ്ജനം സംഭവിപ്പാനുള്ളതു് വെളിപ്പെടുത്തുന്നതിന്റെ ബാഹ്യമായ അടയാളമാണ്. ഈ അറിവിന്റെ ഭദ്രതയിൽ ഏഴാംമുദ്രയെന്ന ധ്വനനശക്തിയുള്ള രൂപകല്പന നോവലിന്റെ പേരായി സ്വീകരിച്ചുകൊണ്ടു് നമ്മുടെ സാമൂഹ്യജീവിതത്തിലുണ്ടാകാൻ പോകുന്ന ധർമ്മഭ്രംശത്തിന്റെ കാലഘട്ടത്തെക്കുറിച്ചും അതിന്റെ ഭയങ്കരമായ വിനാശത്തെക്കുറിച്ചും ഒരാധുനിക വെളിപാടുപുസ്തകം രചിക്കുകയാണ് കാക്കനാടൻ ചെയ്തതു്.

വായിക്കുന്നവർക്കറിയാം, ആധുനിക ചിന്തയിലും കലയിലും ചരിത്രദർശനങ്ങളിലും വെളിപാടുപുസ്തകം നിഗൂഢമായൊരു ഉപദേശലഹരിയായി നിൽക്കുന്നുണ്ടെന്നു്. വെളിപാടുപുസ്തകത്തിനു് ആധുനികചരിത്രത്തിലുള്ള പ്രസക്തി എടുത്തുകാണിച്ചുകൊണ്ടാണ് ഫാദർ സിറിൽ മെരി സ്റ്റോൺ ഭാവിചരിത്രത്തെ അധഃപതനത്തിന്റെ കാലഘട്ടമെന്നും ധർമ്മഭ്രംശത്തിന്റെ കാലഘട്ടമെന്നും വേർതിരിച്ചു് സുപ്രധാനമായൊരു ചരിത്രദർശനം അവതരിപ്പിക്കുന്നതു്. വെളിപാടുപുസ്തകത്തിലെ ദർശനത്തിന്റെ മാതൃകയിലുള്ള വിചാരരീതികളും മഹാവിനാശത്തേയും അന്ത്യവിധിയേയും അന്ത്യമായ അവസ്ഥയേയും കുറിച്ചുള്ള ദാർശനികഘടകങ്ങളും ആധുനികചിന്തയിലും കലയിലും പ്രതിഫലിക്കാറുണ്ടെന്ന ഒരു വിചാരപദ്ധതി തന്നെ സാഹിത്യ നിരൂപകനായ കെർമോഡ് അവതരിപ്പിച്ചിട്ടുണ്ടു്. വിശുദ്ധലിഖിതങ്ങളെ സ്പർശിച്ച കാക്കനാടന്റെ കലാപ്രതിഭ ഈ രീതിയിൽ മദ്യപാനത്തിനുള്ള ആസക്തിയും അനിയന്ത്രിതമായ ലൈംഗികതയും ഉരുകിത്തുടങ്ങുന്ന സന്മാർഗ്ഗബോധവും ആവിഷ്കരിച്ചു് സകലരംഗങ്ങളിലും മനുഷ്യനു സംഭവിച്ച വീഴ്ചയെക്കുറിച്ചു് ഒരു വെളിപാടു് അവതരിപ്പിച്ചുകൊണ്ടു് 'ഏഴാംമുദ്ര'യിലൂടെ ക്ഷയോന്മുഖമായിക്കൊണ്ടിരിക്കുന്ന നമ്മുടെ സംസ്കാരത്തെപ്പററി ഒരു പ്രവചനകഥ പറയാനാണു ശ്രമിക്കുന്നതു്.

ബൈബിൾ ഭാഷയുടെ താളക്രമം സ്വീകരിക്കുകയും പഴയനിയമത്തിലേയും പുതിയനിയമത്തിലേയും പരിശുദ്ധ കല്പനകൾകൊണ്ടു സാന്ദ്രമാക്കുകയും ചെയ്തിരിക്കുന്ന ഏഴാംമുദ്രയുടെ ഘടനതന്നെ ബൈബിളിന്റേതാണ്. ഉല്പത്തിയിൽ ആരംഭിച്ചു് വെളിപാടു പുസ്തകത്തോടെ അവസാനിക്കുന്ന വേദപുസ്തകംപോലെതന്നെ 'ഏഴാംമുദ്ര'യും ബാബുവിന്റെ ജനനത്തിൽ ആരംഭിച്ചു് മഹാവിനാശത്തെക്കുറിച്ചുള്ള ദർശനത്തോടെയാണ് അവസാനിക്കുന്നതു്. എങ്കിലും സഞ്ചരിച്ചു സുവിശേഷപ്രസംഗം നടത്തുന്ന ഒരു വിശ്വാസിയുടെ സൃഷ്ടിയല്ലിതു്. ഈ കൃതിയിലുടനീളം കാണുന്ന ഭാവവൈപരീത്യദർശനം (ironic vision) കാക്കനാടന്റെ കലാപ്രതിഭ ദൈവനിന്ദയുടെ നക്ഷത്രത്തെ അണിഞ്ഞിരിക്കുന്നുവെന്നു കാണിക്കുന്നു. ബാബു എന്ന കഥാപാത്രത്തിന്റെ സൃഷ്ടിയിലുടനീളം ഈ ഐറണിയുടെ സ്വഭാവം കാണാം. ബാബുവിന്റെ ജീവിതത്തിനു ക്രിസ്തുവിന്റെ ജീവിതത്തിലെ ചില സ്വഭാവരേഖകൾ നല്കിക്കൊണ്ടു് അവനെ ഫലത്തിൽ ഒരു അന്തി ക്രിസ്തു (Anti Christ) വായി വളർത്തിയെടുത്തു് കറുത്ത ഫലിതം സൃഷ്ടിക്കാൻ കാക്കനാടൻ ശ്രമിക്കുന്നുണ്ടു്. ബാബുവിന്റെ പിതാവു് ആരാണെന്ന കാര്യം നോവലിസ്റ്റ് മറച്ചുവയ്ക്കുന്നു. അങ്ങനെ ബാബുവിന്റെ അമ്മയായ അന്നാമ്മ സന്ന്യാസിനിക്കു് ഉണ്ടായതു് ദിവ്യഗർഭമാണെന്ന മട്ടിൽ എഴുതിപ്പോകുന്നു. അവന്റെ ജനനസമയത്തു് കാററു് നദിയിൽ സ്നാപകനെ അന്വേഷിക്കുന്നതു വർണ്ണിക്കുന്നു. 'ഇവനെന്റെ പ്രിയപുത്രൻ. ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു' എന്ന അശരീരിക്കു വേണ്ടി കാററു് ചെവിയോർക്കുന്നതു വർണ്ണിക്കുന്നു. അതു മാത്രമല്ല, നോവലിന്റെ ഒടുവിൽ മനുഷ്യപുത്രൻ വലിയ ശക്തിയോടും തേജസ്സോടുംകൂടി മേഘങ്ങളിൽ വരുന്നതു കാണും എന്ന സുവിശേഷം വായിക്കുകയും ക്രിസ്തുവിന്റെ രണ്ടാംവരവിനെ പ്രതീക്ഷിച്ചിരിക്കുകയും ചെയ്യുന്ന ആശ്രമത്തിലെ അന്തേവാസിനികളുടെ ഇടയിലേക്കാണ് നെററിയിൽ മുറിവുമായി അന്തിക്രിസ്തുവിന്റെ സ്വഭാവമുള്ള ബാബു കടന്നുവരുന്നതു്. ദീർഘമായ ഒരു കറുത്ത പൊട്ടിച്ചിരിയുടെ വിലാപവീര്യമുൾക്കൊള്ളുന്ന ഭയങ്കരമായ ഈ ഭാവവൈപരീത്യദർശനം നമ്മുടെ സാമൂഹ്യജീവിതത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ധാർമ്മികമായ അധഃപതനത്തിന്റെ വേതാളമുഖം ഭംഗിയായി കാണിച്ചുതരുന്നുണ്ടു്.

എതിർക്രിസ്തുവിനു് ക്രിസ്തുവിന്റെ സ്വഭാവം നൽകുന്ന കാക്കനാടന്റെ രീതി കറുത്തഫലിതത്തിന്റെ ലോകത്തിൽ



നിന്ന മാററി നിറുത്തി നോക്കിയാലും ബൈബിളിൻെറ വിശാലമായ അറിവു മായി ഇണങ്ങിനിൽക്കുന്നതു കാണാം. അന്തിക്രിസ്തു ക്രിസ്തുവിനെ അനുകരിക്കുന്ന വനാണെന്ന ഊഹവും അവനെ ക്രിസ്തു വായി തെററിദ്ധരിക്കാനിടയുണ്ടെന്ന സങ്കല്പവും അറിവായി കാക്കനാടൻെറ ബോധത്തിൽ ഒളിച്ചിരുന്നതു് വിശാലമായൊരു കാവ്യസംസ്കാരമായി പരിണമിച്ചതുകൊണ്ടുകൂടിയാവണം ബാബു എന്ന അന്തിക്രിസ്തുവിൽ, ക്രിസ്തുവിൻെറ ജീവിത നിഴലുകൾ വീണതു്.

ഈ ചിന്ത നമ്മെ ഒരു പ്രധാന സത്യത്തിലേക്കു കൊണ്ടുവരുന്നു. ബാബു നമ്മുടെ കാലഘട്ടത്തിലെ ക്രിസ്തുവല്ല, അന്തിക്രിസ്തു തന്നെയാണു്. ബാബു, യഹോവാ തന്ന മകനോ അതോ അന്തിക്രിസ്തുവോ എന്നു സ്വയം ചോദിച്ചു. അന്നാമ്മസന്ന്യാസിനിപോലും ദീർഘവിലാപം പോലെയുള്ള സന്ദേഹത്തിൽ വീണുപോകുന്നുണ്ടു്. പാപം ചെയ്യുന്നവൻ ദൈവത്തിൻെറ തിരുസഭയിൽനിന്നു് അവനെത്തന്നെ ബഹിഷ്കരിക്കുകയാണു ചെയ്യുന്നതെന്ന ക്രൈസ്തവദർശനത്തെ അവഹേളിക്കും വിധം പാപത്തിൻെറ ഒരു സമാന്തരസുവിശേഷം രചിക്കുകയാണു ബാബു എന്ന കഥാപാത്രം ജീവിതത്തിലുടനീളം ചെയ്യുന്നതു്. കർത്താവു നൽകിയ വരമാണു് രണ്ടാം വരവെന്നും അവൻ ആ വാഗ്ദാനം പാലിക്കുമെന്നും ഏതോ അഭയകേന്ദ്രം ആശിക്കുന്ന സ്വരത്തിൽ അന്നാമ്മ സന്ന്യാസിനി പറയുമ്പോൾ "ഒരുപക്ഷേ അവൻ പാലിച്ചില്ലെങ്കിലോ?"എന്ന മറുചോദ്യം ചോദിച്ചു് അവരുടെ വിശ്വാസത്തെ കൊലചെയ്യു ദൈവനിന്ദകനായി മാറുന്ന ബാബുവിൻെറ സ്വരം ശരിക്കും എതിർക്രിസ്തുവിൻെറ ശബ്ദംതന്നെയാണു്. ആശ്രമത്തിലെ വിശുദ്ധമായ അന്തരീക്ഷത്തെ നശിപ്പിക്കുംവിധം അവിടത്തെ ചെറുപ്പക്കാരികളായ അന്തേവാസിനികളെ വശീകരിക്കുന്നതു കാണുമ്പോഴും അമ്മയായ അന്നാമ്മ സന്ന്യാസിനിയുടെ സാന്നിദ്ധ്യത്തിൽപോലും അയാളിൽ പ്രകടമാകുന്ന പാപത്തിൻെറ ഫണം കാണുമ്പോഴും വിശുദ്ധസ്ഥലമെന്നോ വിശുദ്ധവസ്തുവെന്നോ ഉള്ള ഭേദം വിചാരിക്കാത്തവനാണു് അന്തിക്രിസ്തുവെന്ന തിരുവെഴുത്തുകളിലെ ദർശനം സർഗ്ഗാത്മകമായ ഒരു അന്തർദ്ദാഹമായി ബാബുവിൻെറ സൃഷ്ടിയുടെ പിന്നിൽ പ്രവർത്തിച്ചിട്ടുണ്ടെന്നു ശ്രദ്ധാലുവായ ഒരു നിരീക്ഷകൻ മനസ്സിലാക്കുന്നു. ഗൂഢാർത്ഥകല്പനകളുടെ സങ്കീർണ്ണസൗന്ദര്യംകൊണ്ടു് ഘനത്വം നൽകിയിരിക്കുന്ന വെളിപാടുപുസ്തകത്തിൽ ഏഴു തലകളുള്ള ഒരു മൃഗത്തെക്കുറിച്ചു സൂചനയുണ്ടു്. ആ മൃഗത്തിൻെറ ഏഴു തലകൾ രാജാക്കന്മാരുടെ പ്രതീകങ്ങളാണെന്നും അതിൽ 'മരണകരമായ മുറിവേററ തല' അന്തിക്രിസ്തുവിൻേറതാണെന്നും വ്യാഖ്യാനമുണ്ടായിട്ടുണ്ടു്. ഈ അർത്ഥകല്പനകളുടെ തെളിഞ്ഞ ഓർമ്മയിൽ ജീവിക്കുന്ന ഒരാൾ തലയിൽ മുറിവേററ ബാബുവിനെ പൊട്ടന്നനെതന്നെ അന്തിക്രിസ്തുവായി തിരിച്ചറിയുകയും വെളിപാടു പുസ്തകത്തിലെ അന്തിക്രിസ്തുവിൻെറ മറെറാരു രൂപമാണു ബാബു എന്ന സത്യം മറനീക്കി മനസ്സിലാക്കുകയും ചെയ്യുന്നു. വരാൻപോകുന്ന സംഗതികളെ മറനീക്കിക്കാണിക്കുന്ന വെളിപാടുപുസ്തകത്തിലെ പ്രബല സംസ്കാരത്തിൻെറ പശ്ചാത്തലത്തിൽ നീറോ ചക്രവർത്തിയേയും ഫ്രെഡറിക് രണ്ടാമനേയും, അന്തിക്രിസ്തുവായിക്കാണുന്നതുപോലെ ബാബുവിനെ നമ്മുടെ സാമൂഹ്യജീവിതത്തിൽ ആരംഭിച്ചുകാണുന്ന ധർമ്മഭ്രംശത്തിൻേറതായ കാലഘട്ടത്തിലെ അന്തി ക്രിസ്തുവായി സങ്കല്പിച്ചിരിക്കുകയാണു് കാക്കനാടൻ. (തുടരും)













## ഇന്ത്യ–അമേരിക്ക ബന്ധം പുതിയ കാഴ്ച്ചപ്പാടിൽ

(11-ാം പേജിൽ നിന്നു തുടർച്ച)

ണിലെ രാഷ്ട്രീയചായ്വുകളിൽ മാററം വന്നാലേ ഇന്ത്യ–അമേരിക്കാ ബന്ധങ്ങൾ മെച്ചപ്പെടൂ എന്നതാണു് വാസ്തവം. ഈ തുറയിൽ റെയ്ഗനിൽ നിന്നും നല്ലതൊന്നും പ്രതീക്ഷിക്കേണ്ട. പക്ഷേ, അമേരിക്കയെന്നാൽ വൈററ് ഹൗസ് മാത്രമല്ലല്ലോ. ഇന്ത്യാ–അമേരിക്കാബന്ധങ്ങൾക്കൊരു പുതിയ മുഖം നൽകാനാഗ്രഹിക്കുന്ന ശക്തികൾ അമേരിക്കയിലുണ്ടു്. ചൈനയെയോ പാകിസ്ഥാനെയോകാൾ ഏറെ ഇന്ത്യയെ വിശ്വസിക്കുന്നവരാണവർ. അവരുടെ നിരയെ പ്രീണിപ്പിക്കുന്നതും അമേരിക്കയിലൊരു ഇന്ത്യൻ ലോബി വളർത്തിയെടുക്കുന്നതും ഇന്ത്യയുടെ താല്പര്യങ്ങൾക്കു് അനുയോജ്യമാവും.











# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

## ഡോ: ജി. വേലായുധൻ എം. ഡി.

### മിസസ് കെ. പി.—കോട്ടയം

**ചോദ്യം:**

ഞാൻ ഒരു കോളേജ് വിദ്യാർത്ഥിനിയാണ്. വല്ലാതെ തടിച്ച എന്റെ ശരീരം എന്നെ ദുഃഖിതയാക്കുന്നു. ഉയരം കുറഞ്ഞ എന്നെ കൂട്ടുകാർ എപ്പോഴും പരിഹസിക്കുന്നു. എനിക്കു ശരിയായി പഠിക്കാനും പററുന്നില്ല. ആഹാരം കുറച്ചുനോക്കി. അതുകൊണ്ടു പ്രയോജനമുണ്ടോ? ഞാൻ മത്സ്യ മാംസാദികൾ ഒന്നും തന്നെ കഴിക്കാറില്ല. ഏതെല്ലാം ആഹാരങ്ങളാണ് വണ്ണം വർദ്ധിപ്പിക്കുന്നത്?

**ഉത്തരം:**

ശരീരം അമിതമായി തടിക്കുന്നത്, അല്ലെങ്കിൽ വണ്ണം വയ്ക്കുന്നത്, ഓരോരുത്തരുടേയും ദേഹപ്രകൃതമാണ്. ഇതിനു പറയത്തക്ക പ്രതിവിധികൾ ഇല്ലെന്നതാണ് വാസ്തവം. ആഹാരത്തിൽ കൊഴുപ്പും അന്നാംശവും കുറയ്ക്കുന്നത് വണ്ണം കുറയ്ക്കുന്നതിനു സഹായമാകും. പട്ടിണികിടന്നാൽ വണ്ണംകുറയും. പക്ഷേ, അതത്ര എളുപ്പവുമല്ല; അഭിലഷണീയവുമല്ല. കൊഴുപ്പും അന്നാംശവും അധികമുള്ള ആഹാരസാധനങ്ങളാണ് വണ്ണം വർദ്ധിപ്പിക്കുന്നത്.

### മി. ബി. കെ.—വലിയതുറ

**ചോദ്യം:**

ഞാൻ 22 വയസ്സുള്ള യുവാവാണ്. എന്റെ രണ്ടു കൈകൾക്കും വാർദ്ധക്യം ബാധിച്ചവരെപ്പോലെ ഒരു വിറയൽ അനുഭവപ്പെടുന്നു. ഇതുമൂലം എനിക്കു കൈകൾകൊണ്ട് സൂക്ഷ്മമായ ജോലികൾ ചെയ്യുവാൻ പ്രയാസമാണ്. ഒററ നോട്ടത്തിൽ മററുള്ളവർക്ക് ഇതു മനസ്സിലാക്കുവാൻ പ്രയാസമാണ്. പേപ്പറോ മാസികകളോ കൈയിലെടുത്തു നിവർത്തി വായിക്കുമ്പോൾ പേപ്പറിൽ ശ്രദ്ധിച്ചാൽ ഇതു മനസ്സിലാകും. കൈകൾ ഉപയോഗിച്ച് എന്തെങ്കിലും കഠിനപ്രവൃത്തികൾ ചെയ്തശേഷമാണ് ഇതു കൂടുതൽ അനുഭവപ്പെടുന്നത്. ഇതിനു മരുന്നുണ്ടോ?

**ഉത്തരം:**

ഇതു പല കാരണങ്ങളാൽ ഉണ്ടാകാവുന്നതാണ്. ഭയം, അതിയായ ഉൽക്കണ്ഠ തുടങ്ങിയ മാനസികമായ കാരണങ്ങളാൽ തൈറോയിഡ് ഗ്രന്ഥികളിൽ ഉദ്ഭവിക്കുന്ന അന്തസ്രാവങ്ങളുടെ കൂടുതൽ, അതിയായ ശരീരക്ഷീണം, ശരീരത്തിനു ക്ഷീണമുണ്ടാക്കുന്ന ക്ഷയംപോലുള്ള രോഗങ്ങൾ ഇങ്ങനെ പലതും ഇതിനു കാരണമാകാം. അതിനാൽ നിങ്ങൾ ഒരു മെഡിക്കൽ സ്പെഷ്യലിസ്റ്റിനെ സമീപിച്ചു പരിശോധിപ്പിച്ചു ചികിൽസ സ്വീകരിക്കണം.

## കേരളത്തെ തമിഴ് നാടാക്കൽ?

(5–ാം പേജിൽനിന്നു തുടർച്ച)

കക്ഷികളേയും മന്ത്രിമാരേയും കീഴ്പ്പെടുത്താൻ അവർ വീണ്ടും ശ്രമിക്കുമോ?

ഏതു മന്ത്രിക്കെതിരെ വേണമെങ്കിലും ആർക്കും അഴിമതി ആരോപണം ഉന്നയിക്കാം. അതിന് ഭരണപരമായ സംവിധാനം ഇപ്പോൾത്തന്നെ നിലവിലുണ്ട്. ഏതാനും മാസങ്ങൾക്കുമുമ്പ് ഇന്ദിരാ കോൺഗ്രസ് അംഗമായ ജോസ് കുററ്യാനി ഈ സംവിധാനം ഉപയോഗപ്പെടുത്തി റവന്യൂമന്ത്രി പി. എസ്. ശ്രീനിവാസനെതിരെ അഴിമതി അന്വേഷണം നടത്തിക്കുകയുണ്ടായി. അതു് ഒരു പാഴ്ശ്രമമായി പരിണമിച്ചു എന്നുമാത്രം. ജോസ് കുററ്യാനി ചെയ്തതുപോലെ അഞ്ഞൂറു രൂപ കെട്ടിവച്ച് ഈ മന്ത്രിമാർക്കെതിരായും അന്വേഷണം ആവശ്യപ്പെടാവുന്നതേയുള്ളു.

പക്ഷേ എന്തുകൊണ്ടു പ്രതിപക്ഷം അതിനു മുതിരുന്നില്ല? അഴിമതി ആരോപണം തെളിയിക്കാൻ ശ്രമിച്ച് പരാജയപ്പെടുന്നതിനേക്കാൾ, ആരോപണങ്ങളുടെ പുകമറ സൃഷ്ടിച്ച്, പ്രചാരണം നടത്തി, അഴിമതിവിരുദ്ധ സമരം ആരംഭിച്ച് കേന്ദ്ര ഗവണ്മെൻറിനെക്കൊണ്ട് ഒരു അഴിമതി അന്വേഷണ കമ്മിഷനെ നിയമിപ്പിക്കാൻ കഴിയുന്നതാണ് രാഷ്ട്രീയമുതലെടുപ്പെന്ന് പ്രതിപക്ഷത്തിനറിയാം. ഇപ്പോൾത്തന്നെ സ്പിരിററ് കള്ളക്കടത്തു സംബന്ധിച്ച് കേന്ദ്രഗവണ്മെൻറ് ഒരു അന്വേഷണക്കമ്മിഷനെനിയമിച്ചിട്ടുണ്ടല്ലോ. മൂന്നോ നാലോ മന്ത്രിമാർക്കെതിരെ അഴിമതി അന്വേഷണം നടത്താൻ മറെറാരു കമ്മിഷനെക്കൂടി കേന്ദ്രഗവണ്മെൻറ് നിയമിക്കുന്ന ഒരു സാഹചര്യം സൃഷ്ടിക്കാൻ കഴിഞ്ഞാൽ അതിൽപരം ഒരു നേട്ടം പ്രതിപക്ഷത്തിന് ഉണ്ടാകാനില്ല. വേണമെങ്കിൽ അതിന്റെപേരിൽ മുമ്പു തമിഴ്നാട്ടിലെ കരുണാനിധി ഗവണ്മെൻറിനെ പിരിച്ചുവിട്ടതുപോലെ ഈ ഗവണ്മെൻറിനേയും പിരിച്ചുവിടുകയും ചെയ്യാം.

വിമോചനസമരത്തിന്റെപേരിൽ വിയോജിച്ചുനിന്ന സഖ്യകക്ഷികളെ വീണ്ടും തങ്ങളോടൊപ്പം യോജിപ്പിച്ചുനിറുത്താൻ ഈ തന്ത്രംമൂലം ഇന്ദിരാ കോൺഗ്രസ്സിന് കഴിഞ്ഞിട്ടുണ്ട്. പക്ഷേ, 1981–നെ 1976 ആയും, കേരളത്തെ തമിഴ്നാടായും, ഇടതുപക്ഷ ജനാധിപത്യമുന്നണിയെ ഡി. എം. കെ. ആയും മാററുവാൻ ഇന്ദിരാകോൺഗ്രസ്സിനു കഴിയുമോ?

Published by M. S. Sreenivasan on behalf of Laisa Publications Private Ltd.. Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 81662

CALCUTTA-Mrs. Aloka Guha
Pho: ne456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234